ഗൗഡപാദീയകാരികകളോടുകൂടിയ
അഥർവവേദീയ

# മാണ്ഡൂക്യോപനിഷത്തു്.

(ശാങ്കരഭാഷ്യസാരത്തോടുകൂടിയതു്.)




പരിഭാഷകന്മാർ:

പി. കെ. നാരായണപിള്ള ബി. എ; ബി. എൽ.

മഹോപാദ്ധ്യായൻ എൻ. രാമൻപിള്ള.

ഗൗഡപാദീയകാരികകളോടുകൂടിയ
അഥർവവേദീയ

# മാണ്ഡൂക്യോപനിഷത്തു്.

(ശാങ്കരഭാഷ്യസാരത്തോടുകൂടിയതു്.)

പരിഭാഷകന്മാർ:

**പി. കെ. നാരായണപിള്ള** ബി. എ; ബി. എൽ.

മഹോപാദ്ധ്യായൻ **എൻ. രാമൻപിള്ള.**

പ്രകാശകന്മാർ:

**സദാനന്ദ പ്രസിദ്ധീകരണസംഘം**

സദാനന്ദപുരം.

1—ാംപതിപ്പ് കോപ്പി 2000.

വില: 35 രൂപ.

1992.



# മുഖവുര

യശഃശ്ശരീരന്മാരായ ശ്രീ. പി. കെ. നാരായണപിള്ള ബി. ഏ, ബി. എൽ—ഉം ശ്രീ. മഹോപാദ്ധ്യായൻ എൻ. രാമൻപിള്ളയുംകൂടി വ്യാഖ്യാനിച്ചിട്ടുള്ളതും കൊല്ലത്തു് ശ്രീരാമവിലാസം പ്രസിദ്ധീകരണശാലയിൽനിന്നു് പ്രകാശനം ചെയ്തിട്ടുള്ളതുമായ ഈശാദിദശോപനിഷത് വ്യാഖ്യാനം കാണാൻ ഇടയായി.

ഉപനിഷത്തുകളുടേയും പ്രത്യേകിച്ചു് പ്രസ്തുത ദശോപനിഷത്തുകളുടേയും മഹാത്മ്യത്തെപ്പററി ശ്രീ. പി. കെ. നാരായണപിള്ള അദ്ദേഹത്തിന്റെ അവതാരികയിൽ വിശദീകരിച്ചിട്ടുണ്ടു്. ശ്രീരാമവിലാസം പ്രസിദ്ധീകരണശാല ഇപ്പോഠം പ്രവർത്തിക്കുന്നില്ലാത്തതിനാലും സംസ്കൃതം നിശ്ചയമില്ലാത്ത മലയാളികഠംക്കു് പ്രയോജനപ്പെടുമെന്നു് ഉദ്ദേശിക്കുന്നതിനാലും ടി പ്രസിദ്ധീകരണം ബ്രഹ്മാർപ്പണമായി പുനർപ്രകാശനം ചെയ്തുകൊള്ളുന്നു.

പ്രസ്തുത വ്യാഖ്യാനങ്ങഠം പഠിക്കുന്നതിനു് താല്പര്യവും വിലയ്ക്കു വാങ്ങുന്നതിനു് കഴിവില്ലായ്മയും ഉള്ളവർക്കു് സൗജന്യമായി കൊടുക്കുന്നതാണു്.

(അവതാരിക ഈശാവാസ്യോപനിഷത്തിൽ കാണുക)

സദാനന്ദ പ്രസിദ്ധീകരണസംഘം
സദാനന്ദപുരം.

ഗൌഡപാദീയകാരികകളോടുകൂടിയ

അഥർവവേദീയ

# മാണ്ഡൂക്യോപനിഷത്തു്.

## ശാങ്കരഭാഷ്യസാരത്തോടുകൂടിയതു്.

---

ഓം ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാഃ! ഭദ്രം പശ്യേമാക്ഷഭിര്യജത്രാഃ! സ്ഥിരൈരംഗൈസ്തുഷ്ടുവാംസസ്തനൂഭിർവ്യശേമ ദേവഹിതം യദായുഃ. ഭദ്രം നോ അപി വാതയ മനഃ.

ഓം ശാന്തിഃ! ശാന്തിഃ!! ശാന്തിഃ!!!

ഇങ്ങനെ ശാന്തിപാഠം.

ഭാഷ്യം:—

ശ്ലോ—പ്രജ്ഞാനാംശുപ്രതാനൈഃ സ്ഥിരചരനികരവ്യാപിഭിർവ്യാപ്യ ലോകാൻ
ഭുക്ത്വാ ഭോഗാൻസ്ഥവിഷ്ഠാൻപുനരപി ധിഷണോദ്ഭാസിതാൻകാമജന്യാൻ
പീത്വാ സർവാൻവിശേഷാൻ സ്വപിതിമധുരഭുങ്മായയാ ഭോജയന്നോ
മായാസംഖ്യാതുരീയം പരമമൃതമജം ബ്രഹ്മയത് തന്നതോഽസ്മി. 1

(സ്ഥിരങ്ങളായും ചരങ്ങളായുമുള്ള സർവപദാർത്ഥങ്ങളിലും ഏകകാലത്തിൽ വ്യാപിക്കുന്ന, പ്രകൃഷ്ടജ്ഞാനത്തിന്റെ രശ്മികളുടെ പടപ്പുകളെക്കൊണ്ടു് സർവലോകങ്ങളിലും വ്യാപിച്ചു്, സ്ഥൂലതമങ്ങളായ ഭോഗങ്ങളെ ഭുജിക്കുന്നതായും, പിന്നെ, കാമം, കർമ്മം, അവിദ്യ ഇവയാൽ

ഉണ്ടാകുന്നവയും, ബുദ്ധികല്പിതങ്ങളും, വാസനാരൂപങ്ങളുമായ വിഷയങ്ങളെ അനുഭവിക്കുന്നതായും, അനന്തരം സ്ഥൂലങ്ങളും സൂക്ഷ്മങ്ങളുമായ എല്ലാ വിഷയങ്ങളേയും തന്നിൽ ലയിപ്പിച്ചു്, കാരണസ്വരൂപത്തിൽ ആനന്ദമനുഭവിച്ചുകൊണ്ടു് സ്ഥിതിചെയ്യുന്നതായും, ഈ മൂന്നവസ്ഥകളിലും മായകൊണ്ടു്, ഭോജ്യത്തേയും, ഭോക്താക്കളായ നമ്മേയും പ്രേരണം ചെയ്യുന്നതായും മായാകല്പിതമായ സംഖ്യകൊണ്ടു് നാലാമത്തേതായും, പരമായും, അമൃതമായും ജനനഹീനമായുമുള്ള ബ്രഹ്മം ഏതോ, അതിനെ ഞാൻ നമസ്കരിക്കുന്നു.)

ശ്ലോ:—യോ വിശ്വാത്മാ വിധിജവിഷയാൻ പ്രാശ്യ ഭോഗാൻ
സ്ഥവിഷ്ഠാൻ
പശ്ചാച്ചാന്യാൻ സ്വമതിവിഭവാൻ ജ്യോതിഷാസ്വേന
സൂക്ഷ്മാൻ
സർവാനേതാൻ പുനരപി ശനൈഃ സ്വാത്മനി
സ്ഥാപയിത്വാ
ഹിത്വാ സർവാൻ വിശേഷാൻ വിഗതഗുണഗണഃ പാത്വസൗ
നസ്തുരീയഃ 2

(പഞ്ചീകൃതങ്ങളായ പഞ്ചമഹാഭൂതങ്ങളും അവയുടെ കാര്യ്യങ്ങളുമായ സ്ഥൂലജഗത്താകുന്ന വൈരാജശരീരവും ജാഗരിതാവസ്ഥയിലും ഞാനെന്നും എന്റേതെന്നുമുള്ള അഭിമാനത്തോടുകൂടി, ധർമ്മാധർമ്മങ്ങൾ നിമിത്തമുണ്ടാകുന്ന സ്ഥൂലതമങ്ങളായ ഭോഗങ്ങളേയും, പിന്നെ അപഞ്ചീകൃതങ്ങളായ പഞ്ചമഹാഭൂതങ്ങളും അവയുടെ കാര്യ്യങ്ങളുമായ സൂക്ഷ്മപ്രപഞ്ചമാകുന്ന ഹിരണ്യഗർഭശരീരത്തേയും സ്വപ്നസ്ഥാനത്തേയും അഭിമാനിച്ചുകൊണ്ടു്, തൈജസനായി, സ്വബുദ്ധികല്പിതങ്ങളും സൂക്ഷ്മങ്ങളും വാസനാമയങ്ങളുമായ വിഷയങ്ങളേയും അനുഭവിക്കയും, അനന്തരം, സ്ഥൂലങ്ങളും സൂക്ഷ്മങ്ങളുമായ മേൽപറഞ്ഞ വിശേഷങ്ങളെ എല്ലാം കാരണസ്വരൂപനായ തന്നിൽത്തന്നെ ലയിപ്പിച്ചിട്ടു് പ്രാജ്ഞനായി സ്ഥിതിചെയ്കയും ചെയ്യുന്നതാരോ, എല്ലാവിശേഷങ്ങളേയും ഉപേക്ഷിച്ചു്, സർവ്വഗുണങ്ങളും നീങ്ങി, നാലാമത്തെ അവസ്ഥയിൽ സ്ഥിതിചെയ്യുന്ന അവൻ നമ്മേ രക്ഷിക്കട്ടെ.)

'ഓമിത്യേതദക്ഷരം' എന്നു തുടങ്ങി, വേദാർത്ഥസാരസംഗ്രഹഭൂതമായ നാലുപ്രകരണങ്ങരം ആരംഭിക്കുന്നു. ഇതു് വേദാന്താർത്ഥസാരസംഗ്രഹമായതുകൊണ്ടുതന്നെ ഇതിനു് സംബന്ധവും വിഷയവും പ്രയോജനവും വേറെ പറയേണ്ട ആവശ്യമില്ല. വേദാന്തത്തിനുള്ള സംബന്ധവും വിഷയവും പ്രയോജനവുംതന്നെ ഇതിനും സംബന്ധവിഷയപ്രയോജനങ്ങളായിരിക്കുന്നതാണു്. എങ്കിലും, പ്രകരണത്തെ വ്യാഖ്യാനിക്കുവാൻ ആഗ്രഹിക്കുന്നവൻ അവയെ ചുരുക്കിപ്പറയണമല്ലോ.

പ്രയോജനമുള്ള സാധനത്തെ അഭിവ്യഞ്ജിപ്പിക്കുന്നതുകൊണ്ടു്, വിഷയത്തോടു് സംബന്ധപ്പെട്ടിരിക്കുന്ന ശാസ്ത്രവും പ്രകരണവും പരമ്പരയാ, വിശിഷ്ടമായ സംബന്ധത്തോടും വിഷയത്തോടും പ്രയോജനത്തോടുംകൂടിയതായിത്തീരുന്നു. മോക്ഷരൂപമായ പ്രയോജനത്തിൻെറ സാധനം ബ്രഹ്മാത്മൈകത്വജ്ഞാനമാണു്. ആ ജ്ഞാനത്തെ, ശാസ്ത്രവും പ്രകരണവും ജനിപ്പിക്കുന്നതുകൊണ്ടു് ശാസ്ത്രത്തിനും പ്രകരണത്തിനും പ്രയോജനത്തോടു് പരമ്പരയാ സംബന്ധമുണ്ടെന്നുസാരം.

ആ പ്രയോജനമെന്താണെന്നു പറയാം. രോഗാർത്തൻ രോഗം മാറുമ്പോരം സ്വസ്ഥനായിത്തീരുന്നതുപോലെ, ദുഃഖംനിറഞ്ഞിരിക്കുന്ന ആത്മാവു്, ദ്വൈതപ്രപഞ്ചമടങ്ങുമ്പോരം സ്വസ്ഥനായിത്തീരുന്നു. ഇങ്ങനെ ദ്വൈതപ്രപഞ്ചമില്ലാതാവുകയാണു് ഇതിൻെറ പ്രയോജനം. ദ്വൈതപ്രപഞ്ചം അവിദ്യയാൽ ഉണ്ടാകുന്നതാകയാൽ വിദ്യകൊണ്ടു് അതിനുപശമമുണ്ടാകും. അതിനാൽ ബ്രഹ്മവിദ്യയെ വെളിപ്പെടുത്തുന്നതിനായി ഇതു് ആരംഭിക്കപ്പെടുന്നു. ''യത്രഹി ദ്വൈതമിവ ഭവതി. യത്രവാ ഽ ന്യദിവസ്യാത്തത്രാന്യോ ഽ ന്യത് പശ്യേദന്യോ ഽ ന്യദ്വിജാനീയാത്; യത്രത്വസ്യ സർവമാത്മൈവാഭൂത്തൽകേന കംപശ്യേത്? കേന കംവിജാനീയാത്'' (എപ്പോഴാണോ രണ്ടെന്നപോലെ തോന്നുന്നതു്; എപ്പോഴാണോ വേറേ ഒന്നുള്ളതുപോലെ തോന്നുന്നതു്, അപ്പോഴാണു് ഒരാരം, ആ വേറേ ഉള്ളതിനെ കാണുകയും അറിയുകയും ചെയ്യുന്നതു്; എന്നാൽ, എപ്പോരം സർവവും ഇവൻെറ ആത്മാവുതന്നെയായിത്തീരുന്നുവോ, അപ്പോരം എന്തുകൊണ്ടു് ആരെ കാണും? എന്തുകൊണ്ടു്

ആരെ അറിയും? എന്നും മററുമുള്ള ശ്രുതികളിൽനിന്ന് ഈ അർത്ഥം സിദ്ധിക്കുന്നു.

ഇതിൽ ഒന്നാംപ്രകരണം, ആഗമപ്രധാനവും ആത്മതത്വജ്ഞാനത്തിന് ഉപായഭൂതവുമാകുന്നു. ഏതു ദ്വൈതപ്രപഞ്ചത്തിന്റെ ഉപശമം ഉണ്ടാകുമ്പോഴാണോ, രജ്ജു മുതലായവയിൽ സർപ്പാദിവികല്പത്തിന്റെ ഉപശമത്തിൽ രജ്ജുവാണെന്നുള്ള പരമാർത്ഥബോധമുണ്ടാകുന്നതുപോലേ, അദ്വൈതബോധമുണ്ടാകുന്നത്, ആ ദ്വൈതം വാസ്തവത്തിലുള്ളതല്ലെന്നു യുക്തിപൂർവം പ്രതിപാദിക്കുന്നതാണു രണ്ടാംപ്രകരണം. ദ്വൈതം അവാസ്തവമായിരിക്കുന്നതുപോലേ അദ്വൈതവും അവാസ്തവമായിരിക്കാമെന്നുവരുമ്പോറം, അതു വാസ്തവമാണെന്നു യുക്തികളെക്കൊണ്ടു പ്രതിപാദിക്കുന്നതിനു മൂന്നാംപ്രകരണം വിനിയോഗിക്കപ്പെട്ടിരിക്കുന്നു. അദ്വൈതം പരമാർത്ഥമാണെന്നുള്ള ബോധത്തിനെതിരായിട്ടുള്ള അവൈദികങ്ങളായ മററു വാദങ്ങറം അന്യോന്യവിരുദ്ധങ്ങളായതുകൊണ്ട് പരമാർത്ഥങ്ങളല്ലാത്തതിനാൽ, അവയുടെ യുക്തികളെക്കൊണ്ടുതന്നെ അവയേ നിരാകരിക്കുന്നതിനാണു നാലാംപ്രകരണം.

ഓംകാരനിർണ്ണയം വഴിയായി ആത്മജ്ഞാനത്തിനുപായമായിട്ടുള്ളതാണ് ഇതിലെ ഒന്നാംപ്രകരണമെന്നു പറഞ്ഞുവല്ലോ. അതു് എങ്ങനെയാണെന്നു പറയാം. "ഓമിത്യേതത്" "ഏതദാലമ്ബനം" "ഏതദ്വൈസത്യകാമ" "ഓമിത്യാത്മാനംയുഞ്ജീത" "ഓമിതിബ്രഹ്മ" "ഓംകാരഏവേദംസർവം" എന്നും മററുമുള്ള ശ്രുതികളനുസരിച്ച്, സർപ്പാദിവികല്പത്തിനു രജ്ജുമുതലായതു് ആസ്പദമായിരിക്കുന്നതുപോലെ, അദ്വയനും പരമാർത്ഥസ്വരൂപനുമായ ആത്മാവു പ്രാണാദിവികല്പത്തിന് ആസ്പദമായിരിക്കുന്നതെങ്ങനെയോ, അതുപോലെ, എല്ലാ വാക്പ്രപഞ്ചവും പ്രാണൻ മുതലായ രൂപത്തിലുള്ള വികല്പത്തിനു വിഷയമായ ഓംകാരംതന്നെയാകുന്നു. ആ ഓംകാരം ആത്മസ്വരൂപത്തെ പറയുന്നതായതുകൊണ്ട്, ആത്മസ്വരൂപംതന്നെയാണതാനും. ഓംകാരത്തിന്റെ വികാരമായ ശബ്ദത്താൽ പ്രതിപാദിക്കപ്പെടുന്ന എല്ലാ ആത്മവികല്പവും അഭിധാനമല്ലാതെ വേറേ ഒന്നുമല്ല.

"വാചാ ∫ ∫ രമ്ഭണം വികാരോ നാമധേയം" (നാമധേയമെന്നതു വാക്കുകൊണ്ടുണ്ടാകുന്നതും വികാരാത്മകവുമാകുന്നു) "തദസ്യേദം വാചാ തന്ത്യാ നാമഭിർദ്ദാമഭിഃ സർവം സിതം" (ഈ ബ്രഹ്മത്തിന്റെ വികാരമായിട്ടുള്ളതെല്ലാം നീട്ടിയ കയറുപോലെയുള്ള വാക്കിനാൽ, കെട്ടുകളെപ്പോലെയുള്ള നാമങ്ങളെക്കൊണ്ടു കെട്ടപ്പെട്ടിരിക്കുന്നു.) "സർവംഹീദംനാമനി" (സാമാന്യവിശേഷരൂപമായ പദാർത്ഥമെല്ലാം സാമാന്യവിശേഷരൂപമായ വാക്കിനാൽ വ്യവഹാരമാർഗ്ഗത്തിൽ നയിക്കപ്പെടുന്നു) എന്നും മററുമുള്ള ശ്രുതികൾ മേൽ പറഞ്ഞ അർത്ഥത്തിനു പ്രമാണങ്ങളാകുന്നു.

അതിനാൽ പറയുന്നു:—

ഉപനിഷത്തു്:—ഹരിഃ ഓം. ഓമിത്യേതദക്ഷരമിദം സർവം; തസ്യോപവ്യാഖ്യാനം; ഭൂതം ഭവദ് ഭവിഷ്യദിതി സർവമോംകാര ഏവ; യച്ചാന്യത്ത്രികാലാതീതം തദപ്യോംകാരഏവ. 1

| | | |
|---|---|---|
| ഇദം സർവം | = | ഇതെല്ലാം |
| ഓം ഇതി ഏതത് | = | ഓം എന്നുള്ള |
| അക്ഷരം | = | അക്ഷരമാകുന്നു. |
| തസ്യ | = | അതിന്റെ പരാപരബ്രഹ്മരൂപമായ ഓംകാരത്തിന്റെ |
| ഉപവ്യാഖ്യാനം | = | ബ്രഹ്മത്തോടടുപ്പിച്ചുള്ള സ്പഷ്ടമായ കഥനം |
| പ്രസ്തുതം | = | പ്രസ്തുതമായിരിക്കുന്നു: ആരംഭിക്കപ്പെടുന്നു. |
| ഭൂതം | = | കഴിഞ്ഞതു്, |
| ഭവത് | = | ഭവിക്കുന്നതു്—ഇപ്പോൾ നടക്കുന്നതു്, |
| ഭവിഷ്യത്തു് | = | ഭവിഷ്യത്തു്=വരുവാൻ പോകുന്നതു്, |
| ഇതി | = | എന്നുള്ള |
| സർവം | = | എല്ലാം |
| ഓംകാരഃ ഏവ | = | ഓംകാരംതന്നെ. |

| | |
|---|---|
| ത്രികാലാതീതം | = കാലത്രയത്തെ അതിക്രമിച്ചതായി |
| അന്യത്ച | = വേറേയും |
| യത് | = യാതൊന്നുണ്ടോ |
| തത്അപി | = അതും |
| ഓംകാരഃ ഏവ | = ഓംകാരം തന്നെ. |

ഭാഷ്യം:—അഭിധേയമായിട്ടുള്ള (വാക്കുകൊണ്ടു പറയപ്പെടുന്ന) സർവവസ്തുവും അഭിധാനരൂപമാകുന്നു. എന്തെന്നാൽ, അഭിധാനത്തിൽനിന്നു വേറേയായി അഭിധേയമില്ല; അഭിധാനമെല്ലാം ഓംകാരരൂപവുമാണു്. അതിനാൽ ഈ ജഗത്തു മുഴുവൻ ഓംകാരരൂപമാകുന്നു. അഭിധാനംകൊണ്ടു് അഭിധേയമെന്ന ഉപായത്താൽ അറിയപ്പെടുന്നതുകൊണ്ടു്, പരമായ ബ്രഹ്മവും ഓംകാരംതന്നെ. ഇപ്രകാരം പരാപര ബ്രഹ്മരൂപമായ ഓം എന്നുള്ള ഈ അക്ഷരം ബ്രഹ്മപ്രാപ്തിക്കു പായമായതുകൊണ്ടു ബ്രഹ്മത്തോടു് അടുത്തതാണെന്നു സ്പഷ്ടമായിപ്പറയുന്നതിനായിട്ടാരംഭിക്കുന്നു:—ഭൂതം, വർത്തമാനം, ഭാവി എന്നുള്ള കാലത്രയത്താൽ പരിച്ഛേദിക്കപ്പെടാവുന്ന സർവ്വവും മേൽപറഞ്ഞ ന്യായമനുസരിച്ചു് ഓംകാരംതന്നെ. കാലത്താൽ പരിച്ഛേദിക്കപ്പെടുവാൻ പാടില്ലാത്തതും കാര്യംകൊണ്ടു് അറിയപ്പെടേണ്ടതുമായ അവ്യാകൃതം, തുടങ്ങിയുള്ള മററുള്ളതും ഓംകാരംതന്നെ. 1.

ഭാഷ്യം—അഭിധാനവും അഭിധേയവുമൊന്നാണെങ്കിലും, അഭിധാനത്തെ പ്രധാനമാക്കിയാണു, മുമ്പു്, ഇതെല്ലാം ഓം എന്നുള്ള അക്ഷരമാണെന്നു നിർദ്ദേശിച്ചതു്. അഭിധാനത്തെ പ്രധാനമാക്കി നിർദ്ദേശിച്ചതിനെ, അഭിധേയത്തെ പ്രധാനമാക്കി വീണ്ടും നിർദ്ദേശിക്കുന്നതായാൽ അഭിധാനവും അഭിധേയവും ഒന്നാണെന്നു മനസ്സിലാകുന്നതിനെളുപ്പമുണ്ടു്. അല്ലാത്തപക്ഷം, അഭിധേയത്തെ അറിയുന്നതു് അഭിധാനം വഴിയാകയാൽ അഭിധേയം അഭിധാനം തന്നെ എന്നു പറഞ്ഞതു * ഗൗണമായിരിക്കുമോ എന്നു് ആശങ്ക

* ഗൌണമെന്നുവച്ചാൽ ഗുണമനുസരിച്ചു് ഉപചാരമായിപ്പറയുന്നതു്. രാജാവിൻെറ സേവകനെ രാജാവെന്നും, പരാക്രമശാലിയെ സിംഹമെന്നും മററും പറയുന്നതുദാഹരണം.

ഉണ്ടാവാം. അഭിധാനവും അഭിധേയവും ഒന്നുതന്നെ എന്നറിയുന്നതിന്റെ പ്രയോജനം, അവയെ രണ്ടിനേയും ഒരേ പ്രയത്നംകൊണ്ടുതന്നെ ലയിപ്പിച്ചിട്ടു്, അവയിൽനിന്നു വിലക്ഷണമായ ബ്രഹ്മത്തെ പ്രാപിക്കയാകുന്നു. അഭിധാനാഭിധേയങ്ങൾ പരസ്പരം അഭിന്നങ്ങളാണെന്നുപദേശിക്കുന്നതിനനുകൂലമായി വാക്യശേഷവുമുണ്ടു്:— "പാദാമാത്രാഃ മാത്രാശ്ച പാദാഃ" (പാദങ്ങൾ മാത്രകളും മാത്രകൾ പാദങ്ങളുമാകുന്നു) ഇവിടെ പാദങ്ങൾ മാത്രകളാണെന്നുപദേശിച്ചിട്ടു്, മാത്രകൾ പാദങ്ങളുമാകുന്നു എന്നു വീണ്ടും ഉപദേശിക്കുന്നുണ്ടല്ലോ. അതുപോലെ, പ്രകൃതത്തിലും എല്ലാം അഭിധാനമാണെന്നു പറഞ്ഞിട്ടു്, എല്ലാം അഭിധേയമാണെന്നും പറയുന്നു. അതാണു താഴെ പറയുന്നതു്.

ഉപനി—സർവംഹ്യേതദ് ബ്രഹ്മ; അയമാത്മാ ബ്രഹ്മ; സോയമാത്മാ ചതുഷ്പാത്. 2

| | | |
|---|---|---|
| ഏതത് സർവം | = | ഇതെല്ലാം |
| ബ്രഹ്മ ഹി | = | ബ്രഹ്മംതന്നെ. |
| അയം ആത്മാ | = | ഈ ആത്മാവു് |
| ബ്രഹ്മ | = | ബ്രഹ്മമാകുന്നു. |
| സഃ അയം ആത്മാ | = | അങ്ങനെയുള്ള ഈ ആത്മാവു് |
| ചതുഷ്പാത് | = | നാലു പാദങ്ങളോടുകൂടിയതാകുന്നു. |

ഭാഷ്യം—ഓംകാരംതന്നെ എന്നു മുമ്പു പറഞ്ഞതെല്ലാം ബ്രഹ്മമാകുന്നു. പരോക്ഷമായിപ്പറഞ്ഞ ആ ബ്രഹ്മത്തെ പ്രത്യക്ഷമായി വിശേഷിച്ചു നിർദ്ദേശിക്കുന്നു:— ഈ ആത്മാവു ബ്രഹ്മമാകുന്നു. ഇനി നാലു പാദങ്ങളോടുകൂടിയതായി വിഭജിക്കുവാൻപോകുന്ന ആത്മാവിനേ അന്തര്യാമിയായി അഭിധേയംകൊണ്ടു നിർദ്ദേശിക്കുന്നതാണു്, 'ഈ ആത്മാവു്', എന്നുള്ളതു്. ഓംകാരത്താൽ കുറിക്കപ്പെടുന്നതും പരരൂപത്തിലും അപരരൂപത്തിലും സ്ഥിതിചെയ്യുന്നതുമായ ഈ ആത്മാവു് നാലു പാദങ്ങളോടുകൂടിയതാകുന്നു. നാലു പാദങ്ങളോടുകൂടിയതെന്നു പറഞ്ഞതു കാർഷാപണംപോലെ നാലു പാദങ്ങളുള്ളതെന്നുള്ള അർത്ഥത്തിലാണു്. കാർഷാപണമെന്നതു പതിനാറുപണത്തിനു ചില ദേശങ്ങളിൽ ഉള്ള പേരാ

ണ്ട്. പെരുമാറുന്നതിനുള്ള സൌകര്യത്തിനായി അതിനെ നാലുപണംവീതമുള്ള നാലംശങ്ങളായി കല്പിച്ച് ഒരു കാർഷാപണത്തിനു നാലു പാദങ്ങളുണ്ടെന്നു പറയാറുണ്ട്. അതുപോലെയാണ് ആത്മാവിനു നാലു പാദങ്ങളുണ്ടെന്നു പറഞ്ഞത്. അല്ലാതെ പശുവിനു നാലു പാദങ്ങളുണ്ടെന്നു പറയുന്നതുപോലെയല്ല എന്നു സാരം. ഇവിടെ, വിശ്വൻ, തൈജസൻ, പ്രാജ്ഞൻ എന്ന മൂന്നിലും, മുമ്പുമുമ്പുള്ളതിനെ പിമ്പുള്ളതിൽ ലയിപ്പിക്കുന്നതുകൊണ്ടു തുരീയത്തെ പ്രാപിക്കുന്നതിനാൽ, പാദശബ്ദം, ഏതുകൊണ്ടുപദിക്കു(ഗമിക്കു)ന്നുവോ അത്, എന്നുള്ള കരണാർത്ഥത്തിലാകുന്നു. തുരീയത്തെ പാദമെന്നു പറയുന്നതാകട്ടെ, പദിക്കപ്പെടുന്നതു (=പ്രാപിക്കപ്പെടുന്നത്) എന്ന കർമ്മാർത്ഥത്തിലാണ്. 2.

നാലു പാദങ്ങളുള്ളതെങ്ങനെ എന്നു പറയുന്നു:—

ഉപനി— ജാഗരിതസ്ഥാനോ, ബഹിഷ്പ്രജ്ഞഃ, സപ്താങ്ഗ, ഏകോനവിംശതിമുഖഃ സ്ഥൂലഭുഗ്വൈശ്വാനരഃ പ്രഥമഃ പാദഃ 3.

| | |
|---|---|
| ജാഗരിതസ്ഥാനഃ | = ജാഗരിതമാകുന്ന സ്ഥാനത്തോടുകൂടിയവനും |
| ബഹിഷ്പ്രജ്ഞഃ | = പുറമേയുള്ള വിഷയങ്ങളിൽ പ്രജ്ഞയോടുകൂടിയവനും |
| സപ്താങ്ഗഃ | = ഏഴങ്ഗങ്ങളോടുകൂടിയവനും |
| ഏകോനവിംശതിമുഖഃ | = പത്തൊമ്പതു മുഖങ്ങളോടുകൂടിയവനും |
| സ്ഥൂലഭുക് | = സ്ഥൂലങ്ങളായ വിഷയങ്ങളെ ഭുജിക്കുന്നവനും ആയ |
| വൈശ്വാനരഃ | = വൈശ്വാനരൻ |
| പ്രഥമഃ പാദഃ | = ഒന്നാമത്തെ പാദമാകുന്നു. |

ഭാഷ്യം—വിശ്വനരന്മാരേയും (എല്ലാ നരന്മാരേയും) പല പ്രകാരത്തിൽ നയിക്കുന്നതുകൊണ്ടോ, വിശ്വനരന്മാരും ആയിരിക്കുന്നതുകൊണ്ടോ വൈശ്വാനരൻ എന്നു വിളിക്ക

പ്പെടുന്ന, ജാഗരിതാവസ്ഥയിലുള്ള ആത്മാവാകുന്നു ഒന്നാമത്തെ പാദം. താനൊഴിച്ച പുറമേയുള്ള കല്പനാജന്യങ്ങളായ വിഷയങ്ങളിലാണു്, അവിദ്യാകല്പിതവും ബുദ്ധിവൃത്തിരൂപവുമായ അവൻെറ പ്രജ്ഞ അവഭാസിക്കുന്നതു്. ഇവനു് ഏഴംഗങ്ങളുണ്ടു്. ''തസ്യഹ വാ ഏതസ്യാ ʃ ʃ ത്മനോ വൈശ്വാനരസ്യ മൂർദ്ധൈവ സുതേജാ, ശ്ചക്ഷുർവിശ്വരൂപഃ, പ്രാണഃ പൃഥഗ്വർത്മാത്മാ, സന്ദേഹോ ബഹുലോ, വസ്തിരേവരയിഃ, പൃഥിവ്യേവപാദൗ'' (പ്രകൃതനായ ഈ വൈശ്വാനരൻെറ മൂർദ്ധാവു ദ്യുലോകവും, ചക്ഷുസ്സു ശ്വേതപീതാദിഗുണങ്ങളോടുകൂടിയ സൂര്യനും, പ്രാണൻ പല സഞ്ചാരമാർഗ്ഗങ്ങളോടുകൂടിയ വായുവും, ദേഹമദ്ധ്യം വിസ്താരമേറിയ ആകാശവും, വസ്തി അന്നത്തിനു ഹേതുവായ ജലവും, പാദങ്ങൾ പൃഥിവിയുമാകുന്നു) എന്നു ശ്രുതിയിൽ അഗ്നിഹോത്രകല്പനയുണ്ടു്. അതിൻെറ ശേഷമായി, ആഹവനീയാഗ്നി ഇവൻെറ മുഖമായിട്ടും പറയപ്പെട്ടിരിക്കുന്നു. ഇങ്ങനെയാണു് ഏഴങ്ഗങ്ങൾ. ഇവൻ പത്തൊമ്പതു മുഖങ്ങളുള്ളവനാകുന്നു. ബുദ്ധീന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളുംകൂടി പത്തു്, പ്രാണാദിവായുക്കൾ അഞ്ചു്, മനസ്സ്, ബുദ്ധി, അഹങ്കാരം, ചിത്തം ഇങ്ങനെയാണു് പത്തൊമ്പതു മുഖങ്ങൾ. ഇവ, മുഖങ്ങളെപ്പോലെ അറിവിനുള്ള ദ്വാരങ്ങളായതുകൊണ്ടാണു് മുഖങ്ങളായി കല്പിക്കപ്പെട്ടിരിക്കുന്നതു്. വൈശ്വാനരൻ ഈ ദ്വാരങ്ങൾവഴിയായി ശബ്ദം മുതലായ സ്ഥൂലവിഷയങ്ങളെ ഭുജിക്കുന്നു. അടുത്ത പാദത്തെ പ്രാപിക്കുന്നതു് ഇവൻ വഴിയാകയാൽ ആണു് ഇവനെ ഒന്നാമത്തെ പാദമെന്നു പറഞ്ഞതു്; അല്ലാതെ സൃഷ്ടിക്രമമനുസരിച്ചല്ല.

പൂർവപക്ഷം—'അയമാത്മാ ബ്രഹ്മ' എന്നു പ്രത്യഗാത്മാവായി നിർദ്ദേശിച്ച ആത്മാവിനു നാലുപാദങ്ങളുണ്ടെന്നു പറയുന്നതാണല്ലോ പ്രകൃതം. ആ സ്ഥിതിയ്ക്കു്, ദ്യുലോകം മുതലായവ മൂർദ്ധാവുതുടങ്ങിയുള്ള അങ്ഗങ്ങളാണെന്നു പറഞ്ഞതു് എങ്ങനെയാണു്? അതു പ്രക്രമഭങ്ഗമല്ലേ?

സമാധാനം—ആധ്യാത്മികത്തിനും ആധിദൈവികത്തിനും തമ്മിൽ ഭേദമില്ലാത്തതുകൊണ്ടു് ആ പ്രക്രമഭങ്ഗം പറയാൻ പാടില്ല. ആധിദൈവികത്തോടുകൂടിയ സർവപ്ര

പഞ്ചത്തിനും ഈ ആത്മാവിനെക്കൊണ്ട നാലുപാദങ്ങളുള്ള തായിട്ടാണ വിവക്ഷിച്ചിരിക്കുന്നതു്. പഞ്ചീകൃതങ്ങളായ പഞ്ചമഹാഭൂതങ്ങളാലും അവയുടെ കാൎയ്യങ്ങളാലും സങ്ഘടിതമായ, ആധിദൈവികത്തോടുകൂടിയ ആധ്യാത്മികമായ സ്ഥൂലപ്രപഞ്ചമെല്ലാം, വിരാട്ടായ ഈ ആത്മാവിൻെറ രൂപത്തിൽ ഒന്നാംപാദമാകുന്നു. അപഞ്ചീകൃതങ്ങളായ പഞ്ചമഹാഭൂതങ്ങളും അവയുടെ കാൎയ്യങ്ങളുമായ സൂക്ഷ്മപ്രപഞ്ചം ഹിരണ്യഗർഭരൂപത്തിൽ രണ്ടാംപാദമാകുന്നു. കാൎയ്യരൂപത്തെ ഉപേക്ഷിച്ച കാരണരൂപത്തെ പ്രാപിക്കുമ്പോഴ് ആ പ്രപഞ്ചം അവ്യാകൃതാത്മാവായിട്ടു് മൂന്നാംപാദമായിത്തീരുന്നു. കാൎയ്യകാരണരൂപത്തെ വിട്ടു് എല്ലാക്കല്പനകൾക്കും അധിഷ്ഠാനമായിനില്ക്കുമ്പോഴ്, അതു്, സത്യജ്ഞാനാനന്താനന്ദരൂപത്തിൽ നാലാം പാദമത്രേ.

ഇങ്ങനെ ആദ്ധ്യാത്മികാധി ദൈവികങ്ങൾക്കു് അഭേദത്തെ അങ്ഗീകരിച്ചുകൊണ്ടു്, മേൽപറഞ്ഞപ്രകാരം നാലുപാദങ്ങളുള്ളതായി പറയുന്നതിനാണു് ഉദ്ദേശിച്ചിരിക്കുന്നതു്. അതിനാൽ മുമ്പുമുമ്പുള്ള പാദങ്ങളെ പിമ്പുപിമ്പുള്ള പാദങ്ങളായി ലയിപ്പിക്കുമ്പോഴ് തുരീയത്തിൽ ചെന്നവസാനിക്കുമെന്നു സാരം.

ഇങ്ങനെ, എല്ലാപ്രപഞ്ചത്തിനും ഉപശമമുണ്ടാകുമ്പോഴ്, അദ്വൈതം സിദ്ധിക്കുന്നു; സർവഭൂതസ്ഥനായ ഒരേ ആത്മാവു ദ്രഷ്ടാവാവുകയും എല്ലാഭൂതങ്ങളും ആത്മാവിൽ കാണപ്പെടുകയും ചെയ്യുന്നു. ഇങ്ങനെ ''യസ്തുസർവാണി ഭൂതാനി'' ഇത്യാദി ശ്രുതിയുടെ അർത്ഥം ശരിയാണെന്നും സിദ്ധിക്കും. ആധ്യാത്മികാധിദൈവികങ്ങൾക്കു് അഭേദത്തെ സ്വീകരിച്ചു്, അതുവഴിയായി മുൻപറഞ്ഞ ക്രമത്തിനു തത്ത്വജ്ഞാനമുണ്ടാകുന്നു എന്നു സ്വീകരിക്കാത്തപക്ഷം, സാങ്ഖ്യാദികളെപ്പോലേ, ഓരോ ദേഹത്തിലും പരിച്ഛിന്നനായിട്ടാണു പ്രത്യഗാത്മാവിനെ കാണുന്നതെന്നു സ്വീകരിക്കേണ്ടിവരും. അപ്പോഴ്, അദ്വൈതം എന്നു ശ്രുതി സിദ്ധമായ വിശേഷം ഇല്ലാതെപോകും, എന്തെന്നാൽ സാങ്ഖ്യാദിദർശനവും ഇതും തമ്മിൽ അപ്പോഴ് യാതൊരുഭേദവുമുണ്ടായിരിക്കുന്നതല്ല. എന്നാൽ എല്ലാ ഉപനിഷത്തുകളും ആത്മാവൊന്നാ

ണെന്നു പ്രതിപാദിക്കുന്നവയാകുന്നു എന്നുള്ളതാണ് സ്പഷ്ടമായിട്ടുള്ളതു്. അതിനാൽ, ആധ്യാത്മികനായ ഈ വിശ്വാത്മാവിന് ദ്യുലോകാദികളെല്ലാം അങ്ഗങ്ങളായതുകൊണ്ടു് വിരാട് സ്വരൂപമായ, ആധിദൈവികമായ ആത്മാവിനോടു് ഏകത്വമുണ്ടെന്നുള്ള അഭിപ്രായത്തോടുകൂടിയതാണ് ഏഴങ്ഗങ്ങളുണ്ടെന്നു പറഞ്ഞതു്. "മൂർദ്ധാതേവ്യപതിഷ്യത്" ഇത്യാദിലിങ്ഗങ്ങളും അദ്ധ്യാത്മാധിദൈവങ്ങൾ ഒന്നാണെന്നുള്ളതിനു തെളിവുകളാണ്. ദ്യുലോകാദിരൂപത്തിലുള്ള വൈശ്വാനരാവയവങ്ങളെ വൈശ്വാനരനെന്നുള്ള ബുദ്ധിയോടുകൂടി ധ്യാനിച്ചിരുന്നവൻ പിന്നീടു ജിജ്ഞാസ നിമിത്തം അഖണ്ഡപക്ഷത്തെ പ്രാപിക്കുമ്പോൾ, സമസ്തോപാസനത്തെ വിധിക്കുവാനുദ്ദേശിച്ചുകൊണ്ടു് "മൂർദ്ധാതെ വ്യപതിഷ്യദ്യന്മാം നാഗമിഷ്യത്" ഇത്യാദികൊണ്ടു വ്യസ്തോപാസനത്തെ നിന്ദിക്കുന്നതായി കാണുന്നുണ്ടു്. അധ്യാത്മവും അധിദൈവവും ഒന്നല്ലെന്നുവരികിൽ, ദ്യുലോകം മുതലായതിനെ വിപരീതബുദ്ധികൊണ്ടു ഗ്രഹിച്ചിട്ടുള്ളവനു് തന്റെ മൂർദ്ധാവു മുതലായവ പരിപതിക്ക എന്നതു് ഉചിതമായിരിക്കയില്ലല്ലോ. അതിനാൽ അദ്ധ്യാത്മാധിദൈവങ്ങൾക്കു് ഏകത്വം ഇവിടെ വിവക്ഷിക്കപ്പെട്ടിരിക്കുന്നു എന്നു സാരം. മൂലഗ്രന്ഥത്തിൽ വിരാട്ടും വിശ്വനും ഒന്നാണെന്നേ പറഞ്ഞിട്ടുള്ളു എങ്കിലും അതു്, ഹിരണ്യഗർഭനും തൈജസനും ഒന്നാണെന്നും അതുപോലേ അവ്യാകൃതാത്മാവും പ്രാജ്ഞനും തമ്മിൽ ഭേദമില്ലെന്നുമുള്ളതിലേയ്ക്കു് ഉപലക്ഷണമാകുന്നു. ഇതു്, മധുബ്രാഹ്മണത്തിൽ, "യശ്ചായമസ്യാം പൃഥിവ്യാം തേജോമയോ ऽമൃതമയഃ പുരുഷോ യശ്ചായമദ്ധ്യാത്മം" ഇത്യാദികൊണ്ടു പറഞ്ഞിട്ടുമുണ്ടു്. ഈ പൃഥിവിയിൽ തേജോമയനായും അമൃതമയനായുമുള്ള പുരുഷനും ശരീരത്തിലുള്ള പുരുഷനും ഒന്നാകുന്നു എന്നാണു് അതിന്റെ സാരം. സുഷുപ്തപുരുഷനും (പ്രാജ്ഞനും) അവ്യാകൃതാത്മാവും ഒന്നാണെന്നുള്ളതു സിദ്ധംതന്നെ; എന്തെന്നാൽ രണ്ടിനും യാതൊരു വിശേഷവുമില്ല. സുഷുപ്താവസ്ഥയിൽ പ്രാജ്ഞൻ എല്ലാ വിശേഷത്തേയും തന്നിൽ ഉപസംഹരിച്ചു് യാതൊരു വിശേഷവുംകൂടാതെയാണു് സ്ഥിതിചെയ്യുന്നതു്. പ്രളയദശയിൽ അവ്യാകൃതവും നിശ്ശേഷവിശേഷങ്ങളേയും തന്നിൽ അടക്കിക്കൊണ്ടു നിർവിശേഷമായി വർത്തിക്കുന്നു.

ഈ സാമ്യത്തെ പുരസ്കരിച്ച് അവസ്ഥ തമ്മിൽ ഏകത്വം പറഞ്ഞതു ശരിതന്നെ എന്നർത്ഥം. ഇങ്ങനെയാകുമ്പോൾ സർവ്വദ്വൈതവും ഉപശമിക്കുമ്പോൾ അദ്വൈതമെന്നുള്ളതു സിദ്ധിക്കയും ചെയ്യും. 3.

ഉപനി—സ്വപ്നസ്ഥാനോഽന്തഃപ്രജ്ഞഃ സപ്താംഗ, ഏകോനവിംശതിമുഖഃ, പ്രവിവിക്തഭുക് തൈജസോ ദ്വിതീയഃ പാദഃ 4.

| | |
|---|---|
| സ്വപ്നസ്ഥാനഃ | = സ്വപ്നമാകുന്ന സ്ഥാനത്തോടുകൂടിയവനും |
| അന്തഃപ്രജ്ഞഃ | = അന്തർഭാഗത്തിൽ പ്രജ്ഞയോടുകൂടിയവനും |
| സപ്താംഗഃ | = ഏഴംഗങ്ങളോടുകൂടിയവനും |
| ഏകോനവിംശതിമുഖഃ | = പത്തൊൻപതു മുഖങ്ങളുള്ളവനും |
| പ്രവിവിക്തഭുക് | = പ്രവിവിക്തഭുക്കും = സൂക്ഷ്മവിഷയങ്ങളെ ഭുജിക്കുന്നവനും ആയ |
| തൈജസഃ | = തൈജസൻ |
| ദ്വിതീയഃ പാദഃ | = രണ്ടാമത്തെ പാദമാകുന്നു. |

ഭാഷ്യം — രണ്ടാമത്തെ പാദം തൈജസനാകുന്നു. അവന്റെ സ്ഥാനം സ്വപ്നമാണ്. പല സാധന(കരണ)ങ്ങളോടുകൂടിയതും, മനസ്സിന്റെ സ്പന്ദനംമാത്രമാകുന്ന രൂപത്തിലുള്ളതും ബാഹ്യങ്ങളായ ശബ്ദാദികളാകുന്ന വിഷയത്തോടുകൂടിയതെന്നപോലെ അവഭാസിക്കുന്നതും ആയ ജാഗ്രൽപ്രജ്ഞ അതുപോലെയുള്ള സംസ്കാരത്തെ മനസ്സിൽ ആധാനം ചെയ്യുന്നു. അപ്രകാരം സംസ്കൃതമായ മനസ്സ് ചിത്രമെഴുതിയിട്ടുള്ള പടം (തുണി) പോലെ, ബാഹ്യസാധനങ്ങളുടെ അപേക്ഷ ഒന്നുംകൂടാതെ അവിദ്യ, കാമം, കർമ്മം ഇവയുടെ പ്രേരണയാൽ ജാഗ്രത്തിൽ എന്നപോലെ അവഭാസിക്കുന്നു. "അസ്യലോകസ്യ സർവാവതോമാത്രാമുപാദായ" (എല്ലാ സാധനസമ്പത്തിയോടുംകൂടിയ ജാഗ്രദവസ്ഥയിലേ ലോകത്തിന്റെ വാസനയെ ഗ്രഹിച്ചിട്ടു സ്വപ്നത്തെ അനുഭവിക്കുന്നു) എന്നു ബൃഹദാരണ്യകശ്രുതിയിൽ പറഞ്ഞിട്ടുണ്ട്. "പരേ

ദേവേ മനസ്യേകീഭവന്തി'' എന്നാരംഭിച്ചു് ''അത്രൈഷ ദേവഃ സ്വപ്നേ മഹിമാനമനുഭവതി'' എന്നു് ആഥർവണത്തിലും പറഞ്ഞിരിക്കുന്നു. മനസ്സു് ഇന്ദ്രിയങ്ങളെ അപേക്ഷിച്ചു് ഉള്ളിൽ ഇരിക്കുന്നതാണു്. അങ്ങനെയുള്ള മനസ്സിന്റെ വാസനയുടെ രൂപത്തിലാണു സ്വപ്നത്തിൽ പ്രജ്ഞയുടെ സ്ഥിതി. ഇങ്ങനെയുള്ള പ്രജ്ഞയേ തൈജസനുള്ളൂ. വിഷയമില്ലാത്തതും, കേവലപ്രകാശസ്വരൂപവുമായ പ്രജ്ഞയിൽ വിഷയിയായിത്തീരുന്നതുകൊണ്ടാണു് ഈ പുരുഷനെ തൈജസൻ എന്നു പറയുന്നതു്. വിശ്വൻ സവിഷയനായതുകൊണ്ടു് അവന്നു ഭോജ്യമായിട്ടുള്ളതു സ്ഥൂലമായ പ്രജ്ഞയാകുന്നു. ഇവിടെയാകട്ടെ, കേവലവും (വിഷയശൂന്യവും) വാസനാമാത്രവുമായ പ്രജ്ഞയാണു ഭോജ്യം. അതിനാൽ തൈജസന്റെ ഭോഗം വിവിക്തമാകുന്നു. മറ്റുള്ളതെല്ലാം വിശ്വനും തൈജസനും തുല്യംതന്നെ. 4.

ഉപനി—യത്രസുപ്തോ ന കംചന കാമം കാമയതേ, ന കംചനസ്വപ്നം പശ്യതി, തത്സുഷുപ്തം; സുഷുപ്തസ്ഥാന ഏകീഭൂതഃ പ്രജ്ഞാനഘന എവാ ʃ ʃ നന്ദമയോ ഹ്യാനന്ദ ഭുക് ചേതോമുഖഃ പ്രാജ്ഞസ്തൃതീയഃ പാദഃ 5.

| | |
|---|---|
| യത്ര | = യാതൊരു സ്ഥാനത്തിൽ (അ) യാതൊരു കാലത്തിൽ ആണോ |
| സുപ്തഃ | = സുപ്തനായവൻ = ഉറങ്ങിയവൻ |
| കംചന കാമം | = യാതൊരു കാമത്തേയും |
| ന കാമയതേ | = കാമിക്കാതിരിക്കയും |
| കംചന സ്വപ്നം | = യാതൊരു സ്വപ്നത്തേയും |
| ന പശ്യതി | = കാണാതിരിക്കയും ചെയ്യുന്നതു്, |
| തത് | = അതു് = ആ സ്ഥാനം (അ) കാലം |
| സുഷുപ്തം | = സുഷുപ്തമാകുന്നു. |
| സുഷുപ്തസ്ഥാനഃ | = സുഷുപ്തമാകുന്ന സ്ഥാനത്തോടുകൂടിയവനും |
| ഏകീഭൂതഃ | = ഏകീഭൂതനും = ദ്വൈതമെല്ലാം അതിന്റെ വിസ്താരത്തോടുകൂടി ഒന്നായിത്തീർന്നതുപോലെ ഇരിക്കുന്നവനും |

| | |
|---|---|
| പ്രജ്ഞാനഘനഃ ഏവ | = പ്രജ്ഞാനഘനൻതന്നെ ആയിട്ടുള്ള വനും = പ്രജ്ഞാനംമാത്രം ഞെരു ങ്ങിച്ചേർന്നിരിക്കുന്നതുപോലെയി രിക്കുന്നവനും |
| ആനന്ദമയഃ | = ആനന്ദമയനും = മിക്കവാറും ആന ന്ദംതന്നെയായുള്ളവനും |
| ആനന്ദഭുക് | = ആനന്ദത്തെ ഭുജിക്കുന്നവനും |
| ചേതോമുഖഃ | = ചേതസ്സാകുന്ന( = ജാഗ്രൽ സ്വപ്ന ങ്ങളിലുള്ള ബോധമാകുന്ന) മുഖ ത്തോടു കൂടിയവനും ആയ |
| പ്രാജ്ഞഃ | = പ്രാജ്ഞൻ |
| തൃതീയഃ പാദഃ | = മൂന്നാമത്തെ പാദമാകുന്നു. |

ഭാഷ്യം— ആദ്യമായി, തത്വമറിയായ്കയാകുന്ന സ്വാപം സുഷുപ്താവസ്ഥയിലേപ്പോലെതന്നെ ജാഗ്രൽ സ്വപ്നങ്ങളിലുമുള്ളതിനാൽ, സുഷുപ്തിയെന്നതു് എന്താണെന്നു ഗ്രഹിക്കുന്നതിനായിട്ടു്, അതിനെ വിശേഷിപ്പിക്കുകയോ, അഥവാ, മൂന്നുസ്ഥാനങ്ങളിലും തത്ത്വാഗ്രഹണരൂപമായ സ്വാപം തുല്യമായതുകൊണ്ടു് ജാഗ്രൽസ്വപ്നങ്ങളിൽ നിന്നു സുഷുപ്തത്തേ വേർതിരിക്കയോ ചെയ്യുന്നു:—ഏതു സ്ഥാനത്തിൽ അല്ലെങ്കിൽ കാലത്തിൽ ആണോ, ഉറങ്ങുന്നവൻ, ഒരു സ്വപ്നവും കാണാതേയും ഒരു കാമത്തേയും കാമിക്കാതേയും ഇരിക്കുന്നതു്, അതാണു സുഷുപ്തം. സുഷുപ്തത്തിൽ, ജാഗ്രൽസ്വപ്നങ്ങളിലെന്നപോലെ അന്യഥാഗ്രഹണരൂപമായ സ്വപ്നദർശനമോ, ഏതെങ്കിലുംവിധത്തിലുള്ള കാമമോ ഇല്ലല്ലോ. ഈ സുഷുപ്തത്തിൽ സ്ഥിതിചെയ്യുമ്പോഴ ആത്മാവിനെ പ്രാജ്ഞൻ എന്നു വിളിക്കുന്നു. ജാഗ്രൽസ്വപ്നങ്ങളെന്ന രണ്ടു സ്ഥാനങ്ങളാൽ പകുക്കപ്പെട്ടിരിക്കുന്ന, മനസ്സിന്റെ സ്പന്ദനം ( = ചലനം) മാത്രമായ ദ്വൈതമെല്ലാം, അപ്പോഴ, അപ്രകാരമുള്ള രൂപത്തെ വിടാതെ അവ്യാകൃതമെന്നു പറയുന്ന കാരണത്തിൽ ചെന്നു്, അതിന്റെ എല്ലാ വിസ്താരത്തോടുംകൂടി, കാരണസ്വരൂപമായിത്തീരുന്നു. രാത്രിയിലുള്ള അന്ധകാരത്താൽ ഗ്രസ്തമായ പകലിനെ ഇരുട്ടെന്നുതന്നെ പറയുന്നതുപോലെ, കാരണ

മായിത്തീർന്ന കാര്യങ്ങളെ എല്ലാം [illegible] പറഞ്ഞുപോരുന്നു. ആ അവസ്ഥയിൽ ആ [illegible] ഉപാധിയോടുകൂടിയ ആത്മാവ് ഏകീഭൂതമെന്ന [illegible] ടുന്നു. ഇങ്ങനെ സുഷുപ്തത്തിൽ, എല്ലാ [illegible] മനസ്സോടുകൂടി കാരണസ്വരൂപത്തിൽ സ്ഥിതി[illegible] കൊണ്ടുതന്നെ, സ്വപ്നത്തിലും ജാഗ്രത്തിലുമുള്ള [illegible] സ്പന്ദനങ്ങളാകുന്ന പ്രജ്ഞാനങ്ങൾ ഘനീഭവിച്ചു[illegible] ആയിത്തീരുന്നു. എന്തെന്നാൽ ഒന്നും വേർതിരി[illegible] ആണ് അപ്പോൾ ഇരിക്കുന്നത്. രാത്രിയിൽ ഇരു[illegible] ഒന്നും തിരിച്ചറിയാൻ പാടില്ലാതിരിക്കുമ്പോൾ, [illegible] ചേർന്ന് ഒരു കട്ടിയായിത്തീർന്നിരിക്കുന്നതുപോലെ [illegible] തോന്നാറുണ്ടല്ലോ. അതുപോലെ പ്രജ്ഞാനംതന്നെ [illegible] വിച്ചതുപോലെയാണ് ആ അവസ്ഥയിൽ ആത്മാവി[illegible] സ്ഥിതി. പ്രജ്ഞാനമല്ലാതെ വേറെ ഒന്നും അതിൽ ഉ[illegible] ട്ടിട്ടില്ലെന്നുള്ള അർത്ഥത്തിലാണ 'തന്നെ' എന്നു പറഞ്ഞത്. വിഷയത്തിന്റേയും വിഷയിയുടേയും ആകൃതിയിലുള്ള മന സ്സിന്റെ സ്പന്ദനം, ആയാസം, ദുഃഖം ഇവ ഒന്നുമില്ലാത്തതി നാൽ സുഷുപ്താവസ്ഥയിൽ ആത്മാവ് ആനന്ദമയനാകുന്നു. ആനന്ദമയൻ എന്നുവച്ചാൽ ആനന്ദം അധികമുള്ളവൻ എന്ന ല്ലാതെ ആനന്ദസ്വരൂപൻ എന്ന് അർത്ഥമാക്കേണ്ട. എന്തെ ന്നാൽ ആത്മാവ് കാരണരൂപമായ ഉപാധിയോടുകൂടിയാ ണല്ലോ അപ്പോഴും ഇരിക്കുന്നത്. ലോകത്തിൽ ആയാസമൊ ന്നുമില്ലാതെ ഇരിക്കുന്നവനെ ആനന്ദമനുഭവിക്കുന്നവൻ എന്നു പറയാറുണ്ടല്ലോ. അതുപോലെ, തീരെ ആയാസമില്ലാത്ത സ്ഥിതിയേ അനുഭവിക്കുന്നതുകൊണ്ട്, ഈ സ്ഥാനത്തിൽ ആത്മാവ് ആനന്ദഭുക്കാകുന്നു. "ഏഷോ ऽസ്യ പരമാനന്ദഃ" (ഇതു ഇവന്റെ പരമാനന്ദമാകുന്നു) എന്നു ശ്രുതിയുണ്ട്. ചേതസ്സ് എന്നു പറയുന്നതു ജാഗരിത സ്വപ്നങ്ങളാകുന്ന പ്രതിബോധമാകുന്നു. അതിനു ദ്വാരമായിരിക്കുന്നതു സുഷു പ്താവസ്ഥയിലുള്ള ആത്മാവായതിനാൽ ഇവൻ ചേതോമുഖ നാകുന്നു. സുഷുപ്തത്തിൽനിന്നാണല്ലൊ സ്വപ്നവും ജാഗരി തവും ഉണ്ടാകുന്നത്. അതിനാൽ സുഷുപ്താഭിമാനിയായ പ്രാജ്ഞൻ ചേതോമുഖൻ എന്നു വിളിക്കപ്പെടുന്നു എന്നു സാരം. പ്രാജ്ഞനു സ്വപ്നവും ജാഗരിതവും വരുന്നതിനു ചേതസ്സ് (= ചൈതന്യം) ദ്വാരമായിരിക്കുന്നതുകൊണ്ട്,

ചേതസ്സാകുന്ന മുഖത്തോടുകൂടിയവൻ എന്ന അർത്ഥത്തിലും ചേതോമുഖൻ എന്നു പറയാം. ഭൂതഭവിഷ്യത്തുകളേയും എല്ലാ വർത്തമാനവിഷയങ്ങളേയും അറിയുന്നതു് ഇവൻ തന്നെയായതുകൊണ്ടാണു് ഇവനെ പ്രാജ്ഞൻ എന്നു വിളിക്കുന്നതു്. സുഷുപ്താവസ്ഥയിൽ വിശേഷവിജ്ഞാനമൊന്നുമില്ലെങ്കിലും, ജാഗരിതത്തിലും സ്വപ്നത്തിലും എല്ലാമറിയുന്നവനായിരുന്നതുകൊണ്ടു് അങ്ങനെ വിളിക്കുന്നതു ശരി തന്നെ. അഥവാ, വെറും സാമാന്യവിജ്ഞാനം ഇവനുമാത്രമുള്ള അസാധാരണ രൂപമായതുകൊണ്ടാണു് ഇവനെ പ്രാജ്ഞൻ എന്നു വിളിക്കുന്നതു് എന്നും പറയാം. വിശ്വനും തൈജസനും വിശേഷവിജ്ഞാനംകൂടി ഉണ്ടല്ലോ. ഈ പ്രാജ്ഞനാകുന്ന മൂന്നാമത്തെ പാദം. 5.

ഉപ—ഏഷ സർവേശ്വര, ഏഷസർവജ്ഞ, ഏഷോഽന്തര്യാമ്യേഷയോനിഃ സർവസ്യ, പ്രഭവാപ്യയൗ ഹി ഭൂതാനാം. 6.

| | |
|---|---|
| ഏഷഃ | = ഇവൻ |
| സർവേശ്വരഃ | = സർവേശ്വരൻ ആകുന്നു = എല്ലാ ഭേദജാതത്തിനും ഈശ്വരനാകുന്നു. |
| ഏഷഃ | = ഇവൻ |
| സർവജ്ഞ | = എല്ലാം അറിയുന്നവനാകുന്നു. |
| ഏഷഃ | = ഇവൻ |
| അന്തര്യാമീ | = എല്ലാത്തിന്റേയും ഉള്ളിൽ പ്രവേശിച്ചു് അവയേ നിയന്ത്രണം ചെയ്യുന്നവനാകുന്നു. |
| ഏഷഃ | = ഇവൻ |
| സർവസ്യ | = സർവത്തിന്റേയും |
| യോനിഃ | = യോനിയും=ഉത്ഭവസ്ഥാനവും |
| ഭൂതാനാം | = ഭൂതങ്ങളുടെ |
| പ്രഭവാപ്യയൗ | = പ്രഭവവും ( = ഉല്പത്തിയും സ്ഥാന)വും അപ്യയ (ലയസ്ഥാനവും) ആകുന്നു. |

ഭാഷ്യം—ആധിദൈവികത്തോടുകൂടിയ എല്ലാ ഭേദസമൂഹങ്ങൾക്കും ഈശ്വര, സ്വരൂപത്തിൽ (ഉപാധിപ്രാധാന്യം

കൂടാതെ ചൈതന്യപ്രധാനനായി) സവിതാവെന്നും ഇവൻ തന്നെയാകുന്നു. അല്ലാതെ മററുള്ളവർ പറയുന്നതുപോലെ മറെറാരു ജാതിയല്ല. "പ്രാണബന്ധനം ഹി സോമ്യ! മനഃ" (മനസ്സ് എന്നു പറയുന്ന ജീവചൈതന്യം പ്രാണൻ എന്നു പറയുന്ന പരബ്രഹ്മത്തിൽ പര്യവസാനിക്കുന്നതാകുന്നു.) എന്നു ശ്രുതിയുണ്ട്, എല്ലാ അവസ്ഥാഭേദങ്ങളോടുംകൂടി സർവ്വത്തേയും അറിയുന്നതു് ഇവൻതന്നെയാകയാൽ ഇവൻ സർവ്വജ്ഞൻ എന്നു പറയപ്പെടുന്നു. സർവഭൂതങ്ങളുടേയും അന്തർഭാഗത്തിൽ അനുപ്രവേശിച്ച് അവയേ നിയന്ത്രണംചെയ്യുന്നതും ഇവൻതന്നെ. ഇപ്രകാരം സർവേശ്വരനും സർവജ്ഞനും സർവാന്തര്യാമിയും ആയതുകൊണ്ടുതന്നെ ഇവൻ സർവത്തിനും യോനിയാകുന്നു. സ്ഥൂലസൂക്ഷ്മഭേദങ്ങളോടുകൂടിയ ജഗത്തുമുഴുവൻ ഇവനിൽനിന്നാണുണ്ടാകുന്നതെന്നു സാരം. മേൽപറഞ്ഞ ഹേതുക്കളാൽ ഭൂതങ്ങളുടെ ഉത്ഭവസ്ഥാനവും ലയസ്ഥാനവും ഇവൻതന്നെ. 6

അത്രൈതേ ശ്ലോകാ ഭവന്തി.

| | | |
|---|---|---|
| അത്ര | = | ഈ അർത്ഥത്തിൽ |
| ഏതേ ശ്ലോകാഃ | = | ഈ ശ്ലോകങ്ങൾ |
| ഭവന്തി | = | ഉണ്ടു്:— |

ഗൗഡപാദകാരികകൾ:—

ബഹിഷ്പ്രജ്ഞോ വിഭുർവിശ്വോ ഹ്യന്തഃപ്രജ്ഞസ്തു—
തൈജസഃ
ഘനപ്രജ്ഞസ്തഥാ പ്രാജ്ഞ ഏക ഏവ ത്രിധാ സ്മൃതഃ 1

| | | |
|---|---|---|
| ബഹിഷ്പ്രജ്ഞഃ | = | ബാഹ്യങ്ങളായ സ്ഥൂലവിഷയങ്ങളിൽ പ്രജ്ഞയോടുകൂടിയ |
| വിഭുഃ | = | വിഭു = സർവവ്യാപിയായ ആത്മാവു്. |
| വിശ്വഃ | = | വിശ്വൻ ആകുന്നു. |
| അന്തഃ പ്രജ്ഞഃതു | = | അന്തഃപ്രജ്ഞൻ ആയിരിക്കുമ്പോൾ ആകട്ടെ = സൂക്ഷ്മവിഷയങ്ങളിൽ പ്രജ്ഞയോടുകൂടിയിരിക്കുമ്പോൾ ആകട്ടെ |

| | |
|---|---|
| തൈജസഃ | = തൈജസൻ ആകുന്നു. |
| തഥാ | = അതുപോലെ |
| ഘനപ്രജ്ഞഃ | = ഘനപ്രജ്ഞനായിരിക്കുമ്പോൾ |
| പ്രാജ്ഞഃ | = പ്രാജ്ഞനാകുന്നു |
| ഏകഃ ഏവ | = ഒരുവൻതന്നെ |
| ത്രിധാ | = മൂന്നുപ്രകാരത്തിൽ |
| സ്മൃതഃ | = സ്മൃതനാകുന്നു = വിചാരിക്കപ്പെടുന്നു. |

ഭാഷ്യം—മാറി മാറി മൂന്നു സ്ഥാനങ്ങളിൽ സ്ഥിതിചെയ്യുന്നതുകൊണ്ടും 'ആ ഞാൻ' എന്നിങ്ങനെ സ്മൃതികൊണ്ടു പ്രതിസന്ധാനംചെയ്യുന്നതുകൊണ്ടും ആത്മാവു് സ്ഥാനത്രയത്തിൽനിന്നു വേറേയാണെന്നും ഏകനാണെന്നും ശുദ്ധനാണെന്നും അസംഗനാണെന്നും സിദ്ധിക്കുന്നു എന്നാണു് ഈ കാരികയുടെ അഭിപ്രായം. ആത്മാവിനു്, ചൈതന്യം പോലേ സ്ഥാനത്രയവും സ്വാഭാവികമാണെങ്കിൽ അതും ചൈതന്യംപോലേ വ്യഭിചരിക്കാതിരിക്കേണ്ടതാണു്. എന്നാൽ സ്ഥാനത്രയം ആത്മാവിനെ വ്യഭിചരിക്കുന്നുണ്ടുതാനും. ജാഗ്രദവസ്ഥയിൽ സ്വപ്നസുഷുപ്തങ്ങളും സ്വപ്നാവസ്ഥയിൽ ജാഗ്രൽസുഷുപ്തങ്ങളും സുഷുപ്താവസ്ഥയിൽ ജാഗ്രത്സ്വപ്നങ്ങളും ആത്മാവിനു കാണുന്നില്ല. എന്നു മാത്രമല്ല, ഇവ ചിലപ്പോൾ മുറയ്ക്കും ചിലപ്പോൾ മുറതെററിയും വരുന്നതായിക്കാണുന്നുമുണ്ടു്. അതിനാൽ ആത്മാവു് ഈ മൂന്നു സ്ഥാനങ്ങളിൽനിന്നും വേറേയാണെന്നു സിദ്ധിക്കുന്നു. 'ഉറങ്ങിയ ഞാൻതന്നെയാണു് ഇപ്പോൾ ഉണർന്നിരിക്കുന്നതു്'' എന്നുള്ള അനുസന്ധാനംകൊണ്ടു് ആ ആത്മാവു് ഒന്നുതന്നെ എന്നും അറിയാം. അതുതന്നെ ഇതെന്നുള്ള ഏകത്വാനുസന്ധാനത്താൽ ഘടാദികളിൽ ഏകത്വം നമുക്കിഷ്ടമാണല്ലോ. ധർമ്മം, അധർമ്മം, രാഗം, ദ്വേഷം മുതലായവയെല്ലാം അവസ്ഥാധർമ്മങ്ങളായതുകൊണ്ടു ശുദ്ധത്വവും സിദ്ധിക്കുന്നു. സംഗവും വേദ്യമായതുകൊണ്ടു് അവിദ്യാധർമ്മമാണെന്നു് അംഗീകരിക്കപ്പെട്ടിട്ടുള്ളതിനാൽ, അതിൽനിന്നു വേറെയായ അതിൻെറ ദ്രഷ്ടാവിനു് അസംഗത്വവും ചേരുന്നതുതന്നെ, ഇപ്രകാരം യുക്തികൊണ്ടു സിദ്ധിക്കുന്ന

ഈ അർത്ഥത്തിന്ന ശ്രുതിയിൽ മഹാമത്സ്യാദി ദൃഷ്ടാന്തവും പറയുന്നുണ്ടു്. അപ്രകമ്പ്യഗതിയും അതിബലിഷ്ഠവും മഹത്തുമായ തിമി എന്ന മത്സ്യം നദിയുടെ പ്രവാഹത്തിൽ കൂടി നദിയുടെ രണ്ടുകരയ്ക്കും അടുത്തു് മാറിമാറി സഞ്ചരിക്കുന്നു. ഒരു കരയുടെ സമീപത്തു സഞ്ചരിക്കുമ്പോാം മറേറ കരയുടെ സമീപത്തിലില്ല. അതുകൊണ്ടു മത്സ്യം രണ്ടുകരയിലുംനിന്നും വേറേയാണെന്ന നമുക്കറിയാം. രണ്ടുകരയ്ക്കുമുള്ള ഗുണങ്ങളും ദോഷങ്ങളും അതിന്ന പററുന്നതുമില്ല. അതിനു് ഒരിടത്തും തടവുമില്ല. പരുന്തോ ഗരുഡനോ ആകാശത്തിൽ സഞ്ചരിക്കുമ്പോാം തടയുന്നില്ലല്ലോ. ഇതുപോലെതന്നെ ഈ ആത്മാവും മൂന്ന സ്ഥാനങ്ങളിലും മാറി മാറി സഞ്ചരിക്കയാകയാൽ ആ സ്ഥാനങ്ങളിൽനിന്നു വ്യതിരിക്തനും ഏകനും ശുദ്ധനും അസംഗനുമാണെന്നു് അംഗീകരിക്കുന്നതു ന്യായംതന്നെ എന്നാണു് അതിൻെറ സാരം. 1.

കാരിക—ദക്ഷിണാക്ഷിമുഖേവിശ്വോ മനസ്യന്തസ്തു തൈജസഃ
ആകാശേചതഥാപ്രാജ്ഞ സ്ത്രിധാദേഹേ വ്യവസ്ഥിതഃ 2.

| | |
|---|---|
| ദക്ഷിണാക്ഷിമുഖേ | = ദക്ഷിണാക്ഷിയാകുന്ന മുഖത്തിൽ<br>= വലത്തേ കണ്ണാകുന്ന പ്രധാന സ്ഥാനത്തിൽ |
| വിശ്വഃ | വിശ്വനായിട്ടും |
| അന്തഃ തു | = അന്തർഭാഗത്തിൽ |
| മനസി | = മനസ്സിൽ |
| തൈജസഃ | = തൈജസനായിട്ടും |
| ഹൃദി | ഹൃദയത്തിൽ ഉള്ള |
| ആകാശേ | = ആകാശത്തിൽ |
| പ്രാജ്ഞഃ ച | = പ്രാജ്ഞനായിട്ടും |
| ത്രിധാ | = മൂന്നുപ്രകാരത്തിൽ |
| ദേഹേ | = ദേഹത്തിൽ |
| വ്യവസ്ഥിതഃ | = വ്യവസ്ഥിതനായിരിക്കുന്നു. |

ഭാഷ്യം—ജാഗരിതാവസ്ഥയിൽതന്നെ വിശ്വൻ മുതലായ മൂന്നിനും അനുഭവമുണ്ടെന്നു് കാണിക്കുന്നതിനാണു് ഈ

ശ്ലോകം:—പ്രധാനമായി വലത്തേക്കണ്ണിൽ സ്ഥൂലപദാർത്ഥങ്ങളുടെ ദ്രഷ്ടാവായി വിശ്വൻ അനുഭവപ്പെടുന്നു. ''ഇന്ധോഹ വൈ നാമൈഷ യോ ƒ യം ദക്ഷിണേ ƒ ക്ഷൻ പുരുഷഃ'' എന്നു് ശ്രുതിയുണ്ടു്. ദീപ്തിയാകുന്ന ഗുണത്തോടുകൂടിയവനും വൈശ്വാനരൻ എന്നു പറയപ്പെടുന്നവനും ആദിത്യാന്തർഗതനമായ വൈരാജനായ ആത്മാവും ചക്ഷുസ്സിൽ ദ്രഷ്ടാവായിരിക്കുന്നവനും ഒന്നുതന്നെ എന്നാണു് അതിന്റെ താല്പര്യം,

ഇവിടെ പൂർവപക്ഷം — സൂക്ഷ്മപ്രപഞ്ചാഭിമാനിയും സൂര്യമണ്ഡലാന്തർഗ്ഗതനും സൂക്ഷ്മസമഷ്ടിദേഹനും ലിംഗാത്മാവും ചക്ഷുർഗ്ഗോളങ്ങളിൽ അനുഗതമായ ഇന്ദ്രിയത്തെ അനുഗ്രഹിക്കുന്നവനും ആയ ഹിരണ്യഗർഭൻ വേറെ. സ്ഥൂലപ്രപഞ്ചാഭിമാനിയും സൂര്യമണ്ഡലാത്മകനും സമഷ്ടിദേഹനും ചക്ഷുർഗ്ഗോളങ്ങളെ രണ്ടിനേയും അനുഗ്രഹിക്കുന്നവനും ആയ വിരാടാത്മാവു വേറെ. വ്യഷ്ടിദേഹനും വലത്തേക്കണ്ണിൽ വ്യവസ്ഥിതനും ചക്ഷുസ്സുകളിൽ ദ്രഷ്ടാവായിരിക്കുന്നവനും കാരണങ്ങൾക്കു നിയന്താവും കാര്യകരണങ്ങൾക്കു സ്വാമിയും ആയ ക്ഷേത്രജ്ഞൻ സമഷ്ടിദേഹന്മാരായ മുൻ പറഞ്ഞവരിൽനിന്നു വേറേയായി സ്വീകരിക്കപ്പെടുന്നു. ഇപ്രകാരം സമഷ്ടിയായിട്ടും വ്യഷ്ടിയായിട്ടും വ്യവസ്ഥിതരായ ജീവന്മാർക്കു തമ്മിൽ ഭേദമുള്ളതുകൊണ്ടു ഏകത്വം പറഞ്ഞതു ശരിയല്ല.

സമാധാനം—''ഏകോദേവഃ സർവഭൂതേഷു ഗൂഢഃ'' (എല്ലാ ഭൂതങ്ങളിലും ഗൂഢനായിരിക്കുന്നതു് ഒരേ ദേവൻ തന്നെ ആകുന്നു) എന്നു ശ്രുതിയും,

''ക്ഷേത്രജ്ഞം ചാപി മാം വിദ്ധി സർവക്ഷേത്രേഷു ഭാരത!
അവിഭക്തം ച ഭൂതേഷു വിഭക്തമിവ ച സ്ഥിതം''

(ഭൂതങ്ങളിൽ എല്ലാം വിഭക്തൻ എന്നപോലെ സ്ഥിതിചെയ്യുന്നു എങ്കിലും വാസ്തവത്തിൽ അവിഭക്തനായിരിക്കുന്ന ഞാൻതന്നെയാണു സർവ ക്ഷേത്രങ്ങളിലും ക്ഷേത്രജ്ഞനായിരിക്കുന്നതെന്നറിയുക.) എന്ന സ്മൃതിയും അനുസരിച്ചു സ്വതേ ഭേദമുണ്ടെന്നു് അംഗീകരിക്കുന്നില്ല.

എല്ലാ കരണങ്ങളിലും വിശ്വൻെറ സ്ഥിതി ഒരുപോലെ ഉണ്ടെങ്കിലും വലത്തേക്കണ്ണിന്ന വിഷയഗ്രഹണത്തിൽ കൂടുതൽ പടുത്വം കാണുന്നതുകൊണ്ടാണു വിശ്വനെ അവിടെ വിശേഷിച്ചു നിർദ്ദേശിച്ചതു്. ദക്ഷിണാക്ഷിഗതനായ ആത്മാവു് രൂപത്തെ കണ്ടതിൻെറശേഷം, കണ്ണടച്ചു് അതിനെ തന്നെ ഓർത്തുകൊണ്ടു്, മനസ്സിൻെറ അന്തർഭാഗത്തിൽ വാസനാരൂപത്തിൽ അഭിവ്യക്തമായ ആ രൂപത്തെത്തന്നെ സ്വപ്നത്തിൽ എന്നപോലെ കാണുന്നു. ഇവിടെ എങ്ങനെ സ്മരണം കാണുന്നതു്, അതുപോലെതന്നെയാണു സ്വപ്നത്തിൽ കാണുന്നതും. അതിനാൽ മനസ്സിൻെറ ഉള്ളിൽ മനസ്സിൽ ഉള്ള തൈജസനും വിശ്വൻതന്നെ. തൈജസനായിത്തീർന്ന ഈ വിശ്വൻ, പിന്നെ സ്മരണമെന്ന വ്യാപാരം അടങ്ങുമ്പോൾ ഹൃദയാ വിച്ഛിന്നമായ ആകാശത്തിൽ സ്ഥിതിചെയ്കകൊണ്ടു്, ഏകഭൂതത്വം ഘനപ്രജ്ഞത്വം എന്ന ലക്ഷണങ്ങളോടുകൂടി പ്രാജ്ഞനായിത്തീരുന്നു. എന്തെന്നാൽ അപ്പോൾ മനോവ്യാപാരമില്ല. ദർശനവും സ്മരണവും മാത്രമാണല്ലോ മനോവ്യാപാരം. അവ ഇല്ലാതാകുമ്പോൾ ആത്മാവു് അവ്യാകൃതമായ പ്രാണനായിട്ടു ഹൃദയത്തിൽതന്നെ സ്ഥിതിചെയ്യുന്നു. "പ്രാണോഹ്യേവൈതാൻ സർവ്വാൻ സംവൃങ്ക്തേ" (അദ്ധ്യാത്മമായി പ്രസിദ്ധനായ പ്രാണൻ തന്നെയാണു വാക്ക മുതലായ പ്രാണങ്ങളെ തന്നിൽ അടക്കുന്നതു്) എന്നുള്ള ശ്രുതി ഇതിന്ന പ്രമാണമാകുന്നു.

തൈജസൻ മനസ്സിൽ സ്ഥിതിചെയ്യുന്നവനായതുകൊണ്ടു ഹിരണ്യഗർഭനാകുന്നു. ലിങ്ഗമെന്നു പറയുന്നതു മനസ്സുതന്നെ. "മനോമയോഽയം പുരുഷഃ" ഇത്യാദി ശ്രുതികളിൽ പുരുഷൻ മനോമയനാണെന്നു പറഞ്ഞിരിക്കുന്നതുകൊണ്ടും, ഹിരണ്യഗർഭൻ പുരുഷവിശേഷമായതുകൊണ്ടും, അവൻ മനഃപ്രധാനനാണെന്നു മനസ്സിലാകുന്നതിനാൽ തൈജസൻ ഹിരണ്യഗർഭൻതന്നെ എന്നറിയാം.

ആക്ഷേപം:—സുഷുപ്തത്തിൽ പ്രാണൻ അവ്യാകൃതനാണെന്നു പറയുന്നുവല്ലോ, അതു ശരിയല്ല. അപ്പോൾ പ്രാണൻ വ്യാകൃതനെന്നാണു വിചാരിക്കേണ്ടതു്; എന്തെന്നാൽ അതിന്നു നാമവും രൂപവുമുണ്ടു്; അടുത്തു നിൽക്കുന്നവർക്കു്

അതിൻെറ വ്യാപാരം ഏററവും സ്പഷ്ടമായി കാണുവാൻ കഴിയും. എന്നു മാത്രമല്ല, ആ അവസ്ഥയിൽ വാക്ക മുതലായ കരണങ്ങൾ പ്രാണാത്മകങ്ങളായിത്തീരുകയും ചെയ്യുന്നു. അതുകൊണ്ടും പ്രാണൻ വ്യാകൃതനെന്നു പറയുന്നതാണു യുക്തമെന്നു വരുന്നു. ആ സ്ഥിതിക്ക പ്രാണൻ അവ്യാകൃതനെന്നു പറഞ്ഞതെങ്ങനെ?

സമാധാനം.—ഈ ദോഷം പറവാൻ പാടില്ല. അവ്യാകൃതത്തിനും പ്രാണനും ഒരേ ലക്ഷണമുള്ളതുകൊണ്ട്, സുഷുപ്താവസ്ഥയിൽ പ്രാണന് അവ്യാകൃതത്വം പറഞ്ഞതു ശരിതന്നെ. അവ്യാകൃതമെന്നു പറയുന്നതു ദേശകാലവസ്തുപരിച്ഛേദമില്ലാത്തതാണല്ലോ. സുഷുപ്താവസ്ഥയിൽ ഉള്ള ദ്രഷ്ടാവിൻെറ പ്രാണനും അങ്ങനെതന്നെയുള്ളതാണ്. സുഷുപ്താവസ്ഥയിലുള്ള ദ്രഷ്ടാവിൻെറ ദൃഷ്ടിയിൽ അപ്പോൾ ഉള്ള പ്രാണനു ദേശകാലാദിപരിച്ഛേദമുള്ളതായി അറിഞ്ഞുകൂടല്ലോ. അതിനാൽ, ലക്ഷണത്തിനു വ്യത്യാസമില്ലാത്തതുകൊണ്ട്, അവ്യാകൃതവും പ്രാണനും ഒന്നുതന്നെ എന്നു പറഞ്ഞതു തെററല്ല. പരിച്ഛിന്നാഭിമാനമുള്ളവർക്ക്, പ്രത്യേകം 'ഇതെൻേറതാണ്' എന്നു പ്രാണാഭിമാനമുള്ളപ്പോൾ പ്രാണനു വ്യാകൃതത്വംതന്നെയാണെങ്കിലും, സുഷുപ്ത്യവസ്ഥയിൽ, പിണ്ഡത്താൽ പരിച്ഛിന്നമായ വിശേഷത്തെ വിഷയീകരിച്ച്, എൻെറ എന്നുള്ള അഭിമാനം പ്രാണനിൽ ഇല്ലാതെ പോകുന്നതുകൊണ്ടു പ്രാണൻ അവ്യാകൃതൻതന്നെ. ഉണർന്നിരിക്കുന്നവൻെറ ദൃഷ്ടിയിൽ വിശേഷാഭിമാനവിഷയമായതുകൊണ്ടു പ്രാണൻ വ്യാകൃതനാണെങ്കിലും സുഷുപ്തൻെറ ദൃഷ്ട്യാ ആ അഭിമാനം അടങ്ങിപ്പോകുന്നതിനാൽ പ്രാണന് അവ്യാകൃതത്വം അവിരുദ്ധംതന്നെ എന്നുസാരം. പരിച്ഛിന്നാഭിമാനികൾക്ക പ്രാണലയത്തിൽ അഭിമാനമില്ലാതാവുന്നതിനാൽ പ്രാണൻ അവ്യാകൃതനായിരിക്കുന്നതുപോലെ പ്രാണാഭിമാനിക്കും സുഷുപ്തിയിൽ അഭിമാനനിരോധത്താൽ അവ്യാകൃതത്വം സിദ്ധിക്കുന്നു. അതു മാത്രമല്ല, ആധിദൈവികമായ അവ്യാകൃതം ജഗൽപ്രസവത്തിനു ബീജമായിരിക്കുന്നതുപോലെ പ്രാണൻ എന്നു പറയുന്ന സുഷുപ്തം ജാഗരിതസ്വപ്നങ്ങൾക്കും ബീജമായിരിക്കുന്നു. അതിനാൽ കാര്യ

ത്തിൻെറ പ്രസവത്തിനു ബീജമായിരിക്കുക എന്നതും രണ്ടിനും തുല്യമാണു്. ആധ്യാത്മികാധിദൈവികന്മാരായ സുഷുപ്താവസ്ഥനും അവ്യാകൃതാവസ്ഥനും അധിഷ്ഠാതാവായിരിക്കുന്നതും ഒരേ ചൈതന്യസ്വരൂപൻ തന്നെ പരിച്ഛിന്നാഭിമാനികൾക്കും അതാതിലുള്ള അദ്ധ്യക്ഷന്മാർക്കും അവ്യാകൃതത്തോടു് ഏകത്വമുള്ളതിനാൽ 'ഏകീഭൂതൻ' 'പ്രജ്ഞാനഘനൻ' ഇത്യാദി മുമ്പു പറഞ്ഞ വിശേഷണങ്ങൾ ഉപപന്നങ്ങൾ തന്നെ. അധ്യാത്മവും അധിദൈവവും ഒന്നുതന്നെ എന്നു മുമ്പുപറഞ്ഞ ഹേതുകൊണ്ടും സുഷുപ്തനും പ്രാണാത്മകനും അവ്യാകൃതനുമായ പ്രാജ്ഞനു മുൻപറഞ്ഞ വിശേഷണങ്ങൾ യുക്തംതന്നെ.

ശങ്ക—'പ്രാണ'ശബ്ദം അഞ്ചുവൃത്തികളോടുകൂടിയ വായുവികാരത്തിൽ ആണല്ലോ രൂഢമായിരിക്കുന്നതു്. അവ്യാകൃതത്തെ 'പ്രാണൻ' എന്നു പറഞ്ഞതെങ്ങനെയാണു്?

സമാധാനം — ''പ്രാണബന്ധനം ഹിസോമ്യമനഃ'' എന്നുള്ള ശ്രുതിയിൽ അവ്യാകൃതവിഷയമായി പ്രാണശബ്ദം പ്രയോഗിച്ചിട്ടുണ്ടു്. അതുകൊണ്ടു് പ്രാണശബ്ദം വായുവികാരത്തിൽ രൂഢമാണെങ്കിലും അവ്യാകൃതത്തിൻേറയും വാചകമാകുന്നതു യുക്തംതന്നെ

പൂർവപക്ഷം—''പ്രാണബന്ധനം'' ഇത്യാദി ശ്രുതിയിലുള്ള പ്രാണശബ്ദത്തിൻെറ അർത്ഥം 'സദേവസോമ്യ' എന്നു പ്രകൃതമായ സത്തായ ബ്രഹ്മമല്ലേ?

സമാധാനം—സത്തായ ബ്രഹ്മം ബീജാത്മകമാണെന്നു് അങ്ഗീകരിച്ചിരിക്കയാൽ മേൽപറഞ്ഞ ദോഷത്തിനിടയില്ല. അവിടെ സത്തായ ബ്രഹ്മംതന്നെയാണു് പ്രാണശബ്ദത്തിനു വാച്യമായിരിക്കുന്നതെങ്കിലും, സത്തിനു് സച്ഛബ്ദവാച്യത്വവും പ്രാണശബ്ദവാച്യത്വവും ജീവപ്രസവങ്ങൾക്കു ബീജമായിരിക്ക എന്ന അവസ്ഥയേ വിടാതെതന്നെയാണു് നിർബ്ബീജരൂപമായ ബ്രഹ്മമായിരുന്നു വിവക്ഷിതമെങ്കിൽ 'നേതിനേതി' 'യതോവാചോനിവർത്തന്തേ' 'അന്യദേവ തദ്വിദിതാദഥോ അവിദിതാദധി' എന്നു പറയുമായിരുന്നു. ''ന സത് തന്നാസദുച്യതേ'' (അതു

സത്തെന്നും അസത്തെന്നും പറയുവാൻ പാടില്ല) എന്നു സ്മൃതിയിൽ പറയുന്നുമുണ്ട്. നിർബീജമായിട്ടുതന്നെയാണു് ബ്രഹ്മത്തെ അവിടെ വിവക്ഷിച്ചിരിക്കുന്നതെങ്കിൽ, സുഷുപ്തത്തിലും പ്രളയത്തിലും സത്തിൽ ലയിക്കുന്നവർക്കു വീണ്ടും ഉത്ഥാനമുണ്ടാകുന്നതിനു് ഉപപത്തിഇല്ലാതെപോകും. മുക്തന്മാർ വീണ്ടും ജനിക്കുമെന്നും വരും; ബീജമില്ലായ്ക അവർക്കും മററുള്ളവക്കും തുല്യമാണല്ലോ; എന്നു മാത്രമല്ലാ, ജ്ഞാനംകൊണ്ടു ദഹിപ്പിക്കേണ്ട ബീജമില്ലെന്നുവന്നാൽ ജ്ഞാനംകൊണ്ടു പ്രയോജനമൊന്നുമില്ലെന്നുവരികയുംചെയ്യും. അതിനാൽ, സബീജത്വം അങ്ഗീകരിച്ചുകൊണ്ടാണു് സത്തിനെ പ്രാണശബ്ദംകൊണ്ടു വ്യപദേശിക്കുന്നതും, എല്ലാ ശ്രുതികളിലും കാരണമെന്നു വ്യപദേശിക്കുന്നതും. അതിനാൽ തന്നെയാണു്, 'അക്ഷരാത് പരതഃ പരഃ' 'സബാഹ്യാഭ്യന്തരോഹ്യജഃ' 'യതോവാചോനിവർത്തന്തേ' 'നേതി നേതി' ഇത്യാദികൊണ്ടു ബീജവത്ത്വം നീക്കി വ്യപദേശിച്ചിരിക്കുന്നതു്. പ്രാജ്ഞശബ്ദവാച്യനായ അവനു തന്നെ, തുരീയത്വംകൊണ്ടു്, ദേഹാദിസംബന്ധരഹിതവും പാരമാർത്ഥികവുമായ ആ അബീജാവസ്ഥയെ വേറേ പറകയുംചെയ്യും. ഉറങ്ങി എഴുന്നേററവനു 'ഞാൻ ഒന്നുമറിഞ്ഞില്ല' എന്നു ബോധം കാണുന്നതുകൊണ്ടു് ബീജാവസ്ഥയും ദേഹത്തിൽ അനുഭവപ്പെടുന്നുണ്ടു് തീർച്ചതന്നെ. അതുകൊണ്ടാണു് മൂന്നുപ്രകാരത്തിൽ ദേഹത്തിൽ വ്യവസ്ഥിതനായിരിക്കുന്നു എന്നു പറയുന്നതു്. 2

കാരിക.—വിശ്വോഹി സ്ഥൂലഭുങ്നിത്യം തൈജസഃ പ്രവിവിക്തഭുക് ആനന്ദഭുക് തഥാപ്രാജ്ഞസ്ത്രിധാഭോഗം നിബോധത! 3

| | |
|---|---|
| വിശ്വഃ | = വിശ്വൻ = വൈശ്വാനരൻ (ജാഗ്രൽ പുരുഷൻ.) |
| നിത്യം | = എപ്പോഴും |
| സ്ഥൂലഭുക് | = സ്ഥൂലഭുക്കാകുന്നു = സ്ഥൂലങ്ങളായ വിഷയങ്ങളെ ഭുജിക്കുന്നവനാകുന്നു. |
| തൈജസഃ | = തൈജസൻ (സ്വപ്നപുരുഷൻ) |

| | | |
|---|---|---|
| പ്രവിവിക്തഭുക് | = | പ്രവിവിക്തഭുക്കാകുന്നു=സൂക്ഷ്മവിഷയങ്ങളെ ഭുജിക്കുന്നവനാകുന്നു. |
| തഥാ | = | അതുപോലേ |
| പ്രാജ്ഞഃ | = | പ്രാജ്ഞൻ = സുഷുപ്തപുരുഷൻ |
| ആനന്ദഭുക് | = | ആനന്ദഭുക്കാകുന്നു = ആനന്ദത്തെ ഭുജിക്കുന്നവനാകുന്നു. |
| ഭോഗം | = | ഭോഗത്തെ |
| ത്രിധാ | = | മൂന്നുവിധത്തിലെന്നു് |
| നിബോധത | = | അറിയുവിൻ! |

ഭാഷ്യം—ജാഗ്രൽ പുരുഷനായ വൈശ്വാനരൻ സ്ഥൂലവിഷയങ്ങളേയും, സ്വപ്നപുരുഷനായ തൈജസൻ വാസനാരൂപങ്ങളായ സൂക്ഷ്മവിഷയങ്ങളേയും, സുഷുപ്തപുരുഷനായ പ്രാജ്ഞൻ ആനന്ദത്തേയും ഭുജിക്കുന്നു. ഇങ്ങനെ ഭോഗം മൂന്നുവിധത്തിലാകുന്നു എന്നു് അറിയുവിൻ.

കാരിക—സ്ഥൂലം തർപ്പയതേ വിശ്വം പ്രവിവിക്തം തു
തൈജസം ആനന്ദശ്ചതഥാ പ്രാജ്ഞം ത്രിധാ തൃപ്തിം
നിബോധത. 4

| | | |
|---|---|---|
| സ്ഥൂലം | = | സ്ഥൂലവിഷയം |
| വിശ്വം | = | വിശ്വനെ=ജാഗ്രൽപുരുഷനെ |
| തർപ്പയതേ | = | തർപ്പണം ചെയ്യുന്നു=തൃപ്തനാക്കുന്നു. |
| പ്രവിവിക്തം തു | = | സൂക്ഷ്മമായ വിഷയമാകട്ടെ |
| തൈജസം | = | തൈജസനെ |
| (തർപ്പയതേ) | = | തൃപ്തിപ്പെടുത്തുന്നു. |
| തഥാ | = | അതുപോലെ |
| ആനന്ദഃ | = | ആനന്ദം |
| പ്രാജ്ഞം ച | = | പ്രാജ്ഞനേയും |
| (തർപ്പയതേ) | = | തൃപ്തിപ്പെടുത്തുന്നു. |
| തൃപ്തിം = തൃപ്തിയേ | = | ഭോഗംകൊണ്ടുണ്ടാകുന്ന തൃപ്തിയെ |
| ത്രിധാ | = | മൂന്നുപ്രകാരത്തിൽ എന്നു് |
| നിബോധത | = | അറിയുവിൻ! |

ഭാഷ്യം — സ്ഥൂലപ്രപഞ്ചം ജാഗ്രൽപുരുഷനേയും, സൂക്ഷ്മപ്രപഞ്ചം സ്വപ്നപുരുഷനേയും, ആനന്ദം സുഷുപ്ത

പുരുഷനേയും, തൃപ്തിപ്പെടുത്തുന്നു. ഇപ്രകാരം തൃപ്തിയും മൂന്നു വിധമെന്ന് അറിഞ്ഞുകൊള്ളുവിൻ. 4

കാരിക—ത്രിഷു ധാമസു യദ് ഭോജ്യം ഭോക്താ യശ്ച പ്രകീർത്തിതഃ വേദൈതദുഭയം യസ്തു സഭുഞ്ജാനോ ന ലിപ്യതേ 5

| | |
|---|---|
| ത്രിഷു ധാമസു | = മൂന്നു സ്ഥാനങ്ങളിൽ |
| ഭോജ്യം | = ഭുജിക്കപ്പെടുന്ന വിഷയം |
| യത് | = യാതൊന്നോ, |
| ഭോക്താ | = ഭോക്താവായി |
| യഃ | = യാവനൊരുത്തൻ |
| പ്രകീർത്തിതഃ ച | = പ്രകീർത്തിതനായുമിരിക്കുന്നുവോ |
| ഏതത് ഉഭയം | = ഈ രണ്ടിനേയും |
| യഃതുവേദ | = ആരാണോ അറിയുന്നത്, |
| സഃ | = അവൻ |
| ഭുഞ്ജാനഃ അപി | = ഭോഗങ്ങളെ ഭുജിച്ചുകൊണ്ടിരുന്നാലും |
| ന ലിപ്യതേ | = ലിപ്തനായിത്തീരുന്നില്ല = ഭോഗം കൊണ്ടുണ്ടാകുന്ന ദോഷം പററാത്തവനായിരിക്കുന്നു. |

ഭാഷ്യം—ജാഗ്രത്തു മുതലായ മൂന്നു സ്ഥാനങ്ങളിൽ, സ്ഥൂലം, സൂക്ഷ്മം, ആനന്ദം എന്നു മൂന്നുവിധത്തിലുള്ള ഭോജ്യവും, ഒന്നുതന്നെ മൂന്നുവിധത്തിലായിരിക്കുന്നതാണ്. 'ആ ഞാൻ' എന്നു് ഒന്നായി പ്രതിസന്ധാനംചെയ്യുന്നതുകൊണ്ടും, ദ്രഷ്ടാവെന്നുള്ള അവസ്ഥയ്ക്കു വ്യത്യാസമില്ലാത്തതുകൊണ്ടും, വിശ്വനെന്നും തൈജസനെന്നും പ്രാജ്ഞനെന്നും മൂന്നുവിധത്തിൽ പറയുന്ന ഭോക്താവും ഒരാൾതന്നെ. ഭോജ്യമെന്നും ഭോക്താവെന്നുമുള്ള നിലയിൽ പലവിധത്തിൽ ഭേദപ്പെട്ടിരിക്കുന്ന ഈ രണ്ടിനേയും ആർ അറിയുന്നുവോ, അവൻ ഭോഗങ്ങളെ ഭുജിച്ചുകൊണ്ടിരുന്നാലും ലിപ്തനാവുകയില്ല. എന്തെന്നാൽ, ഭോജ്യമെല്ലാം ഒരേ ഭോക്താവിനു ഭുജിക്കുവാനുള്ളതാകുന്നു. ഒന്നിനു വിഷയമേതോ, അതുകൊണ്ട് അതു ക്ഷയിക്കുകയോ വർദ്ധിക്കയോ ചെയ്കയില്ല.

തന്റെ വിഷയമായ കാഷ്ഠം മുതലായതിനെ ദഹിപ്പിക്കുന്നതുകൊണ്ടു് ക്ഷയിക്കയോ വർദ്ധിക്കയോ ചെയ്യുന്നില്ലല്ലോ. അതുപോലെ ഭോക്താവിനു ഭോഗങ്ങളെ ഭുജിക്കുന്നതുകൊണ്ടുള്ള ദോഷങ്ങൾ പററുന്നില്ലെന്നു സാരം. 5

കാരിക—പ്രഭവഃ സർവഭാവാനാം സതാമിതിവിനിശ്ചയഃ
സർവം ജനയതി പ്രാണശ്ചേതോംശൂൻ പുരുഷഃപൃഥക്. 6

| | |
|---|---|
| സതാം | = സത്തുകളായ = ഉൽപത്തിയ്ക്കു മുമ്പു തന്നേയുള്ള |
| സർവഭാവാനാം | = എല്ലാ ഭാവങ്ങൾക്കമാണ്ടു് |
| പ്രഭവഃ | = പ്രഭവം = ഉല്പത്തി |
| ഇതി | = എന്നു് |
| വിനിശ്ചയഃ | = നിശ്ചയംതന്നെ |
| സർവം | = സർവത്തേയും |
| പ്രാണഃ | = പ്രാണൻ എന്നു പറയുന്നതും സല്ലക്ഷണവും ബീജഭൂതവുമായ ബ്രഹ്മം |
| ജനയതി | = ജനിപ്പിക്കുന്നു. |
| ചേതോംശൂൻ | = ചേതോരൂപങ്ങളായ അംശുക്കളെ |
| പൃഥക് | = വേറേവേറേ |
| പുരുഷഃ | = പുരുഷൻ |
| ജനയതി | = ജനിപ്പിക്കുന്നു. |

ഭാഷ്യം—മുമ്പേതന്നെ ഉള്ള ഭാവങ്ങളാണു്, അവിദ്യയാൽ ഉണ്ടാക്കപ്പെടുന്ന നാമരൂപങ്ങളാകുന്ന മായാമയമായ സ്വരൂപത്തിൽ ഉത്ഭവിക്കുന്നതു്. "വന്ധ്യാപുത്രോനതത്ത്വേന മായയാ വാ ƒ പിജായതേ" (വന്ധ്യാപുത്രൻ വാസ്തവത്തിലും മായകൊണ്ടും ജനിക്കുന്നില്ല) എന്നു ഇനി പറകയുംചെയ്യും. ഇല്ലാത്തവതന്നെയാണു ജനിക്കുന്നതെങ്കിൽ അപ്പോൾ വ്യവഹാരത്തിനു വിഷയമല്ലാത്ത ബ്രഹ്മത്തെ ഗ്രഹിക്കുന്നതിനു ദ്വാരമില്ലാത്തതുകൊണ്ടു് ബ്രഹ്മം അസത്താണെന്നു വരും. അവിദ്യാകൃതങ്ങളും മായാബീജത്തിൽ നിന്നുണ്ടാകുന്നവയുമായ രജ്ജുസർപ്പം മുതലായവ മുമ്പേതന്നെ രജ്ജു മുതലായവയുടെ രൂപത്തിൽ ഉള്ളവയായിക്കാണുന്നുമുണ്ടു്. ഒരു അടിസ്ഥാനവുമില്ലാതെ രജ്ജുസർപ്പം മൃഗതൃഷ്ണിക മുതലായവ ഒരിടത്തും ഒരുത്തനും കണ്ടിട്ടില്ലല്ലോ.

രജ്ജുവിൽ സർപ്പോൽപത്തിയ്ക്കു മുമ്പു രജ്ജുവിന്റെ രൂപത്തിൽ സർപ്പം ഉണ്ടായിരുന്നതുതന്നെയാണു്. ഇങ്ങനെ എല്ലാ ഭാവങ്ങളും ഉൽപത്തിയ്ക്കുമുമ്പ്, പ്രാണൻ എന്നു പറയുന്ന ബീജാത്മാവിന്റെ രൂപത്തിൽ ഉള്ളവതന്നെയാണു്. "ബ്രഹ്മൈവേദം" (ഇതെല്ലാം ബ്രഹ്മംതന്നെ) "ആത്മൈവേദമഗ്ര ആസീൽ" (ആദ്യം ഇതെല്ലാം ആത്മാവുതന്നെ ആയിരുന്നു) എന്നു ശ്രുതിയും പറയുന്നുണ്ടു്. ഇങ്ങനെ ഉൽപത്തിക്കുമുമ്പ് ബീജാത്മകമായി സ്ഥിതിചെയ്തിരുന്ന അചേതനമായ ജഗത്തിനെ വ്യവഹാരയോഗ്യമായ വിധത്തിൽ ജനിപ്പിക്കുന്നതു ബീജാത്മാവായ പ്രാണനാകുന്നു. സൂര്യന്റെ രശ്മികളെപ്പോലെ ചിദാത്മകനായ പുരുഷന്റെ ചേതോരൂപങ്ങളായ അംശുക്കളാണു്, പ്രാജ്ഞൻ, തൈജസൻ, വിശ്വൻ എന്നുള്ള ഭേദങ്ങളോടുകൂടി, ദേവന്മാർ, മനുഷ്യർ മുതലായവരുടെ പലപ്രകാരത്തിലുള്ള ദേഹത്തിൽ കാണപ്പെടുന്ന ചൈതന്യാഭാസങ്ങളായ ജീവങ്ങൾ. അവയേ പുരുഷൻ വേറേ ജനിപ്പിക്കുകയാണു ചെയ്യുന്നതു്. അഗ്നിയിൽനിന്നു് അഗ്നിക്കു സമാനരൂപങ്ങളായ പൊരികൾ ഉണ്ടാകുന്നതുപോലേ, ചിദാത്മാവിൽനിന്നു സമാനസ്വഭാവങ്ങളായ ജീവങ്ങൾ ഉണ്ടാകുന്നു. ബീജാത്മാവായ പ്രാണൻ നിമിത്തമല്ല അവയുടെ ഉല്പാദനം; എന്തെന്നാൽ അവ വിഷയങ്ങളിൽനിന്നു വ്യത്യാസപ്പെട്ട ലക്ഷണങ്ങളോടുകൂടിയിരിക്കുന്നു. ജലാദികളിൽ പ്രതിബിംബിക്കുന്ന ആദിത്യാദികൾക്കു ബിംബഭൂതങ്ങളായ ആദിത്യാദികളിൽനിന്നു വാസ്തവത്തിൽ ഭേദമില്ലല്ലോ. അതുപോലേ, ഉൽപ്പാദിപ്പിക്കപ്പെടുന്ന ജീവങ്ങൾക്കു ഉല്പാദകനായ ചിദാത്മാവിൽനിന്നു വാസ്തവത്തിൽ ഭേദമില്ല. എന്നാൽ വിഷയമായിരിക്കുന്ന ഭാവങ്ങളെ എല്ലാം ബീജാത്മാവായ പ്രാണൻ തന്നെ, ചിലന്തി വലകെട്ടുന്നതുപോലെ ജനിപ്പിക്കയാണു ചെയ്യുന്നതു്. "യഥാഗ്നേർവിസ്ഫുലിങ്ഗാഃ" ഇത്യാദി ശ്രുതിയിൽ ഈ അർത്ഥംതന്നെ പറഞ്ഞിട്ടുണ്ടു്.

കാരി—വിഭൂതിം പ്രസവം ത്വന്യേ മന്യന്തേ സൃഷ്ടി
ചിന്തകാഃ സ്വപ്നമായാസരൂപേതി സൃഷ്ടിര
ന്യൈർവികല്പിതാ. 7

| | |
|---|---|
| അന്യേ | = അന്യരായ |
| സൃഷ്ടിചിന്തകാഃ | = സൃഷ്ടിചിന്തകന്മാർ |

| | |
|---|---|
| പ്രസവം | = പ്രസവത്തെ = സൃഷ്ടിയേ |
| വിഭൃതിം | = വിഭൂതി എന്നു് = ഈശ്വരന്റെ വിസ്താരമെന്നു്. |
| മന്യന്തേ | = വിചാരിക്കുന്നു. |
| അന്യൈഃ | = മററു ചിലരാൽ |
| സൃഷ്ടിഃ | = സൃഷ്ടി |
| സ്വപ്നമായാസരൂപാഇതി | = സ്വപ്നത്തിനും മായയ്ക്കും സമമാണെന്നു് |
| വികല്പിതാ | = വികൽപിക്കപ്പെട്ടിരിക്കുന്നു. |

ഭാഷ്യം—സൃഷ്ടിയേപ്പററി ചിന്തിക്കുന്ന വേറേചിലർ, ഈശ്വരന്റെ വിസ്താരമാണു സൃഷ്ടി എന്നു വിചാരിക്കുന്നു. വേറേചിലർ, ഇതു സ്വപ്നവും മായയുംപോലേയുള്ളതാണെന്നു വിചാരിക്കുന്നു. എന്നാൽ പരമാർത്ഥചിന്തകന്മാർക്കു സൃഷ്ടിയിൽ ആദരമില്ലെന്നു സാരം. "ഇന്ദ്രോമായാഭിഃ പുരുരൂപ ഈയതേ'' (ഇന്ദ്രൻതന്നെ മായകൾകൊണ്ടു് പല രൂപങ്ങളോടുകൂടി അറിയപ്പെടുന്നു) എന്നു ശ്രുതിയിൽ പറഞ്ഞിട്ടുണ്ടു്. അതിനാൽ വസ്തുചിന്തകർക്കു സൃഷ്ടിയിൽ ആദരം തോന്നുവാൻ നിവൃത്തിയില്ലെന്നർത്ഥം. ഒരു മായാവി ആകാശത്തിൽ ഒരു നൂൽ ഇട്ടു്, ആയുധത്തോടുകൂടി അതിൽ കയറിമറഞ്ഞു്, യുദ്ധത്തിൽ തുണ്ടുതുണ്ടായി മുറിഞ്ഞുവീഴുന്നതും, പിന്നെയും എഴുന്നേററുവരുന്നതും മററും കാണുന്നവർക്കു് അവൻ കാണിച്ച മായയുടെ തത്വം ചിന്തിക്കുന്നതിൽ ആദരം ഉണ്ടാകാറില്ലല്ലോ. ഇതും അതുപോലെതന്നെയാണു്; സുഷുപ്തം സ്വപ്നം മുതലായവയുടെ വികാസം മായാവി നൂൽ ഇടുന്നതുപോലേയാണു്. ആ അവസ്ഥകളിൽ സ്ഥിതിചെയ്യുന്ന പ്രാജ്ഞൻ, തൈജസൻ മുതലായവർ ആ നൂലിൽ കയറുന്ന മായാവിയ്ക്കു സദൃശരാകുന്നു. വാസ്തവത്തിൽ ഉള്ള മായാവി നൂലുമല്ല, അതിൽ കയറിയവനുമല്ല; വേറേയാണു്, അവൻ മായകൊണ്ടു മറഞ്ഞു കാണപ്പെടാതെ നിൽക്കുന്നതെങ്ങിനെയോ അതുപോലേയാണു തുരീയമെന്നു പറയുന്ന പരമാർത്ഥതത്വം. അതിനാൽ മുമുക്ഷുക്കളായ ആര്യന്മാർക്കു് അതിനെ ചിന്തിക്കുന്നതിൽ മാത്രമേ ആദരമുള്ളൂ. നിഷ്പ്രയോജനമായ സൃഷ്ടിയിൽ ആദരമില്ല. അതിനാൽ സൃഷ്ടിചിന്തകന്മാർക്കു മാത്രമേ ഈമാതിരി വികല്പങ്ങളുള്ളൂ എന്നു സാരം.

കാരിക:—ഇച്ഛാമാത്രം പ്രഭോഃ സൃഷ്ടിരിതി സൃഷ്ടൗ വിനിശ്ചിതാഃ കാലാൽ പ്രസൂതിം ഭൂതാനാം മന്യന്തേകാലചിന്തകാഃ 8

| | |
|---|---|
| പ്രഭോഃ | = പ്രഭുവിന്റെ = സർവേശ്വരന്റെ |
| സൃഷ്ടിഃ | = സൃഷ്ടി |
| ഇച്ഛാമാത്രം | = സങ്കല്പമാത്രമാകുന്നു |
| ഇതി | = എന്നു് |
| സൃഷ്ടൗ | = സൃഷ്ടിയിൽ |
| വിനിശ്ചിതാഃ | = നിശ്ചയമുള്ളവർ |
| ആഹുഃ | = പറയുന്നു. |
| കാലചിന്തകാഃ | = കാലചിന്തകന്മാർ |
| ഭൂതാനാം | = ഭൂതങ്ങളുടെ |
| പ്രസൂതിം | = പ്രസൂതിയെ = സൃഷ്ടിയെ |
| കാലാത് | = കാലത്തിൽ നിന്നെന്നു് |
| മന്യന്തേ | = വിചാരിക്കുന്നു, |

ഭാഷ്യം:—സർവേശ്വരൻ സത്യസങ്കല്പനായതുകൊണ്ടു സൃഷ്ടി, സങ്കല്പമാത്രമാണെന്നും സങ്കല്പമല്ലാതെ വേറേയാതൊന്നും സൃഷ്ടിയിൽ അന്തർഭവിച്ചിട്ടില്ലെന്നും പറയുന്നു. കാലചിന്തകന്മാരാകട്ടെ കാലത്തിൽ നിന്നാണു സൃഷ്ടി എന്നു അഭിപ്രായപ്പെടുന്നു. 9

കാരിക:—ഭോഗാർത്ഥം സൃഷ്ടിരിത്യന്യേ ക്രീഡാർത്ഥമിതി ചാപരേ ദേവസ്യൈഷസ്വഭാവോऽയമാപ്തകാമസ്യ കാസ്പൃഹാ 9

| | |
|---|---|
| അന്യേ | = വേറേ ചിലർ |
| സൃഷ്ടിഃ | = സൃഷ്ടി |
| ഭോഗാർത്ഥം | = ഭോഗത്തിനു വേണ്ടിയാണു്. |
| ഇതി | = എന്നു വിചാരിക്കുന്നു. |
| അപരേ | = മററുള്ളവർ |
| ക്രീഡാർത്ഥം ഇതി ച | = ക്രീഡയ്ക്കുവേണ്ടി എന്നും വിചാരിക്കുന്നു. |
| ഏഷഃ അയം | = ഇതു് |

ദേവസ്യ = ദേവൻെറ
സ്വഭാവഃ = സ്വഭാവമാകുന്നു.
ആപ്തകാമസ്യ = എല്ലാ കാമങ്ങളും സിദ്ധിച്ചിട്ടുള്ളവനു്
സ്പൃഹാ = സ്പൃഹ = ഇച്ഛ
കാ എന്താണുള്ളതു്.

ഭാഷ്യം:—വേറൊരു കൂട്ടർ സൃഷ്ടിയുടെ ഉദ്ദേശ്യം ഭോഗമാണെന്നും പിന്നെ ഒരുകൂട്ടർ ക്രീഡയ്ക്കായിട്ടാണു സൃഷ്ടി എന്നും പറയുന്നു. വാസ്തവത്തിൽ ഇതു സർവേശ്വരൻെറ സ്വഭാവംതന്നെയാകുന്നു. അതുതന്നെയാണു മായ എന്നു പറയുന്നതു്. ആ സ്വഭാവംതന്നെയാണു സൃഷ്ടി. സർവകാമങ്ങളും സിദ്ധിച്ചിട്ടുള്ള അദ്ദേഹത്തിനു് ഒന്നിലും സ്പൃഹയുണ്ടാവാൻ വഴിയുമില്ല. അതിനാൽ സൃഷ്ടിയെപ്പററി മുൻപു പറഞ്ഞ മതങ്ങളും ശരിയല്ല എന്നു അറിഞ്ഞുകൊള്ളണം. എങ്ങനെ എന്നാൽ പറയാം. ഇവിടെ പല മതങ്ങളും സൃഷ്ടിയെപ്പററിപ്പറഞ്ഞുകഴിഞ്ഞു:— ഈശ്വരൻെറ ഈശ്വരത്വം വെളിപ്പെടുത്തുന്നതാണു സൃഷ്ടി എന്നു് ഒരു പക്ഷം. സൃഷ്ടി സ്വപ്നംപോലെ എന്നും മായപോലെ എന്നും വേറേ രണ്ടു പക്ഷങ്ങൾ. സത്യസങ്കല്പനായ ഈശ്വരൻെറ സങ്കല്പം മാത്രമാണു സൃഷ്ടി എന്നു പിന്നൊരു പക്ഷം. കാലമാണു് സൃഷ്ടിക്കുന്നതു്, ഈശ്വരനല്ല, ഈശ്വരൻ ഉദാസീനനായിരിക്കയാണു് എന്നു മറെറാരു പക്ഷം. ഇങ്ങനെ സൃഷ്ടിയുടെ സ്വഭാവത്തേയും കർത്താവിനേയുംപററിയുള്ള പക്ഷഭേദങ്ങൾക്കപുറമേ സൃഷ്ടി ഭോഗത്തിനായിട്ടാണെന്നും ക്രീഡയ്ക്കായിട്ടാണെന്നും ഉദ്ദേശ്യത്തെപ്പററിയും രണ്ടു വികല്പങ്ങൾ ഉണ്ടു്. ഈ പക്ഷങ്ങളൊന്നും ശരിയല്ല. ആപ്തകാമനായ സർവേശ്വരനു് മായ കൂടാതെ തൻെറ വിഭൂതിയെ വെളിപ്പെടുത്തുന്നതുകൊണ്ടുപയോഗമൊന്നുമില്ല. സൃഷ്ടിക്കു സ്വപ്നത്തോടും മായയോടും സാരൂപ്യമില്ലായ്കയാൽ സ്വപ്നമായാസാമ്യം സൃഷ്ടിയിൽ പറവാൻ നിവൃത്തിയില്ല. സ്വപ്നമെന്നും മായയെന്നും പറയുന്ന വസ്തുക്കളേ വാസ്തവത്തിൽ ഇല്ലല്ലൊ. പരമാനന്ദസ്വഭാവനായ പരമേശ്വരനു മായ ഇല്ലെങ്കിൽ ഇച്ഛ ഉണ്ടാകുവാനും പാടില്ല. സ്വതേ അവിക്രിയനായിട്ടുള്ള

വന്ന് ഇച്ഛ എങ്ങനെയുണ്ടാകും. കാലമാണു സൃഷ്ടികാരണമെന്നുള്ളതിലേക്ക പ്രമാണമൊന്നുമില്ല. മായകൂടാതെ ഭോഗവും ക്രീഡയും പരമേശ്വരന്ന് ഉണ്ടാകുന്നതിന്നിടയില്ല. അതിനാൽ ഭഗവാൻെറ സൃഷ്ടി മായാമയി എന്നു പറവാനേ തരമുള്ളു. രജ്ജു മുതലായതു സർപ്പാദികളായിത്തോന്നുന്നതിന്ന് അവിദ്യാസ്വഭാവമെന്നല്ലാതെ വേറൊരു കാരണം പറവാൻ സാധിക്കയില്ലല്ലോ. 9.

ഇനി മുറയ്ക്കു പറയേണ്ടതായ നാലാംപാദം പറയുന്നതിനായി, ''നാന്തഃപ്രാജ്ഞം' ഇത്യാദികൊണ്ട് ആരംഭിക്കുന്നു. ശബ്ദപ്രവൃത്തിനിമിത്തങ്ങളൊന്നുമില്ലാത്തതിനാൽ അതിനെ ശബ്ദംകൊണ്ടു പറഞ്ഞറിയിക്കുവാൻ സാധിക്കയില്ല. അതിനാൽ വിശേഷങ്ങളെ എല്ലാം നിഷേധിക്ക എന്ന ഉപായംകൊണ്ടുതന്നെയാണു തുരീയത്തെ നിർദ്ദേശിക്കുവാൻ പോകുന്നതു്.

പൂർവപക്ഷം—തുരീയം യാതൊരു വിശേഷവുമില്ലാത്തതാണെന്നും അതിനെ വിധിരൂപത്തിൽ ശബ്ദംകൊണ്ടു നിർദ്ദേശിക്കുവാൻ സാധിക്കയില്ലെന്നുമല്ലേ പറഞ്ഞതു്? അങ്ങനെയാണെങ്കിൽ തുരീയം ശൂന്യംതന്നെ ആയിരിക്കണം.

സമാധാനം—തുരീയം ശൂന്യമെന്നു വിചാരിക്കുന്നതു ശരിയല്ല. എന്തെന്നാൽ, അങ്ങനെ വരുന്നപക്ഷം, മിഥ്യാവികല്പങ്ങൾക്ക് അടിസ്ഥാനമൊന്നുമില്ലെന്നുവരും. അതു് ഉപപന്നവുമല്ല. രജതം, സർപ്പം, പുരുഷൻ, മൃഗതൃഷ്ണിക മുതലായ വികല്പങ്ങൾ, ചിപ്പി, രജ്ജു, സ്ഥാണു, ഊഷരം മുതലായതുകൂടാതെ, അതായതു വാസ്തവമായ ഒന്നിനെ അടിസ്ഥാനപ്പെടുത്താതെ, കല്പിക്കപ്പെടുവാൻ കഴിയുകയില്ല.

ഇനിയും പൂർവപക്ഷം—ഇങ്ങനെയാണെങ്കിൽ, തുരീയൻ, പ്രാണാദികളായ എല്ലാ വികല്പങ്ങൾക്കും ആസ്പദമായതുകൊണ്ട്, ജലാദിക്ക് ആധാരമായ ഘടാദിയേ എന്നപോലെ, അതിനേയും ശബ്ദങ്ങളെക്കൊണ്ടു പറയാമല്ലോ. പ്രതിഷേധങ്ങളെക്കൊണ്ടു ബോധ്യപ്പെടുത്തേണ്ട ആവശ്യമില്ലല്ലോ.

സമാധാനം—പൂർവപക്ഷി പറഞ്ഞതു ശരിയല്ല. ചിപ്പി മുതലായവയിൽ രജതാദികരം വാസ്തവത്തിൽ ഇല്ലല്ലോ, അതുപോലെ തുരീയനിൽ പ്രാണാദിവികല്പവും വാസ്തവത്തിൽ ഇല്ല. സത്തിനും അസത്തിനും തമ്മിലുള്ള സംബന്ധം വാസ്തവത്തിലുള്ളതല്ലാത്തതുകൊണ്ടു് ശബ്ദപ്രവൃത്തിനിമിത്തമാകയില്ല. തുരീയം ഗോവുമുതലായവയേപ്പോലെ സ്വരൂപേണ മറെറാരു പ്രമാണത്തിനു വിഷയമാകുന്നതുമില്ല; എന്തെന്നാൽ, അതു നിരുപാധികമാകുന്നു. ഗോവു മുതലായ വസ്തുള്ള ജാതിയും ഇതിനില്ല. എന്തെന്നാൽ, അദ്വിതീയമായതുകൊണ്ടു് സാമാന്യവും വിശേഷവും ഇതിനില്ല. പാചകാദികരംക്കുള്ളതുപോലെ ക്രിയയും ഇതിനില്ല. എന്തെന്നാൽ ആത്മാവു് അവിക്രിയനാകുന്നു. നിർഗ്ഗുണനായതുകൊണ്ടു് തുരീയനു്, ഉല്പലാദികരംക്കുള്ളതുപോലെ നീലാദിഗുണവുമില്ല. ഇങ്ങനെ ശബ്ദപ്രവൃത്തിനിമിത്തങ്ങളായ സംബന്ധം, രൂഢി, ജാതി, ക്രിയ, ഗുണം ഈ അഞ്ചും തുരീയനിൽ ഇല്ലാത്തതുകൊണ്ടു് അതിനെ ശബ്ദംകൊണ്ടു പറവാൻ പാടില്ല.

പൂർവപക്ഷം—തുരീയനു വിശിഷ്ടമായ ജാതിമുതലായതൊന്നുമില്ലെങ്കിൽ, ശശവിഷാണാദികളെക്കൊണ്ടെന്നതു പോലെതന്നെ അതിനെ കാണുന്നതും നിഷ്ഫലമാണു്. വിശിഷ്ടമായ ജാതിമുതലായവയോടുകൂടിയ രാജാദികളെ ഉപാസിക്കുന്നതേ ഫലമുള്ളതായി കണ്ടിട്ടുള്ളു.

സമാധാനം—അങ്ങനെ പറവാൻ പാടില്ല. തുരീയമാണു് ആത്മാവെന്നറിഞ്ഞാൽ, അതുകൊണ്ടു്, ആത്മാവല്ലാത്തതിലുള്ള തൃഷ്ണ നീങ്ങും; ചിപ്പിയാണെന്നറിഞ്ഞാൽ, അതു വെള്ളിയാണെന്നു വിചാരിച്ചു് അതിൽ തോന്നുന്ന ആഗ്രഹം നീങ്ങിപ്പോകുമല്ലോ. തുരീയനാണു് ആത്മാവെന്നു് അറിഞ്ഞാൽ പിന്നെ അവിദ്യ, തൃഷ്ണമുതലായ ദോഷങ്ങരം സംഭവിക്കുവാൻ ഇടയില്ല. തുരീയം ആത്മാവെന്നു നിശ്ചയം വരാതിരിക്കുവാൻ കാരണവുമില്ല. ''തത്വമസി'' ''അയമാത്മാബ്രഹ്മ'' ''തത്സത്യം'' ''സ ആത്മാ'' ''യത് സാക്ഷാദപരോക്ഷാദ്ബ്രഹ്മ'' ''സബാഹ്യാഭ്യന്തരോഹ്യജഃ'' ''ആത്മൈവേദംസർവം'' ഇത്യാദികളായ എല്ലാ ഉപനിഷത്തുകളുടേയും പ്രയോജനം ഇതുതന്നെയാണു്; അവയെല്ലാം ഇതുതന്നെയാണു പറയുന്നതും.

ഇപ്രകാരമുള്ള ഈ ആത്മാവിനു്, പരമാർത്ഥമായും അപരമാർത്ഥമായും രൂപങ്ങളും, നാലുപാദങ്ങളുമുണ്ടെന്നു പറഞ്ഞു. അവയിൽ അപരമാർത്ഥമായ രൂപം, അവിദ്യാകൃതവും രജ്ജുസർപ്പാദിസമവും ബീജാങ്കുരസ്ഥാനീയവും ( = തമ്മിൽ ഹേതുഹേതുമദ്ഭാവത്തിൽ ഇരിക്കുന്നതു്) ആയ പാദത്രയരൂപമായി പറഞ്ഞുകഴിഞ്ഞു. ഇനി ഇപ്പോഠം സർപ്പാദിസ്ഥാനീയമായ മേൽപറഞ്ഞ സ്ഥാനത്രയത്തെ നിരസിച്ചു്, കാര്യകാരണങ്ങളിൽനിന്നു് ഒഴിഞ്ഞതും, രജ്ജുസ്ഥാനീയവുമായ പരമാർത്ഥസ്വരൂപത്തെ പറയുന്നു:—

(ഉപനിഷത്തു്)

നാന്തഃപ്രജ്ഞം, ന ബഹിഷ്പ്രജ്ഞം, നോഭയതഃപ്രജ്ഞം ന പ്രജ്ഞാനഘനം ന പ്രജ്ഞം, നാപ്രജ്ഞം, അദൃഷ്ട, മവ്യവഹാര്യ, മഗ്രാഹ്യ, മലക്ഷണ, മചിന്ത്യ, മവ്യപദേശ്യ, മേകാത്മപ്രത്യയസാരം, പ്രപഞ്ചോപശമം, ശാന്തം, ശിവ, മദ്വൈതം ചതുർത്ഥം മന്യന്തേ; സ ആത്മാ സവിജ്ഞേയഃ. 7

| | | |
|---|---|---|
| ന അന്തഃപ്രജ്ഞം | = | അന്തഃപ്രജ്ഞനല്ലാത്തവനും |
| ന ബഹിഷ്പ്രജ്ഞം | = | ബഹിഷ്പ്രജ്ഞനല്ലാത്തവനും |
| ന ഉഭയതഃപ്രജ്ഞം | = | രണ്ടിടത്തും (ഉള്ളിലും പുറമേയും) പ്രജ്ഞയുള്ളവനല്ലാത്തവനും |
| ന പ്രജ്ഞാനഘനം | = | പ്രജ്ഞാനഘനനല്ലാത്തവനും |
| ന പ്രജ്ഞം | = | പ്രജ്ഞൻ (ഒരുമിച്ചു് എല്ലാ വിഷയങ്ങളേയും കാണുന്നവൻ) അല്ലാത്തവനും |
| ന അപ്രജ്ഞം | = | അപ്രജ്ഞൻ (അചേതനൻ) അല്ലാത്തവനും |
| അദൃഷ്ടം | = | ദർശിക്കപ്പെടാത്തവനും |
| അവ്യവഹാര്യം | = | വ്യവഹരിക്കപ്പെടുവാൻ പാടില്ലാത്തവനും |

| | | |
|---|---|---|
| അഗ്രാഹ്യം | = | കർമ്മേന്ദ്രിയങ്ങളെക്കൊണ്ടു ഗ്രഹിയ്ക്കപ്പെടുവാൻ കഴിയാത്തവനും |
| അലക്ഷണം | = | ലക്ഷണങ്ങൾ (അറിയുന്നതിനുള്ള അടയാളങ്ങൾ) ഒന്നുമില്ലാത്തവനും |
| അചിന്ത്യം | = | ചിന്തിക്കപ്പെടുവാൻ കഴിയാത്തവനും |
| അവ്യപദേശ്യം | = | വ്യപദേശിക്ക (ശബ്ദങ്ങളെക്കൊണ്ടു നിർദ്ദേശിക്ക)പ്പെടുവാൻ സാധിക്കാത്തവനും |
| ഏകാത്മപ്രത്യയസാരം | = | ജാഗ്രദാദിസ്ഥാനങ്ങളിൽ ആത്മാവു് ഒന്നുതന്നെ എന്നുള്ള പ്രത്യയംകൊണ്ടു അനുസരിക്കപ്പെടേണ്ടവനും (അ) ആത്മപ്രത്യയം ഒന്നുമാത്രം പ്രമാണമായിട്ടുള്ളവനും |
| പ്രപഞ്ചോപശമം | = | പ്രപഞ്ചത്തിന്റെ ഉപശമത്തോടുകൂടിയവനും = ജാഗ്രദാദി സ്ഥാനധർമ്മങ്ങൾ ഒന്നുമില്ലാത്തവനും |
| ശാന്തം | = | ശാന്തനും |
| ശിവം | = | ശിവനും |
| അദ്വൈതം | = | അദ്വൈതനു (അദ്വയനു) മായിട്ടുള്ളവനെ |
| ചതുർത്ഥം | = | ചതുർത്ഥമെന്നു = നാലാമത്തെ പാദമെന്നു |
| മന്യന്തേ | = | ബ്രഹ്മജ്ഞാനികൾ വിചാരിക്കുന്നു. |
| സഃ | = | അവനാകുന്നു |
| ആത്മാ | = | ആത്മാവു്. |
| സഃ | = | അവനാകുന്നു |
| വിജ്ഞേയഃ | = | അറിയപ്പെടേണ്ടവൻ. |

ഭാഷ്യം—പൂർവപക്ഷം—ആത്മാവിനു നാലു പാദങ്ങളും ഉണ്ടെന്നു പറഞ്ഞിട്ടു മൂന്നു പാദങ്ങളെ വിവരിച്ചതുകൊണ്ടു തന്നെ നാലാമത്തേതു് ഇവയിൽനിന്നു വ്യത്യാസപ്പെട്ടതാണെന്നു സിദ്ധിക്കുമെന്നിരിക്കെ, 'നാന്തഃപ്രജ്ഞം' ഇത്യാദി നിഷേധം ആവശ്യമില്ലാത്തതാണു്.

സമാധാനം—അങ്ങനെ പറവാൻ പാടില്ല. രജ്ജുവിനെ സർപ്പമെന്നു തെററിദ്ധരിച്ചാൽ, അതു സർപ്പമല്ലെന്നു പറഞ്ഞുകൊടുത്തു രജ്ജു സ്വരൂപജ്ഞാനമുണ്ടാക്കാറുള്ളതു പോലേ മൂന്നവസ്ഥകളോടുകൂടിയ ആത്മാവുതന്നെയാണു നാലാമത്തേതു് എന്നു പ്രതിപാദിക്കുവാനാണുദ്ദേശിച്ചിരിക്കുന്നതു്. 'തത്ത്വമസി' (അവൻ നീയാകുന്നു) എന്നുള്ള വാക്യത്തിൽ 'തത്' പദംകൊണ്ടു പറയുന്ന പരമാത്മാവുതന്നെയാണു സ്ഥാനത്രയസാക്ഷിയും 'ത്വം' എന്ന പദത്താൽ പ്രതിപാദിക്കപ്പെടുന്നതുമായ ജീവാത്മാവെന്നു്, ലക്ഷണാവൃത്തികൊണ്ടു, ബോധിപ്പിക്കുന്നതുപോലേ, ഈ നിഷേധശാസ്ത്രവും താല്പര്യവൃത്തികൊണ്ടു്, ജീവനും തുരീയബ്രഹ്മവും ഒന്നാണെന്നു പറയുന്നു എന്നു സാരം.

തുരീയം മൂന്നവസ്ഥയിലുമുള്ള ആത്മാവിൽനിന്നു വിലക്ഷണമായ വേറൊന്നാണെന്നു വരുന്നപക്ഷം അതിനെ അറിയുന്നതിനു വഴിയില്ലാത്തതിനാൽ ശാസ്ത്രോപദേശംകൊണ്ടു പ്രയോജനമില്ലെന്നോ തുരീയം ശൂന്യമാണെന്നോ വരും. സർപ്പം മുതലായവയായി തെററിദ്ധരിക്കപ്പെടുന്ന രജ്ജു ഒന്നു തന്നെ ആയിരിക്കുന്നതുപോലേ മൂന്നു, സ്ഥാനത്തിലും ഒരേ ആത്മാവുതന്നെയാണു് അന്തഃപ്രജ്ഞാദിരൂപത്തിൽ വികല്പിക്കപ്പെടുന്നതെന്നു വരുമ്പോഴാകട്ടെ, അന്തഃപ്രജ്ഞത്വാദികളുടെ പ്രതിഷേധം അറിയുന്നതിനുള്ള (തുരീയൻ, അന്തഃപ്രജ്ഞൻ, ബഹിഷ്പ്രജ്ഞൻ മുതലായതൊന്നുമല്ല എന്നറിയുന്നതിനുള്ള) പ്രമാണം സിദ്ധിക്കുന്ന സമയംതന്നെ, ആത്മാവിൽ, അനർത്ഥരൂപമായ പ്രപഞ്ചത്തിൻെറ നിവൃത്തിയാകുന്ന ഫലം സിദ്ധിക്കുന്നതുകൊണ്ടു്, തുരീയത്തെ അറിയുന്നതിനു് വേറേ പ്രമാണമോ പ്രസംഖ്യാനമെന്നു പറയുന്ന വേറേ സാധനമോ അന്വേഷിക്കേണ്ട ആവശ്യമുണ്ടാകുന്നില്ല. രജ്ജുവിനേയും സർപ്പത്തേയും തിരിച്ചറിയുന്ന

സമയംതന്നെ രജ്ജുവിൽ ഉണ്ടായിരുന്ന സർപ്പഭ്രാന്തി നീങ്ങുക എന്ന ഫലം സിദ്ധിക്കുന്നതുകൊണ്ടു് രജ്ജുവിനെ അറിയുന്നതിനു വേറേ പ്രമാണം വേണ്ടല്ലോ.

ഇരുട്ടുകൊണ്ടു കാണാൻപാടില്ലാതിരിക്കുന്ന ഘടം കാണുന്നതിനു്, ഇരുട്ടു നീക്കുന്നതിനുപുറമേ വേറേ പ്രമാണം വേണമെന്നുവിചാരിക്കുന്നവർക്കു ഛേദിക്കേണ്ടു(രണ്ടാക്കേണ്ടു) അവയവങ്ങൾ തമ്മിലുള്ള സംബന്ധത്തെ വേർപെടുത്തുന്ന തിനു പുറമേ അതിൽ ഓരോ അവയവത്തിലും ഛേദനക്രിയ വ്യാപരിക്കുന്നുണ്ടെന്നു പറയേണ്ടിവരും. എന്നാൽ, ഛേദി ക്കപ്പെടേണ്ടുന്ന അവയവത്തിൻെറ സംബന്ധത്തെ വേർപെ ടുത്തുവാൻ പ്രവർത്തിക്കുന്ന ഛേദനക്രിയ, ആ അവയവ ങ്ങളെ രണ്ടാക്കുക എന്ന ഫലത്തോടുകൂടി അവസാനിക്കുന്നതു പോലേ, ഘടത്തേയും തമസ്സിനേയും വേർതിരിക്കുവാനായി പ്രവർത്തിക്കുന്ന പ്രമാണം, അനിഷ്ടമായ തമസ്സിൻെറ നിവൃ ത്തിയാകുന്ന ഫലത്തോടുകൂടി അവസാനിക്കുന്നു എന്നു വരുന്നപക്ഷത്തിലാകട്ടെ, ഘടാദിവിജ്ഞാനം പ്രമാണ ത്തിൻെറ ഫലമല്ല, അർത്ഥസിദ്ധമാകുന്നു. അതുപോലേ, ആത്മാവിലും ആരോപിതമായ അന്തഃപ്രജ്ഞത്വാദികളെ വിവേചനംചെയ്യുന്നതിൽ പ്രവർത്തിക്കുന്ന പ്രതിഷേധവി ജ്ഞാനപ്രമാണത്തിനു്, അനിഷ്ടമായ അന്തഃപ്രജ്ഞത്വാദി കളെ നിവർത്തിപ്പിക്കുന്നതിനുപുറമേ തുരീയനിൽ വ്യാപാര മുണ്ടാവാൻ തരമില്ല. എന്നുമാത്രമല്ല, അന്തഃപ്രജ്ഞത്വം മുതലായതു നിവർത്തിക്കുന്നതിനൊപ്പംതന്നെ പ്രമാതാ വെന്നും പ്രമേയമെന്നുംമററുമുള്ള സകലഭേദങ്ങളും നീങ്ങി പ്പോകയും ചെയ്യുന്നു. "ജ്ഞാതേദ്വൈതം നവിദ്യതേ" (ആത്മാവിനെ അറിയുമ്പോൾ രണ്ടെന്നുള്ളതുണ്ടായിരിക്ക യില്ല) എന്നു് ഇനി പറയുകയും ചെയ്യും. ജ്ഞാനം, ദ്വൈതം നിവർത്തിക്കുന്ന ക്ഷണത്തിനു പുറമേ വേറൊരു ക്ഷണംകൂടി നിലനില്ക്കുകയുമില്ല. അങ്ങനെ നിലനിൽക്കുന്ന പക്ഷം, അതിനെ നീക്കുന്നതിനു വേറൊരു ജ്ഞാനം വേണ്ടി വരും; അതിനെ നീക്കുന്നതിനു മറെറാന്നു് ഇങ്ങനെ നിലയി ല്ലാതെ വരുന്നതിനാൽ ദ്വൈതം ഒരിക്കലും നിവൃത്തിക്കാതെ പോകും. അതിനാൽ ദ്വൈതനിവർത്തകമായ ജ്ഞാനം തനിയേ നിവർത്തിക്കുന്നു എന്നു സ്വീകരിക്കതന്നെ വേണം.

ജ്ഞാനം അതിനെത്തന്നെ നിവർത്തിപ്പിക്കുന്നു എന്നു പറയുന്നതു യുക്തമല്ലെന്നും പറവാൻ പാടില്ല. എന്തെന്നാൽ, തനിയ്ക്കും മററുള്ളവയ്ക്കും വിരോധികളായ ഭാവങ്ങൾ ധാരാളം കാണുന്നുണ്ട്. അതിനാൽ .പ്രതിഷേധവിജ്ഞാനപ്രമാണത്തിൻെറ വ്യാപാരമുണ്ടാകുന്ന സമയംതന്നെ ആത്മാവിൽ ആരോപിതങ്ങളായ അന്തഃപ്രജ്ഞത്വം മുതലായ അനർത്ഥങ്ങൾ നീങ്ങുമെന്നു സിദ്ധിക്കുന്നു.

അന്തഃപ്രജ്ഞനല്ലെന്നു പറഞ്ഞതുകൊണ്ടു തൈജസനെ പ്രതിഷേധിച്ചിരിക്കുന്നു. വിശ്വനെ പ്രതിഷേധിക്കുന്നതിനാണു ബഹിഷ്പ്രജ്ഞനല്ലെന്നു പറഞ്ഞതു്. ഉഭയതഃപ്രജ്ഞനല്ല. എന്നതിനാൽ ജാഗ്രൽസ്വപ്നങ്ങളുടെ അന്തരാളാവസ്ഥ നിഷേധിക്കപ്പെട്ടിരിക്കുന്നു. സുഷുപ്താവസ്ഥയെ നിഷേധിക്കുന്നതിനാണു പ്രജ്ഞാനഘനനല്ലാത്തവൻ എന്ന വിശേഷണം. സുഷുപ്തമാണു് സ്വപ്നജാഗരിതങ്ങളുടെ ബീജാവസ്ഥ. എന്തെന്നാൽ, അതു് എല്ലാ വിശേഷവിജ്ഞാനങ്ങളുടേയും അഭാവരൂപമാകുന്നു. വിശേഷവിജ്ഞാനങ്ങളെല്ലാത്തിൻേറയും ഘനമായും പൊതുവായും അവിഭക്തമായുമുള്ള രൂപമാണു സുഷുപ്താവസ്ഥ. അതുകൊണ്ടാണു 'നപ്രജ്ഞാനഘനം' എന്നതുകൊണ്ടു് സുഷുപ്താവസ്ഥയേ നിഷേധിച്ചിരിക്കുന്നു എന്നു പറഞ്ഞതു്. ഒരുമിച്ചു് എല്ലാ വിഷയങ്ങളേയും അറിയുന്നവനാണെന്നുള്ളതിനെയാണു്, 'നപ്രജ്ഞം' എന്നതുകൊണ്ടു നിഷേധിച്ചിരിക്കുന്നതു്. ചൈതന്യമല്ലാത്തതാണെന്നുള്ളതിനെ നിഷേധിക്കുന്നതിനു് 'ന അപ്രജ്ഞം' എന്നു പറഞ്ഞിരിക്കുന്നു.

''ആത്മാവിൽ ഉള്ളതായിത്തോന്നുന്ന അന്തഃപ്രജ്ഞത്വാദികൾ, രജ്ജു മുതലായവയിൽ സർപ്പാദികൾ എന്നപോലെ, അസത്താണെന്നു പ്രതിഷേധംകൊണ്ടു് അറിയുന്നതെങ്ങനെ? എന്നു ചോദിച്ചാൽ പറയാം. അറിയുന്നവൻെറ സ്വരൂപത്തിനു് ഒരിടത്തും വ്യഭിചാരമില്ലെങ്കിലും, രജ്ജു മുതലായവയിൽ സർപ്പധാരാദികളായ വികല്പിതഭേദങ്ങൾക്കെന്നപോലേ അന്തഃപ്രജ്ഞത്വാദികൾക്കു പരസ്പരം വ്യഭിചാരമുള്ളതിനാൽ അവ അസത്തുകളാകുന്നു. ഒരിടത്തും വ്യഭിചാരമില്ലാത്തതുകൊണ്ടു ജ്ഞസ്വരൂപം

(അറിയുന്നവന്റെ സ്വരൂപം) സത്യംതന്നെ. സുഷുപ്താവസ്ഥയിൽ ജ്ഞസ്വരൂപത്തിനും വ്യഭിചാരമുണ്ടല്ലോ എന്നാണെങ്കിൽ അതു ശരിയല്ല. സുഷുപ്താവസ്ഥയിൽ ചൈതന്യസ്ഫുരണം അനുഭവപ്പെടുന്നതുകൊണ്ടു് അപ്പോഴും ചൈതന്യത്തിനു വ്യഭിചാരമില്ല. "നഹിവിജ്ഞാതുർവിജ്ഞാതേർ വിപരിലോപോവിദ്യതേ") വിജ്ഞാതാവിന്റെ വിജ്ഞാനശക്തിക്കു് ഒരിക്കലും നാശമില്ല) എന്നു ശ്രുതിയുണ്ടു്.

നിഷേധശാസ്ത്രത്തിന്റെ അർത്ഥമാലോചിക്കുമ്പോഴും തുരീയം യാതൊരു വിശേഷവുമില്ലാത്തതാണെന്നാണു് അതിന്റെ സാരമെന്നറിയാം. ഇങ്ങനെ നിർവിശേഷമായതുകൊണ്ടുതന്നെ അതു ജ്ഞാനേന്ദ്രിയഗോചരമല്ല; അതുകൊണ്ടു വ്യവഹരിക്കപ്പെടാവുന്നതല്ല. കർമ്മേന്ദ്രിയങ്ങളെക്കൊണ്ടു ഗ്രഹിക്കപ്പെടാവുന്നതുമല്ല. അതു യാതൊരു ലക്ഷണങ്ങളും (അടയാളങ്ങളും) ഇല്ലാത്തതാണു്. അതിനാൽ അതു് അനുമാനത്തിനു വിഷയമല്ലെന്നു സാരം. പ്രത്യക്ഷാനുമാനങ്ങൾക്കു് അവിഷയമായതുകൊണ്ടു് അതു് അചിന്ത്യമാകുന്നു. അതിനാൽ ശബ്ദങ്ങളെക്കൊണ്ടു വ്യപദേശിക്കപ്പെടുവാൻ കഴികയില്ല. ജാഗ്രദാദിസ്ഥാനങ്ങളിൽ ഉള്ള ഈ ആത്മാവു് ഒന്നുതന്നെയാണെന്നുള്ളതു്, ഒരിക്കലും മാററമില്ലാത്ത പ്രത്യയം (ബോധം)കൊണ്ടു് അറിയപ്പെടേണ്ടതാകുന്നു. അഥവാ, ആ തുരീയം ആത്മാവിന്റെ പ്രത്യയം ഒന്നു മാത്രമാകുന്ന പ്രമാണത്തോടുകൂടിയതാണെന്നും അർത്ഥംപറയാം. തുരീയത്തെ അറിയുന്നതിനു് ആത്മപ്രത്യയം ഒന്നുമാത്രമേ പ്രമാണമുള്ളു എന്നു സാരം. "ആത്മേത്യേവോപാസീത" എന്നു ശ്രുതിയുണ്ടു്. ആത്മാവെന്നുവച്ചുതന്നെ ഉപാസിക്കണമെന്നാണു് അതിന്റെ അർത്ഥം.

അന്തഃപ്രജ്ഞത്വാദിസ്ഥാനിധർമ്മങ്ങളെ നിഷേധിച്ചതിന്റെ ശേഷം, 'പ്രപഞ്ചോപശമം' എന്നുള്ള വിശേഷണംകൊണ്ടു് ജാഗ്രദാദിസ്ഥാനധർമ്മങ്ങളുമില്ലെന്നു പറഞ്ഞിരിക്കുന്നു. അതുകൊണ്ടുതന്നെ അതു ശാന്തമാകുന്നു. രാഗദ്വേഷാദികളില്ലാത്തതും വികാരഹീനവും കൂടസ്ഥവുമാണെന്നു സാരം. എന്നു മാത്രവുമല്ല, അതു ശിവവുമാകുന്നു; പരിശു

ദ്ധവും പരമാനന്ദബോധരൂപവുമെന്നർത്ഥം. ഭേദവികല്പങ്ങളൊന്നും അതിൽ ഇല്ലാത്തതിനാൽ അതു് അദ്വൈതമാകുന്നു. ഇങ്ങനെയുള്ള ഇതു് അനുഭവത്തിനു വിഷയമായ മൂന്നു പാദങ്ങളിൽനിന്നും വ്യത്യാസപ്പെട്ട ലക്ഷണങ്ങളോടു കൂടിയിരിക്കകൊണ്ടു്, നാലാമത്തേതാണെന്നു് ആത്മജ്ഞാനികൾ വിചാരിക്കുന്നു. അതാകുന്നു ആത്മാവു്; അതാകുന്നു അറിയപ്പെടേണ്ടതു്. ബോധത്തിനു വിഷയമാകുന്ന സർപ്പം, ഭൂച്ഛിദ്രം, ദണ്ഡം മുതലായവയിൽനിന്നു രജ്ജു വേറേയായിരിക്കുന്നതുപോലെ, 'തത്ത്വമസി' ഇത്യാദി വാക്യങ്ങളുടെ അർത്ഥമായും അദൃഷ്ടനായും ദ്രഷ്ടാവായുമിരിക്കുന്നവനും, ''നഹിദ്രഷ്ടുർദൃഷ്ടേർവിപരിലോപോ വിദ്യതേ'' (ദ്രഷ്ടാവിൻെറ ദർശനശക്തിക്കു നാശമില്ല) ഇത്യാദി ശ്രുതികളാൽ പറയപ്പെട്ടിട്ടുള്ളവനുമായ ആത്മാവാകുന്നു അറിയപ്പെടേണ്ടതു്. വ്യവഹാരത്തിനു വിഷയമല്ലാത്ത ആത്മാവു് അറിയപ്പെടേണ്ടതാണെന്നു പറഞ്ഞതു്, അവിദ്യാവസ്ഥയിൽ അതു ജ്ഞാനവിഷയമായിരിക്കുന്നതിനെ അനുസരിച്ചാണു്. വിദ്യാവസ്ഥയിലാകട്ടെ, ജ്ഞാനം ദ്വൈതകാരണമായ അജ്ഞാനത്തെ നീക്കിക്കളയുന്നതിനാൽ ദ്വൈതമേ ഇല്ല. അതിനാൽ ജ്ഞാതാവെന്നും ജ്ഞേയമെന്നുമുള്ള വിഭാഗത്തിനിടയില്ലെന്നു സാരം. 7

ഇവിടെ താഴെപ്പറയുന്ന ശ്ലോകങ്ങൾ ഉണ്ടു്.

കാരിക :— നിവൃത്തേഃ സർവദുഃഖാനാമീശാനഃ പ്രഭുരവ്യയഃ അദ്വൈതഃ സർവഭാവാനാം ദേവസ്തുര്യോ വിഭുഃ സ്മൃതഃ 10

| | |
|---|---|
| തുര്യഃ | = തുര്യൻ നാലാമത്തെ ആത്മാവു് |
| സർവദുഃഖാനാം | = എല്ലാ ദുഃഖങ്ങളുടേയും |
| നിവൃത്തേഃ | = നിവൃത്തിക്കു് |
| ഈശാനഃ | = ഈശാനനും |
| പ്രഭുഃ | = അതായതു പ്രഭുവും = സമർത്ഥനും |

അവ്യയഃ = അവ്യയനും = സ്വരൂപത്തിനു മാററമില്ലാത്തവനും

സർവഭാവാനാം(മൃഷാത്വാത്)= എല്ലാഭാവങ്ങളും മിഥ്യയായതുകൊണ്ടു്.

അദ്വൈതഃ = രണ്ടാമതൊന്നില്ലാത്തവനും

വിഭുഃ = വിഭുവും = സർവവ്യാപിയും

ദേവഃ = ദേവനും = ദ്യോതന സ്വരൂപനുമാകുന്നു എന്നു്

സ്മൃതഃ = സ്മൃതനായിരിക്കുന്നു = വിദ്വാന്മാരുടെ അനുഭവത്താൽ സിദ്ധിച്ചിരിക്കുന്നു.

ഭാഷ്യം—പ്രാജ്ഞൻ, തൈജസൻ, വിശ്വൻ എന്ന രൂപത്തിലുള്ള സർവദുഃഖങ്ങളുടെയും നിവൃത്തിക്കു് ഈശാനനായിട്ടുള്ളവൻ—അതായതു പ്രഭുവായിട്ടുള്ളവനാണു് നാലാമത്തെ ആത്മാവു്. ദുഃഖനിവൃത്തിയ്ക്കു സമർത്ഥൻ എന്നർത്ഥം. എന്തെന്നാൽ അവനെ അറിയുന്നതു ദുഃഖനിവൃത്തിക്കു കാരണമാകുന്നു. അവനു വ്യയമില്ല; സ്വരൂപത്തിനു മാററമില്ലെന്നു സാരം. എന്തുകൊണ്ടാണു സ്വരൂപത്തിനു മാററമില്ലാത്തതെന്നു പറയാം—വിശ്വൻ, തൈജസൻ മുതലായ എല്ലാ ഭാവങ്ങളും രജ്ജുവിലുണ്ടാകുന്ന സർപ്പഭ്രാന്തിപോലെ മിഥ്യയായതുകൊണ്ടു്, ആ ആത്മാവല്ലാതെ വേറൊരു ഭാവമേ ഇല്ലാത്തതിനാൽ വ്യയഹേതുവായി വേറൊന്നില്ല. ഇങ്ങനെയുള്ള ഈ തുരീയൻ ദ്യോതനസ്വരൂപനാകയാൽ ദേവൻ എന്നു പറയപ്പെടുന്നു. ഇവൻ വിഭുവാകുന്നു; വ്യത്യാസപ്പെട്ട രൂപങ്ങളോടുകൂടിയ ജാഗ്രദാദി സ്ഥാനങ്ങൾ മൂന്നും ഇവനിൽനിന്നാണുണ്ടാകുന്നതെന്നു സാരം. തുരീയൻെറ ഈ ലക്ഷണങ്ങളെല്ലാം വിദ്വാന്മാൎക്കു് അനുഭവസിദ്ധമാകുന്നു. 10

കാരിക:—കാൎയ്യകാരണബദ്ധൗ താ വിഷ്യേതേ
വിശ്വതൈജസൗ പ്രാജ്ഞഃ കാരണബദ്ധസ്തു ദ്വൗ തൗ തുൎയ്യേ
ന സിധ്യതഃ 11

തൗ വിശ്വതൈജസൗ = മുമ്പു പറഞ്ഞ വിശ്വനും തൈജസനും

| | |
|---|---|
| കാര്യകാരണബദ്ധൗ | = കാര്യകാരണങ്ങളാൽ(ബീജഭാവത്താലും ഫലഭാവത്താലും) ബദ്ധന്മാരെന്ന് |
| ഇഷ്യേതേ | = ഇച്ഛിക്കപ്പെടുന്നു = വിചാരിക്കപ്പെടുന്നു. |
| പ്രാജ്ഞഃതു | = പ്രാജ്ഞനാകട്ടെ, |
| കാരണബദ്ധഃ | = കാരണത്താൽ (ബീജഭാവത്താൽ) മാത്രം ബദ്ധനാകുന്നു. |
| തൗ ദ്വൗ | = അവ രണ്ടും = ബീജഭാവവും ഫലഭാവവും |
| തുര്യേ | = തുര്യനിൽ |
| ന സിധ്യതഃ | = സിദ്ധിക്കുന്നില്ല. |

ഭാഷ്യം:—തുര്യന്റെ യഥാർത്ഥരൂപത്തെ നിശ്ചയിക്കുന്നതിനായി വിശ്വാദികളുടെ സാമാന്യവിശേഷഭാവത്തെ നിരൂപണം ചെയ്യുന്നു:—കാര്യം എന്നാൽ ചെയ്യപ്പെടുന്നതു്, അതായതു ഫലഭാവം. കാരണം=ചെയ്യുന്നതു്, അതായതു ബീജഭാവം. ബീജഭാവം എന്നതു പരമാർത്ഥത്തെ ഗ്രഹിക്കാതിരിക്കയും ഫലഭാവം അന്യഥാ ഗ്രഹണവുമാകുന്നു. വിശ്വനും തൈജസനും ഈ ബീജഭാവത്താലും ഫലഭാവത്താലും ബദ്ധന്മാരെന്നു വിചാരിക്കപ്പെടുന്നു. പ്രാജ്ഞനാകട്ടെ, ബീജഭാവത്താൽ മാത്രം ബദ്ധനാകുന്നു. തത്വം അറിയാതിരിക്ക എന്ന ബീജം മാത്രമാണല്ലോ പ്രാജ്ഞത്വത്തിനു നിമിത്തം. അതിനാൽ ബീജഭാവവും ഫലഭാവവും രണ്ടും തുര്യനിൽ സിദ്ധിക്കുന്നില്ല—ഉണ്ടായിരിക്കുന്നില്ല—സംഭവിക്കുന്നില്ലെന്നർത്ഥം. 11

കാരിക — നാ ऽऽത്മാനം ന പരാംശ്ചൈവ ന സത്യം
നാപിചാനൃതം പ്രാജ്ഞഃ കിംചന സംവേത്തി
തുര്യംതത് സർവദൃക് സദാ 12

| | |
|---|---|
| പ്രാജ്ഞഃ | = പ്രാജ്ഞൻ |
| ആത്മാനം ന | = ആത്മാവിനെയും അറിയുന്നില്ല; |

| | |
|---|---|
| പരാൻ ച ഏവ ന | = അന്യരേയും അറിയുന്നില്ല; |
| സത്യം ന | = സത്യത്തേയും അറിയുന്നില്ല; |
| അനൃതം ന | = അനൃതത്തേയും അറിയുന്നില്ല, |
| കിംചന ന സംവേത്തി | = ഒന്നിനേയും അറിയുന്നില്ല. |
| തത് തുര്യം | = ആ തുര്യമാകട്ടെ, |
| സദാ | = എപ്പോഴും |
| സർവദൃക് | = സർവവും ദൃക്കും ആകുന്നു (അ) സർവത്തേയും ദർശിക്കുന്നവൻ ആകുന്നു. |

ഭാഷ്യം:—പ്രാജ്ഞൻ കാരണബദ്ധനാകുന്നതും, തത്വാഗ്രഹണാഭാവവും അന്യഥാ ഗ്രഹണവുമാകുന്ന രൂപത്തിലുള്ള ബന്ധങ്ങൾ തുരീയനിൽ സംഭവിക്കാത്തതും എങ്ങനെ എന്നു പറയുന്നു:—ആത്മാവിൽനിന്നു വിലക്ഷണവും, അവിദ്യയാകുന്ന ബീജത്തിൽനിന്നുണ്ടായിട്ടുള്ളതുമായ, പുറമേയുള്ള ദ്വൈതത്തെ ഒന്നിനേയും വിശ്വതൈജസന്മാരെപ്പോലെ പ്രാജ്ഞൻ അറിയുന്നില്ല. അതിനാൽ അന്യഥാഗ്രഹണത്തിനു ബീജഭൂതമായ തത്വാഗ്രഹണമാകുന്ന തമസ്സിനാൽ ഇവൻ ബദ്ധനായിത്തീരുന്നു. തുരീയമാകട്ടെ, അതല്ലാതെ വേറെ ഒന്നുമില്ലാത്തതിനാൽ എപ്പോഴും എല്ലാമായും ദൃക്കായും (= ദർശനം = ജ്ഞാനം ആയും) ഇരിക്കുന്നതാകയാൽ അതിൽ തത്വാഗ്രഹണരൂപമായ ബീജമില്ല; അതുകൊണ്ടു തന്നെ അതിൽനിന്നുണ്ടാകുന്ന അന്യഥാഗ്രഹണവും തുര്യനിൽ ഇല്ല. എപ്പോഴും പ്രകാശസ്വരൂപനായ ആദിത്യനിൽ, അതിനു വിരുദ്ധമായ പ്രകാശഭാവമോ അന്യഥാ പ്രകാശമോ സംഭവിക്കയില്ലല്ലോ. "നഹി ദ്രഷ്ടുർദ്ദൃഷ്ടേർവിപരിലോപോവിദ്യതേ" (ദ്രഷ്ടാവിന്റെ ദർശനശക്തിക്കു ഒരിക്കലും നാശമില്ല) എന്നു തുടങ്ങിയ ശ്രുതികൾ തുരീയൻ ജ്ഞാനസ്വരൂപനാണെന്നുള്ളതിലേക്കു പ്രമാണമാകുന്നു. അഥവാ ജാഗ്രൽസ്വപ്നങ്ങളിൽ സർവഭൂതങ്ങളുടെയും എല്ലാ അവസ്ഥയിലും സ്ഥിതിചെയ്യുന്നവനും സർവവസ്തുക്കളിലും ജ്ഞാനാഭാസരൂപത്തിൽ ഇരിക്കുന്നവനും തുരീയൻതന്നെയാകയാൽ എപ്പോഴും സർവത്തേയും ദർശിക്കുന്നവനാണെന്നും അർത്ഥം പറയാം. "നാന്യദതോ ऽസ്തിദ്രഷ്ടൃ" (ഈ ആത്മാവല്ലാതെ വേറെ ദ്രഷ്ടാവില്ല) എന്ന ശ്രുതി ഇതിലേയ്ക്കു പ്രമാണമാകുന്നു. 12

കാരിക—ദ്വൈതസ്യാഗ്രഹണം തുല്യമുഭയോഃ
പ്രാജ്ഞതുര്യയോഃ ബീജനിദ്രായുതഃപ്രാജ്ഞഃ
സാച തുര്യേ ന വിദ്യതേ 13

| | | |
|---|---|---|
| പ്രാജ്ഞതുര്യയോഃ | = | പ്രാജ്ഞതുര്യന്മാർക്ക് |
| ഉഭയോഃ | = | രണ്ടുപേർക്കും |
| ദ്വൈതസ്യ | = | ദ്വൈതത്തിന്റെ |
| അഗ്രഹണം | = | ഗ്രഹണമില്ലായ്മ |
| തുല്യം | = | തുല്യമാകുന്നു |
| പ്രാജ്ഞഃ | = | പ്രാജ്ഞൻ |
| ബീജനിദ്രായുതഃ | = | ബീജരൂപമായ നിദ്രയോടുകൂടിയവനാകുന്നു. |
| സാ | = | അതും ആ ബീജരൂപമായ നിദ്രയും |
| തുര്യേ | = | തുര്യനിൽ |
| ന വിദ്യതേ | | ഇല്ല. |

ഭാഷ്യം—മറെറാരു നിമിത്തത്താൽ വന്നുകൂടിയ ആശങ്കയുടെ നിവൃത്തിക്കായിട്ടാണ് ഈ ശ്ലോകം. ദ്വൈതാഗ്രഹണം തുല്യമായിരിക്കെ, കാരണബദ്ധത്വം പ്രാജ്ഞനുമാത്രമേ ഉള്ളൂ, തുരീയനില്ല എന്നു പറഞ്ഞതു എങ്ങനെ? എന്നുള്ള ആശങ്കയ്ക്കു നിവൃത്തിവരുത്തുന്നു:—നിദ്ര എന്നതു് തത്ത്വങ്ങളുടെ പ്രതിബോധമില്ലായ്മ ആകുന്നു. വിശേഷപ്രതിബോധങ്ങളുടെ ഉത്ഭവത്തിനു ബീജം അതുതന്നെയാകുന്നു. അതിനാൽ അതു ബീജനിദ്ര എന്നു പറയപ്പെടുന്നു. പ്രാജ്ഞൻ ഈ ബീജനിദ്രയോടുകൂടിയവനാണ്. തുരീയൻ എപ്പോഴും ദർശനസ്വഭാവനായതുകൊണ്ടു് (ജ്ഞാനസ്വരൂപനായതുകൊണ്ടു്) തത്ത്വങ്ങളുടെ പ്രതിബോധമില്ലായ്മയാകുന്ന നിദ്ര തുരീയനിൽ ഇല്ല. അതിനാൽ അവനിൽ കാരണബന്ധമില്ലെന്നഭിപ്രായം. 13

കാരിക—സ്വപ്നനിദ്രായുതാവാദ്യൗ പ്രാജ്ഞസ്ത്വസ്വപ്ന-
നിദ്രയാ ന നിദ്രാം നൈവച സ്വപ്നം തുര്യേ
പശ്യന്തി നിശ്ചിതാഃ 14

| | |
|---|---|
| ആദ്യൗ | = ആദ്യന്മാർ = വിശ്വനും തൈജസനും |
| സ്വപ്നനിദ്രായുതൌ | = സ്വപ്ന (= അന്യഥാഗ്രഹണ) ത്തോടും നിദ്രയോടും കൂടിയവരാകുന്നു. |
| പ്രാജ്ഞഃതു | = പ്രാജ്ഞനാകട്ടെ |
| അസ്വപ്നനിദ്രയാ | = സ്വപ്നത്തോടുകൂടാതെയുള്ള നിദ്രയോടു |
| യുതഃ | = യുതനാകുന്നു = കൂടിയവനാകുന്നു. |
| തുര്യേ | = തുര്യനിൽ |
| നിദ്രാം | = നിദ്രയേയും |
| സ്വപ്നംച ഏവ | = സ്വപ്നത്തേയും |
| നിശ്ചിതാഃ | = നിശ്ചിതന്മാർ = ബ്രഹ്മവിത്തുകൾ |
| ന പശ്യന്തി | = കാണുന്നില്ല. |

ഭാഷ്യം—സ്വപ്നമെന്നു പറയുന്നതു്, രജ്ജുവിനെ സർപ്പമെന്നു ധരിക്കുന്നതുപോലെ തെററിദ്ധരിക്കയാകുന്നു. തത്വത്തെ അറിയാതിരിയ്ക്കു എന്ന രൂപത്തിലുള്ള തമസ്സിനെ നിദ്ര എന്നും പറയുന്നു. വിശ്വനും തൈജസനും ഈ സ്വപ്നവും നിദ്രയുമുണ്ടു്. അതുകൊണ്ടാണു് അവർ കാര്യകാരണബദ്ധന്മാരെന്നു പറഞ്ഞതു്. പ്രാജ്ഞനാകട്ടെ സ്വപ്നംകൂടാതെയുള്ള വെറുംനിദ്രയേ ഉള്ളു. അതിനാൽ അവൻ കാരണബദ്ധൻ എന്നു പറഞ്ഞു. തുരീയനിൽ ഈ നിദ്രയെ ആകട്ടെ, സ്വപ്നത്തെ ആകട്ടെ ബ്രഹ്മജ്ഞന്മാർ കാണുന്നില്ല. എന്തെന്നാൽ അവ രണ്ടും സൂര്യനിൽ തമസ്സെന്നപോലെ തുരീയനിൽ വിരുദ്ധങ്ങളാകുന്നു. അതിനാലാണു തുരീയൻ കാര്യകാരണാബദ്ധൻ എന്നു പറഞ്ഞതു്. 14

കാരികാ—അന്യഥാഗൃഹ്ണതഃ സ്വപ്നോനിദ്രാതത്ത്വമജാനതഃ
വിപര്യാസേതയോഃ ക്ഷീണേ തുരീയംപദമശ്നുതേ. 15

| | |
|---|---|
| അന്യഥാ ഗൃഹ്ണതഃ | = അന്യഥാ ഗ്രഹിക്കുന്നവനു് |
| സ്വപ്നഃ | = സ്വപ്നമാകുന്നു. |
| തത്ത്വം | = തത്ത്വത്തെ = പരമാർത്ഥത്തെ |
| അജാനതഃ | = അറിയാതിരിക്കുന്നവനു് |

| | |
|---|---|
| നിദ്രാ | = നിദ്രയാകുന്ന |
| തയോഃ | = അവയുടെ = കാര്യ്യ കാരണ സ്ഥാനങ്ങളുടെ |
| വിപര്യ്യാസേ | = വിപര്യ്യാസം = കാര്യ്യകാരണ ബന്ധരൂപമായ ഭേദം |
| ക്ഷീണേ | = ക്ഷീണമാകുമ്പോഠം = പരമാർത്ഥതത്ത്വബോധത്താൽ ക്ഷയിക്കുമ്പോഠം |
| തുരീയം | = തുരീയമായ = നാലാമത്തേതായ |
| പദം | = പദത്തെ = സ്ഥാനത്തെ |
| അശ്നുതേ | = പ്രാപിക്കുന്നു. |

ഭാഷ്യം—എപ്പോഴാണു തുരീയനിൽ നിശ്ചിതനായിത്തീരുന്നതെന്നു പറയുന്നു:—സ്വപ്നത്തിലും ജാഗരിതത്തിലും, രജ്ജുവിനെ സർപ്പമെന്നു ഗ്രഹിക്കുന്നതുപോലെ, തത്ത്വത്തെ മററൊരുവിധം ഗ്രഹിക്കുന്നവനു സ്വപ്നമാകുന്നു. തത്ത്വമറിയാതിരിക്കുന്നവനു നിദ്രയാണു്. അതു മൂന്നവസ്ഥകളിലും (ജാഗ്രദാദിമൂന്നിലും) തുല്യമാകുന്നു. വിശ്വതൈജസന്മാർക്കു സ്വപ്നവും നിദ്രയും തുല്യമായതുകൊണ്ടു്, അവരെ രണ്ടുപേരേയും ഒരു രാശിയായി വിചാരിച്ചിരിക്കുന്നു. അതിൽ അന്യഥാഗ്രഹണം പ്രധാനവും നിദ്ര അപ്രധാനവുമായതുകൊണ്ടു്, അതിൽ ഉള്ള വിപര്യ്യാസം (വ്യത്യാസം) സ്വപ്നമാകുന്നു. മൂന്നാമത്തെ സ്ഥാനത്തിലാകട്ടെ കേവലമായ നിദ്ര മാത്രമാണു വിപര്യ്യാസം. അതുകൊണ്ടു് ആ കാര്യ്യകാരണസ്ഥാനങ്ങളുടേ (ജാഗ്രത്സ്വപ്നങ്ങളുടേയും—സുഷുപ്തത്തിൻേറയും) അന്യഥാഗ്രഹണമെന്നും ഗ്രഹണാഭാവമെന്നുമുള്ള രൂപത്തിലുള്ളതും, കാര്യകാരണബന്ധരൂപവുമായ വിപര്യ്യാസം പരമാർത്ഥതത്ത്വബോധംകൊണ്ടു ക്ഷയിക്കുമ്പോഠം നാലാമത്തെപദത്തെ പ്രാപിക്കുന്നു. അപ്പോഠം രണ്ടു വിധത്തിലുള്ള ബന്ധരൂപത്തേയും അതിൽ കാണാതെ തുരീയത്തിൽ നിശ്ചയമുള്ളവനായിത്തീരുന്നു എന്നു സാരം. 15

കാരിക—അനാദിമായയാ സുപ്തോ യദാ ജീവഃപ്രബുധ്യതേ;
അജമനിദ്രമസ്വപ്നമദ്വൈതം ബുദ്ധ്യതേ തദാ. 16

| | |
|---|---|
| അനാദിമായയാ | = അനാദിയായ മായയാൽ |
| സുപ്തഃ | = സുപ്തനായ = സ്വപ്നങ്ങളെ കണ്ടുകൊണ്ടിരിക്കുന്ന |
| ജീവഃ | = ജീവൻ = സംസാരി |
| യദാ | = എപ്പോഴം |
| പ്രബുധ്യതേ | = ഉണരുന്നുവോ, |
| തദാ | = അപ്പോഴം |
| അജം | = അജനം = ജനനമില്ലാത്തവനം |
| അനിദ്രം | = നിദ്രയില്ലാത്തവനം |
| അസ്വപ്നം | = സ്വപ്നമില്ലാത്തവനം ആയ |
| അദ്വൈതം | = അദ്വൈതനെ = അദ്വിതീയനായ തുരീയനെ |
| ബുദ്ധ്യതേ | = താൻ എന്നു് അറിയുന്നു |

ഭാഷ്യം—അനാദികാലംമുതൽ നടന്നുവരുന്നതും, തത്ത്വാഗ്രഹണരൂപമായ ബീജമെന്നും, അന്യഥാഗ്രഹണരൂപമായ സ്വപ്നമെന്നും, രണ്ടുവിധത്തിലുള്ളതുമായ മായനിമിത്തം, 'ഇതെൻെറ പിതാവാണു്; ഇതു പുത്രനാണു്; ഇതു പൌത്രനാണു്; ഈ വയലും പശുക്കളും എൻെറ വകയാണു്; ഞാൻ ഇവയുടെ ഉടമസ്ഥനാണു; ഞാൻ സുഖിയാണു; ഞാൻ ദുഃഖിയാണു്; എന്നെ ഇവൻ ക്ഷയിപ്പിച്ചു; ഇവൻ എന്നെ ഉപദ്രവിച്ചു; ഈമാതിരി സ്വപ്നങ്ങളെ, രണ്ടുസ്ഥാനങ്ങളിലും (ജാഗ്രത്തിലും സ്വപ്നത്തിലും) കണ്ടുകൊണ്ടു് ഉറങ്ങുന്ന സംസാരിയായ ആത്മാവു്, എപ്പോഴാണോ വേദാന്താർത്ഥതത്ത്വജ്ഞനും പരമകാരുണികനുമായ ഗുരുവിനാൽ, 'നീ ഇപ്രകാരം ഹേതുഫലാത്മകനല്ല, ആ ബ്രഹ്മംതന്നെയാകുന്നു' എന്നിങ്ങനെ ഉണർത്തപ്പെടുന്നതു്, അപ്പോഴം അജനം (=ആഭ്യന്തരമോ ബാഹ്യമോ ആയ ജന്മാദിഭാവവികാരങ്ങളൊന്നുമില്ലാത്തവനും), ജന്മാദികാരണഭൂതവും അവിദ്യാതമോബീജവുമായ നിദ്രയില്ലാത്തവനം, അന്യഥാഗ്രഹണത്തിനു നിമിത്തമായ നിദ്രയില്ലാത്തതിനാൽത്തന്നെ അസ്വപ്നനും, അനിദ്രനും അസ്വപ്നനുമായതുകൊണ്ടു് അദ്വൈതനുമായ തുരീയനാണു താൻ എന്നു് അറിയുന്നു. 16

കാരിക—പ്രപഞ്ചോയദി വിദ്യേത നിവർത്തേതനസംശയഃ
മായാമാത്രമിദം ദ്വൈതമദ്വൈതം പരമാർത്ഥതഃ. 17

| | |
|---|---|
| പ്രപഞ്ചഃ | = പ്രപഞ്ചം |
| വിദ്യേതയദി | = ഉണ്ടെങ്കിൽ = വാസ്തവത്തിൽ ഉള്ളതാണെങ്കിൽ |
| നിവർത്തേത | = നിവർത്തിക്കണം = നീങ്ങണം |
| സംശയഃ ന | = സംശയമില്ല. |
| ഇദം ദ്വൈതം | = പ്രപഞ്ചമെന്നുപറയുന്ന ഈ ദ്വൈതം |
| മായാമാത്രം | = വെറും മായയാകുന്നു. |
| പരമാർത്ഥതഃ | = പരമാർത്ഥത്തിലുള്ളത് |
| അദ്വൈതം | = അദ്വൈതമാകുന്നു. |

ഭാഷ്യം—പ്രപഞ്ചനിവൃത്തികൊണ്ടാണ്, തുരീയനാണു താൻ എന്നുള്ള അദ്വൈതബോധമുണ്ടാകുന്നതെങ്കിൽ, പ്രപഞ്ചം നിവർത്തിക്കാതിരിക്കുമ്പോൾ അദ്വൈതം സിദ്ധിക്കുന്നതെങ്ങനെയാണെന്നുള്ള ശങ്കയ്ക്കു സമാധാനം പറയുന്നു:— പ്രപഞ്ചം വാസ്തവമായിരുന്നെങ്കിൽ, അതു നിവർത്തിക്കാതിരിക്കുമ്പോൾ അദ്വൈതം സിദ്ധിക്കയില്ലായിരുന്നു; ശരി തന്നെ. എന്നാൽ അതു രജ്ജുവിൽ സർപ്പമെന്നപോലെ കല്പിതമായതുകൊണ്ടു വാസ്തവത്തിൽ ഉള്ളതല്ല. ഉള്ളതാണെങ്കിൽ നിവർത്തിക്കണം; സംശയമില്ല. രജ്ജുവിൽ ഭ്രാന്തിബുദ്ധിയാൽ കല്പിതമായ സർപ്പം, ഉണ്ടായിരുന്നിട്ട വിവേകംകൊണ്ടു നിവർത്തിക്കയല്ലല്ലോ ചെയ്യുന്നത്. മായാവി, പ്രയോഗിക്കുന്ന മായ, ഉണ്ടായിരുന്നിട്ട അതു കാണുന്നവരുടെ കൺകെട്ട നീങ്ങുമ്പോൾ, നീങ്ങുകയല്ലല്ലൊ. അതുപോലെ, പ്രപഞ്ചമെന്നുപറയുന്ന ഈ ദ്വൈതം വെറും മായയാകുന്നു. രജ്ജുവിനേയും മായാവിയേയുംപോലെ പരമാർത്ഥത്തിൽ ഉള്ളത് അദ്വൈതമാകുന്നു. അതിനാൽ പ്രവർത്തിക്കുകയോ നിവർത്തിക്കുകയോ ചെയ്യുന്നതായി ഒരു പ്രപഞ്ചമില്ലെന്നഭിപ്രായം. 17

കാരിക—വികല്പോ വിനിവർത്തേത കല്പിതോ യദി
കേനചിത് ഉപദേശാദയം വാദോ ജ്ഞാതേ
ദ്വൈതം ന വിദ്യതേ. 18

| | |
|---|---|
| വികല്പഃ | = വികല്പം = ശാസ്താവു്, ശാസ്ത്രം, ശിഷ്യൻ എന്നുള്ള വികല്പം |
| കേനചിത് | = ഏതെങ്കിലും ഹേതുവിനാൽ |
| കല്പിതഃയദി | = കല്പിതമാണെങ്കിൽ |
| വിനിവർത്തേത | = വിനിവർത്തിക്കും. |
| അയം വാദഃ | = ഈ വാദം = ശാസ്താവു്, ശാസ്ത്രം, ശിഷ്യൻ എന്നുള്ള വാദം |
| ഉപദേശാത് | = ഉപദേശത്തിനു മുമ്പാകുന്നു. |
| ജ്ഞാതേ | = ജ്ഞാതമാകുമ്പോൾ = പരമാർത്ഥ തത്ത്വം അറിയപ്പെടുമ്പോൾ |
| ദ്വൈതം | = രണ്ടെന്നുള്ള അവസ്ഥ |
| ന വിദ്യതേ | = ഉണ്ടായിരിക്കയില്ല. |

ഭാഷ്യം—ശാസ്താവെന്നും ശാസ്ത്രമെന്നും ശിഷ്യനെന്നുമുള്ള വികല്പം എങ്ങനെയാണ നീങ്ങുന്നതെന്നുള്ള ശങ്കയ്ക്കു സമാധാനം പറയുന്നു.—വികല്പം ഏതെങ്കിലും ഹേതുവിനാൽ കല്പിതമാണെങ്കിൽ അതു നിവർത്തിച്ചുകൊള്ളും. ഈ പ്രപഞ്ചം, മായ, രജ്ജുസർപ്പം ഇവയ്ക്കു സദൃശമായിരിക്കുന്നതു പോലെ ശിഷ്യാദിഭേദവികല്പവും, തത്വജ്ഞാനത്തിനുമുമ്പ് ഉപദേശത്തിനുവേണ്ടി കല്പിക്കപ്പെടുന്നതാകുന്നു. അതിനാൽ ഉപദേശത്തിനുമുമ്പിലേ, ശാസ്താവു്, ശാസ്ത്രം, ശിഷ്യൻ എന്ന വാദമുള്ളു. ഉപദേശകാര്യമായ ജ്ഞാനം സിദ്ധിക്കുമ്പോൾ—പരമാർത്ഥതത്ത്വം അറിയപ്പെടുമ്പോൾ—ദ്വൈതം ഉണ്ടായിരിക്കയില്ല. 18

(ഉപനിഷത്തു്)

സോ ഽയമാത്മാ ഽധ്യക്ഷരമോംകാരോ ഽധിമാത്രം,
പാദാമാത്രാ, മാത്രാശ്ച പാദാ, അകാരഉകാരോ മകാര ഇതി. 8

| | |
|---|---|
| സഃ അയം ആത്മാ | = അപ്രകാരമുള്ള ഈ ആത്മാവു് |
| അധ്യക്ഷരം | = അക്ഷരത്തെ അധികരിച്ചു വർത്തിക്കുന്നതാകുന്നു. |
| (സഃ) ഓംകാരഃ | = ആ ഓകാരം |

| | |
|---|---|
| അധിമാത്രം | = മാത്രയേ അധികരിച്ചു വർത്തിക്കുന്നു. |
| പാദാഃ | = പാദങ്ങൾ = ആത്മാവിന്റെ പാദങ്ങൾ |
| മാത്രാഃ | = മാത്രകളാകുന്നു = ഓംകാരത്തിന്റെ മാത്രകളാകുന്നു. |
| അകാരഃ, ഉകാരഃ, മകാരഃ ഇതി | = അകാരം, ഉകാരം, മകാരം എന്നുള്ള |
| മാത്രാഃ | = മാത്രകൾ |
| പാദാഃച | = പാദങ്ങളുമാകുന്നു. |

ഭാഷ്യം—അഭിധേയത്തെ പ്രധാനമാക്കി, ഓംകാരം നാലുപാദത്തോടുകൂടിയ ആത്മാവാണെന്നു പറഞ്ഞുവല്ലോ. അങ്ങനെയുള്ള ഈ ആത്മാവു്, അഭിധാനത്തെ പ്രധാനമാക്കി വർണ്ണിക്കപ്പെടുമ്പോൾ, അക്ഷരത്തിൽ വർത്തിക്കുന്നു. ആ അക്ഷരം ഓംകാരമാകുന്നു. അങ്ങനെയുള്ള ഈ ഓംകാരം പാദങ്ങളായി വിഭജിക്കപ്പെടുമ്പോൾ മാത്രയെ അധികരിച്ചു വർത്തിക്കുന്നു. ആത്മാവിന്റെ പാദങ്ങൾ ഓംകാരത്തിന്റെ മാത്രകളാകുന്നു. ആ മാത്രകൾ, അകാരം, ഉകാരം, മകാരം ഇവയത്രേ. 8

ഉപ—ജാഗരിതസ്ഥാനോ വൈശ്വാനരോ ƒ കാരഃപ്രഥമാ മാത്രാ ƒ ƒ പ്തേരാദിമത്ത്വാദ്വാ; ƒ ƒ പ്നോതിഹ വൈ സർവാൻ കാമാനാദിശ്ച ഭവതി യ ഏവംവേദ. 9

| | |
|---|---|
| ജാഗരിതസ്ഥാനഃ | = ജാഗരിതമാകുന്ന സ്ഥാനത്തോടുകൂടിയ |
| വൈശ്വാനരഃ | = വൈശ്വാനരൻ |
| ആപ്തേഃ | = ആപ്തിയാലോ = വ്യാപ്തിയാലോ |
| ആദിമത്ത്വാത് വാ | = ആദിയോടുകൂടിയിരിക്കകൊണ്ടോ |
| പ്രഥമാ മാത്രാ | = ഒന്നാമത്തെ മാത്രയായ |
| അകാരഃ | = അകാരമാകുന്നു. |
| യഃ | = ഏവൻ |
| ഏവം വേദ | = ഇപ്രകാരം അറിയുന്നുവോ |
| സഃ | = അവൻ |

| | |
|---|---|
| സർവാൻ കാമാൻ | = എല്ലാകാമങ്ങളേയും |
| ആപ്നോതിഹവൈ | = പ്രാപിക്കുന്നു. |
| ആദിഃ ച | = ആദിയായിട്ടും = മഹാന്മാരിൽ മുമ്പനായിട്ടും |
| ഭവതി | = ഭവിക്കുന്നു. |

ഭാഷ്യം—ആത്മാവിന്റെ പാദങ്ങൾ ഓംകാരത്തിന്റെ മാത്രകളാണെന്നു പറഞ്ഞതിനെ പ്രത്യേകം വേർതിരിച്ചു പറയുന്നു—ജാഗരിതമാകുന്ന സ്ഥാനത്തോടുകൂടിയ വൈശ്വാനരൻ ഓംകാരത്തിന്റെ ഒന്നാമത്തെമാത്രയായ അകാരമാകുന്നു. ഏതു സാമാന്യധർമ്മംകൊണ്ടാണു് വൈശ്വാനരൻ അകാരമെന്നു പറഞ്ഞതെന്നു ചോദിച്ചാൽ പറയാം—അകാരത്താൽ എല്ലാവാക്കും വ്യാപ്തമായിരിക്കുന്നു. ''അകാരോവൈ സർവാവാക്''' (അകാരംതന്നെയാണു് എല്ലാവാക്കും) എന്നു ശ്രുതിയുമുണ്ടു്. അതുപോലെ വൈശ്വാനരനാൽ ജഗത്തും വ്യാപ്തമായിരിക്കുന്നു. ''തസ്യഹ വൈതസ്യാ ऽ ത്മനോ മൂർദ്ധൈവ സുതേജാഃ'' (ആത്മാവായ ഈ വൈശ്വാനരന്റെ മൂർദ്ധാവു് ദ്യുലോകംതന്നെയാണു്) ഇത്യാദി ശ്രുതി ഇതിനു് പ്രമാണമാകുന്നു. അഭിധാനവും അഭിധേയവും ഒന്നാണെന്നു് ഇതിനു മുമ്പിൽ പറഞ്ഞിട്ടുമുണ്ടല്ലോ. ആദിമത്ത്വത്തേയും, വൈശ്വാനരനും അകാരത്തിനും തമ്മിലുള്ള സാമാന്യമായിപ്പറയാം. അകാരം, ഉകാരമകാരങ്ങളെ അപേക്ഷിച്ചു് ആദ്യം ഉച്ചരിക്കപ്പെടുന്നതുപോലെ വൈശ്വാനരൻ തൈജസനേയും പ്രാജ്ഞനേയും അപേക്ഷിച്ചു് ആദ്യസ്ഥാനത്തിൽ സ്ഥിതിചെയ്യുന്നു. ഈ സാദൃശ്യംകൊണ്ടും വൈശ്വാനരനെ അകാരമായിപ്പറയാം. അകാരവും വൈശ്വാനരനും ഒന്നുതന്നെ എന്നറിയുന്നവനു സിദ്ധിക്കുന്ന ഫലം എന്തെന്നു പറയുന്നു:—അവൻ എല്ലാകാമങ്ങളേയും പ്രാപിക്കുന്നു; മഹാന്മാരിൽ ഒന്നാമനായിത്തീരുകയും ചെയ്യുന്നു. 9

ഉപനി—സ്വപ്നസ്ഥാനസ്തൈജസ ഉകാരോ ദ്വിതീയാ മാത്രോൽക്കർഷാദുഭയത്വാദ്വാ; ഉൽക്കർഷതിഹ വൈജ്ഞാനസന്തതിം, സമാനശ്ചഭവതി, നാസ്യാബ്രഹ്മവിത്കുലേ ഭവതി യഏവം വേദ 10

| | |
|---|---|
| സ്വപ്നസ്ഥാനഃ | = സ്വപ്നമാകുന്ന സ്ഥാനത്തോടുകൂടിയ |
| തൈജസഃ | = തൈജസൻ |
| ഉൽക്കർഷാത് | = ഉൽക്കർഷത്താലോ |
| ഉഭയത്വാത്വാ | = ഉഭയത്വത്താലോ = രണ്ടുവശത്തും ചേരുന്നതുകൊണ്ടോ |
| ദ്വിതീയാ മാത്രാ | = രണ്ടാമത്തെ മാത്രയായ |
| ഉകാരഃ | = ഉകാരമാകുന്നു. |
| യഃ | = എവൻ |
| ഏവം വേദ | = ഇപ്രകാരം അറിയുന്നുവോ, |
| സഃ | = അവൻ |
| ജ്ഞാനസന്തതിം | = ജ്ഞാനസന്തതിയെ |
| ഉൽക്കർഷതി | = ഉൽക്കർഷിക്കുന്നു = വർദ്ധിപ്പിക്കുന്നു. |
| സമാനഃ ച ഭവതി | = സമാനനായിട്ടും (= മിത്രങ്ങൾക്കും ശത്രുക്കൾക്കും ഒരുപോലെ അദ്വേഷ്യനായും) ഭവിക്കുന്നു. |
| അസ്യ കുലേ | = ഇവൻെറ കുലത്തിൽ |
| അബ്രഹ്മവിത് | = ബ്രഹ്മവിത്തല്ലാത്തവൻ |
| ന ഭവതി | = ഉണ്ടാകയില്ല. |

ഭാഷ്യം:—സ്വപ്നമാകുന്ന സ്ഥാനത്തോടുകൂടിയ, തൈജസൻ എന്നു പറയുന്ന ആത്മാവ്, ഓംകാരത്തിൻെറ രണ്ടാമത്തെ മാത്രയായ ഉകാരമാകുന്നു. തൈജസനും ഉകാരത്തിനും തമ്മിലുള്ള സാദൃശ്യം രണ്ടിനും ഉൽക്കർഷമുണ്ടെന്നുള്ളതാണ്. ഉകാരം അകാരത്തേക്കാൾ ഉൽകൃഷ്ടമെന്നപോലെയാണല്ലോ പാഠക്രമമനുസരിച്ചു തോന്നുന്നത്. അതുപോലെ തൈജസൻ വിശ്വനെക്കാളും ഉൽകൃഷ്ടനാകുന്നു. സ്ഥൂലാഭിമാനിയായ വിശ്വനെക്കാൾ സൂക്ഷ്മാഭിമാനിയായ തൈജസനു് ഉൽക്കർഷം യുക്തംതന്നെയാണല്ലോ. ഉഭയത്വത്തേയും സാധർമ്മ്യമായിപ്പറയാം. ഉഭയത്വമെന്നാൽ രണ്ടുവശത്തും ചേരുകയാകുന്നു. ഉകാരം അകാരത്തിൻേറയും മകാരത്തി

ൻേറയും മദ്ധ്യത്തിലായിരിക്കുന്നതുപോലെ തൈജസൻ വിശ്വപ്രാജ്ഞന്മാരുടെ മദ്ധ്യത്തിലാകുന്നു. ഇപ്രകാരം, തൈജസൻ ഉകാരമാണെന്നറിയുന്നവൻ ജ്ഞാനസന്തതിയേ വർദ്ധിപ്പിക്കും. മിത്രങ്ങളെന്നപോലെതന്നെ ശത്രുക്കളും അവനെ ദ്വേഷിക്കയില്ല. അവൻെറ കുലത്തിൽ ബ്രഹ്മവിത്തല്ലാത്തവൻ ഉണ്ടാകയുമില്ല.

ഉപനി—സുഷുപ്തസ്ഥാനഃ പ്രാജ്ഞോമകാരസ്തൃതീയാ
മാത്രാ മിതേരപീതേർവാ; മിനോതി ഹ വാ ഇദം
സർവമപീതിശ്ച ഭവതി യ ഏവം വേദ.　　11

| | |
|---|---|
| സുഷുപ്തസ്ഥാനഃ | = സുഷുപ്തമാകുന്ന സ്ഥാനത്തോടുകൂടിയ |
| പ്രാജ്ഞഃ | = പ്രാജ്ഞൻ |
| മിതേഃ | = മിതിയാലോ = മാനത്താ (= അളവിനാ)ലോ |
| അപീതേഃവാ | = അപീതിയാലോ = ഏകീഭാവത്താലോ |
| തൃതീയാ മാത്രാ | = മൂന്നാമത്തെ മാത്രയായ |
| മകാരഃ | = മകാരമാകുന്നു. |
| യഃ | = ഏതൊരുവൻ |
| ഏവം | = ഇപ്രകാരം |
| വേദ | = അറിയുന്നുവോ, |
| സഃ | = അവൻ |
| ഇദംസർവം | = ഇതിനെ എല്ലാററിനേയും = ജഗത്തിൻെറ പരമാർത്ഥത്തെ |
| മിനോതി ഹ വൈ | = അളക്കുന്നു = അറിയുന്നു. |
| അപീതിഃ | = അപീതിയായിട്ടു് = ജഗൽക്കാരണാത്മാവായിട്ടു് |
| ഭവതി ച | = ഭവിക്കുകയും ചെയ്യുന്നു. |

ഭാഷ്യം:—സുഷുപ്തംസ്ഥാനമായിട്ടുള്ള പ്രാജ്ഞൻ ഓംകാരത്തിൻെറ മൂന്നാമത്തെ മാത്രയായ മകാരമാകുന്നു. പ്രാജ്ഞൻ മകാരമെന്നു പറഞ്ഞതു്, മിതി എന്നുള്ള സാമ്യത്തെ അടി

സ്ഥാനപ്പെട്ടത്തിയാകുന്നു. മിതി എന്നുവച്ചാൽ മാനമാകുന്നു. ഇടങ്ങഴികൊണ്ടു ധാന്യങ്ങളെന്നപോലെ പ്രളയത്തിലും ഉൽപത്തിയിലും, പ്രവേശവും നിർഗ്ഗമവുംകൊണ്ടു്, വിശ്വനും തൈജസനും പ്രാജ്ഞനെക്കൊണ്ടു് അളക്കപ്പെടുന്നതുപോലെയാണെല്ലോ ഇരിക്കുന്നതു്. അതുപോലെ ഓംകാരത്തിൻെറ സമാപ്തിയിലും വീണ്ടുമുള്ള പ്രയോഗത്തിലും, അകാരവും ഉകാരവും മകാരത്തിൽ പ്രവേശിച്ചിട്ടു വീണ്ടും നിർഗ്ഗമിക്കുന്നതുപോലെയിരിക്കുന്നു. അപീതിയേയും സാമാന്യമായിപ്പറയാം. അപീതി എന്നാൽ ഏകീഭാവം—ഒന്നായിരിക്കുക—ആകുന്നു. ഓംകാരം ഉച്ചരിക്കുമ്പോൾ അകാരവും ഉകാരവും ഒടുവിലത്തെ അക്ഷരമായ മകാരത്തിൽ ഒന്നായിത്തീരുന്നതുപോലെ ഇരിക്കുന്നു. അതുപോലെ വിശ്വനും തൈജസനും സുഷുപ്താവസ്ഥയിൽ ഏകീഭവിച്ചതുപോലെ ഇരിക്കുന്നു. ഈ സാമാന്യംകൊണ്ടും പ്രാജ്ഞനും മകാരത്തിനും ഏകത്വം പറയാം. ഈ ഏകത്വത്തെ അറിയുന്നവൻ ഈ ജഗത്തിനെ മുഴുവൻ അളക്കുന്നു. ജഗത്തിൻെറ യാഥാർത്ഥ്യത്തെ അറിയുന്നു എന്നു സാരം. അപീതിയായിത്തീരുകയും ചെയ്യുന്നു. അതായതു ജഗൽക്കാരണാത്മാവായിത്തീരുകയും ചെയ്യുന്നു. ഇവിടെ ഓംകാരത്തിൻെറ ഓരോ മാത്രയേയും ആത്മാവിൻെറ ഓരോ പാദമായി അറിയുന്നതിനു പ്രത്യേകം ഫലം പറഞ്ഞതു പ്രധാനമായ ബ്രഹ്മധ്യാനത്തിനു സാധനമായ ഓംകാരമെന്ന അക്ഷരത്തെ സ്തുതിക്കുന്നതിനുവേണ്ടിയാകുന്നു. 11

ഇവിടെ താഴെ പറയുന്ന ശ്ലോകങ്ങൾ ഉണ്ടു്:—

കാരിക: — വിശ്വസ്യാത്വവിവക്ഷായാമാദിസാമാന്യ
മുൽക്കടം മാത്രാസംപ്രതിപത്തൗസ്യാദാപ്തി— 19

സാമാന്യമേവ ച

| | |
|---|---|
| വിശ്വസ്യ | = വിശ്വന്നു് |
| അത്വവിവക്ഷായാം | = അത്വത്തെ (അകാരത്വത്തെ) വിവക്ഷിക്കുമ്പോൾ |
| ആദിസാമാന്യം | = ആദിയാണെന്നുള്ള സാദൃശ്യം |
| ഉൽക്കടം | = ഉൽക്കടമായിരിക്കുന്ന = ഉൽഭൂതമായിരിക്കുന്ന (തെളിഞ്ഞു കാണുന്ന) |

മാത്രാസംപ്രതിപത്തൗതു = മാത്രയായി വിവക്ഷിക്കമ്പോഠം = വിശ്വനെ അകാരരൂപമായ മാത്രയായി വിവക്ഷിക്കമ്പോഠം
ആപ്തിസാമാന്യം ഏവ ച = ആപ്തി( = വ്യാപ്തി)യാകുന്ന സാദൃശ്യവും
ഉൽക്കടം = ഉൽക്കടമാകുന്നു.

ഭാഷ്യം:—വിശ്വനു് അത്വം, അതായതു് അകാരമാത്രാരൂപത്വം വിവക്ഷിക്കമ്പോഠം മുൻപു പറഞ്ഞ വിധത്തിൽ ആദിരൂപമായ സാമാന്യവും വ്യാപ്തിരൂപമായ സാദൃശ്യവുമാണു തെളിഞ്ഞുകാണുന്നതു്. കാരികയിൽ "അത്വവിവക്ഷായാം" എന്നതിന്റെ വ്യാഖ്യാനമാണു് 'മാത്രാസംപ്രതിപത്തൗ' എന്നുള്ളതു്. 19

കാരിക—തൈജസസ്യോത്വവിജ്ഞാന ഉൽക്കർഷോദൃശ്യതേ
സ്ഫുടം മാത്രാസംപ്രതിപത്തൗസ്യാദുഭയത്വം
തഥാവിധം 20

തൈജസസ്യ = തൈജസനു്
ഉത്വവിജ്ഞാനേ = ഉകാരത്വത്തേ വിവക്ഷിക്കമ്പോഠം
ഉൽക്കർഷഃ = ഉൽക്കർഷം
സ്ഫുടം = സ്ഫുടമായി
ദൃശ്യതേ = കാണപ്പെടുന്നു
മാത്രാസംപ്രതിപത്തൗ തു = മാത്രയായി വിവക്ഷിക്കമ്പോഠം
ഉഭയത്വം = ഉഭയത്വവും
തഥാവിധമായി = അപ്രകാരമുള്ളതായി = സ്ഫുടമായി
ദൃശ്യതേ = കാണപ്പെടുന്നു

ഭാഷ്യം—തൈജസനെ രണ്ടാമത്തെ മാത്രയായ ഉകാരമായി വിവക്ഷിക്കമ്പോഠം ഉൽക്കർഷവും ഉഭയത്വവുമാണു സാമാന്യമായി തെളിഞ്ഞുകാണുന്നതു്. ശിഷ്ടം മുൻശ്ലോകത്തിന്റെ വ്യാഖ്യാനംപോലെ. 20

കാരിക—മകാരഭാവേപ്രാജ്ഞസ്യ മാനസാമാന്യമുൽക്കടം
മാത്രാസംപ്രതിപത്തൗതു ലയസാമാന്യമേവച 21

| | | |
|---|---|---|
| പ്രാജ്ഞസ്യ | = | പ്രാജ്ഞന്നു് |
| മകാരഭാവേ | = | മകാരത്വത്തെ വിവക്ഷിക്കുമ്പോൾ |
| മാനസാമാന്യം | = | മാനരൂപമായ സാദൃശ്യം |
| ഉൽക്കടം | = | ഉൽക്കടമായിരിക്കുന്നു = സ്പഷ്ടമായിരിക്കുന്നു |
| മാത്രാസംപ്രതിപത്തൌതു | = | മാത്രയായി വിവക്ഷിക്കുമ്പോൾ |
| ലയസാമാന്യം ഏവച | = | ലയരൂപമായ സാദൃശ്യവും |
| ഉൽക്കടം | = | ഉൽക്കടമായിരിക്കുന്നു |

ഭാഷ്യം—പ്രാജ്ഞനെ മകാരമായി വിവക്ഷിക്കുമ്പോൾ മാനരൂപമായ സാമാന്യവും ലയരൂപമായ സാമാന്യവും സ്ഫുടമായി കാണപ്പെടുന്നു. 21

കാരികം—ത്രിഷു ധാമസു യസ്തുല്യഃ സാമാന്യം വേത്തി
നിശ്ചിതഃ സ പൂജ്യഃ സർവഭൂതാനാം വന്ദ്യശ്ചൈവ
മഹാമുനിഃ 22

| | | |
|---|---|---|
| യഃതു | = | ഏതൊരുവൻ ആണോ |
| ത്രിഷു ധാമസു | = | മൂന്നു സ്ഥാനങ്ങളിലും |
| തുല്യം | = | ഒരുപോലെ പറയപ്പെട്ട |
| സാമാന്യം | = | സാമാന്യത്തെ |
| നിശ്ചിതഃ | = | നിശ്ചയത്തോടുകൂടിയവനായിട്ടു |
| വേത്തി | = | അറിയുന്നതു്, |
| സഃ മഹാമുനി; | = | ആ മഹാമുനി = ആ ബ്രഹ്മവിത്തു് |
| സർവഭൂതാനാം | = | എല്ലാ ഭൂതങ്ങൾക്കും |
| പൂജ്യഃ വന്ദ്യഃ ച ഏവ | = | പൂജ്യനും വന്ദ്യനുമാകുന്നു. |

ഭാഷ്യം—മേൽപ്രകാരം മൂന്നു സ്ഥാനങ്ങളിലും പറഞ്ഞ സാമ്യത്തെ ഇന്ന പ്രകാരമെന്നു നിശ്ചയമായി അറിയുന്ന ബ്രഹ്മവിത്തു്, സർവഭൂതങ്ങൾക്കും പൂജ്യനും വന്ദ്യനുമായിരിക്കും. 22

കാരിക—അകാരോനയതേ വിശ്വമുകാരശ്ചാപിതൈജസം
മകാരശ്ചപുനഃ പ്രാജ്ഞം നാമാത്രേ വിദ്യതേ ഗതിഃ 23

| | |
|---|---|
| അകാരഃ | = അകാരം (ഒന്നാമത്തെ മാത്ര) |
| വിശ്വം നയതേ | = വിശ്വനിൽ പ്രാപിപ്പിക്കുന്നു |
| ഉകാരഃ | = ഉകാരം (രണ്ടാമത്തെ മാത്ര) |
| തൈജസം ച അപി | = തൈജസനിലും പ്രാപിപ്പിക്കുന്നു. |
| മകാരഃ പുനഃ | = മകാരം (മൂന്നാമത്തെ മാത്ര) ആകട്ടെ, |
| പ്രാജ്ഞം | = പ്രാജ്ഞനിൽ പ്രാപിപ്പിക്കുന്നു. |
| അമാത്രേ | = അമാത്രമായിരിക്കുന്നതിൽ = മാത്രയില്ലാതിരിക്കുന്ന ഓംകാരത്തിൽ |
| ഗതിഃ | = ഗമനം |
| ന വിദ്യതേ | = ഇല്ല. |

ഭാഷ്യം:—മേൽപറഞ്ഞ പ്രകാരമുള്ള സാമാന്യങ്ങളെക്കൊണ്ടു്, ആത്മാവിന്റെ പാദങ്ങളെ മാത്രകളോടു് ഐക്യം ചെയ്തിട്ടു യഥോക്തമായ വിധത്തിൽ ഓംകാരത്തെ അറിഞ്ഞു ധ്യാനിക്കുന്നതാരോ അവനെ അകാരം വിശ്വനിൽ എത്തിക്കുന്നു. അകാരമാകുന്ന ആലംബനത്തോടുകൂടി (അകാരം പ്രധാനമായി) ഓംകാരത്തെ അറിയുന്നവൻ വൈശ്വാനരനായിത്തീരുന്നു എന്നു സാരം. അതുപോലേ ഉകാരം തൈജസനിൽ എത്തിക്കുന്നു. മകാരമാകട്ടെ പ്രാജ്ഞനിൽ നയിക്കുന്നു. മകാരം ക്ഷീണമാകുമ്പോഠ, ബീജഭാവക്ഷയത്താൽ മാത്രയില്ലാതിരിക്കുന്ന ഓംകാരത്തിൽ വ്യവസ്ഥിതനായിരിക്കുന്നവനു് ഒരിടത്തും ഗതി ഉണ്ടാകയില്ല. സ്ഥൂലപ്രപഞ്ചവും ജാഗരിതവും വിശ്വവും ഈ മൂന്നും അകാരരൂപമായ മാത്രയാകുന്നു. സൂക്ഷ്മപ്രപഞ്ചം, സ്വപ്നം, തൈജസൻ എന്നു മൂന്നും ഉകാരമെന്ന മാത്രയാകുന്നു. രണ്ടുവിധമായ പ്രപഞ്ചത്തിനുള്ള കാരണവും സുഷുപ്തവും പ്രാജ്ഞനും മകാരരൂപമായ മാത്രയാണു്. ഇവയിൽ മുമ്പുമുമ്പു പറഞ്ഞതു പിമ്പുപിമ്പു പറഞ്ഞതായിത്തീരുന്നു. ഇങ്ങനെ സർവവും ഓംകാരമെന്നു ധ്യാനിച്ചുകൊണ്ടിരിക്കുന്നവൻ, ഏതിനെയാണോ ഇത്രയുംകാലം 'ഓം' എന്ന രൂപത്തിൽ അറിഞ്ഞിരിക്കുന്നതു്, അതു പരിശുദ്ധമായ ബ്രഹ്മംതന്നെ എന്നു് ആചാര്യന്റെ ഉപദേശംകൊണ്ടുണ്ടാകുന്ന വേണ്ടുംവണ്ണമുള്ള ജ്ഞാനത്താൽ മുൻപു പറഞ്ഞ എല്ലാ വിഭാഗത്തിനും നിമിത്തവും മകാരമായി ഗ്രഹിക്കപ്പെട്ടിരിക്കുന്നതുമായ അജ്ഞാനം ക്ഷയിച്ചു ശുദ്ധമായ ബ്രഹ്മമായി

ത്തീരുന്നു. അങ്ങനെ ഉള്ളവന്ന പരിച്ഛേദമില്ലാത്തതിനാൽ ഒരിടത്തും ഗമനത്തിന്ന ന്യായമില്ലല്ലോ. 23

ഉപ—

അമാത്രശ്ചതുർത്ഥോ ƒ വ്യവഹാര്യഃ പ്രപഞ്ചോപശമഃ, ശിവോƒ ദ്വൈതം, ഏവമോങ്കാര ആത്മൈവ; സംവിശത്യാത്മനാƒƒത്മാനം യഏവം വേദ. 12

| | | |
|---|---|---|
| അമാത്രഃ | = | അമാത്രമായിട്ടുള്ളതു് = മാത്രയില്ലാത്തതായ ഓംകാരം, |
| അവ്യവഹാര്യഃ | = | വ്യവഹാരത്തിന്ന വിഷയമല്ലാത്തവന്നം |
| പ്രപഞ്ചോപശമഃ | = | പ്രപഞ്ചത്തിന്റെ ഉപശമത്തോടുകൂടിയവന്നം |
| ശിവഃ | = | ശിവന്നം |
| അദ്വൈതഃ | = | അദ്വൈതന്നമായ |
| ചതുർത്ഥഃ | = | നാലാമത്തെ ആത്മാവുതന്നെ. |
| ഏവം | = | ഇപ്രകാരം |
| ഓംകാരഃ | = | ഓംകാരം |
| ആത്മാ ഏവ | = | ആത്മാവുതന്നെ ആകുന്നു. |
| യഃ | = | എവൻ |
| ഏവം വേദ | = | ഇപ്രകാരം അറിയുന്നുവോ |
| സഃ | = | അവൻ |
| ആത്മനാ | = | ആത്മാവിനെക്കൊണ്ടു് |
| ആത്മാനം | = | ആത്മാവിനെ |
| സംവിശതി | = | സംവേശിക്കുന്നു = പ്രവേശിക്കുന്നു. |

ഭാഷ്യം—മാത്ര ഒന്നുമില്ലാത്ത ഓംകാരം കേവലനായ നാലാമത്തെ ആത്മാവുതന്നെ ആകുന്നു. അതിൽ അഭിധാനാഭിധേയരൂപങ്ങളായ വാക്കും മനസ്സും ക്ഷയിച്ചുപോകുന്നതിനാൽ അതു വ്യവഹാരത്തിന്ന വിഷയമാവുകയില്ല. അതിൽ പ്രപഞ്ചം ഉപശാന്തമാകുന്നു. അതു് ആനന്ദസ്വരൂപമായും അദ്വൈതമായും പര്യവസാനിക്കുന്നു. ഇങ്ങനെ, മേൽപറഞ്ഞ പ്രകാരമുള്ള വിജ്ഞാനത്തോടുകൂടിയവൻ പ്രയോഗിക്കുന്ന മൂന്ന മാത്രകളോടുകൂടിയ ഓംകാരം മൂന്ന പാദങ്ങളോടുകൂടിയ

ആത്മാവുതന്നെ ആകുന്നു. പരമാർത്ഥദർശികളായ ബ്രഹ്മവിത്തുകളിൽ ആർ ഇപ്രകാരം അറിയുന്നുവോ, അവൻ തനിയെ തന്നെ പാരമാർത്ഥികമായ ആത്മാവിനെ പ്രവേശിക്കുന്നു. മൂന്നാമത്തേതായ ബീജാവസ്ഥയെ ദഹിപ്പിച്ചിട്ടു് ആ ബീജമില്ലാത്ത തുരീയനിൽ പ്രവേശിക്കുന്നതുകൊണ്ടു്, വീണ്ടും ജനിക്കയില്ല. രജ്ജുവിനേയും സർപ്പത്തേയും വേർതിരിച്ചറിയുമ്പോൾ രജ്ജുവിൽ പ്രവേശിക്കുന്ന സർപ്പം, അവയെ തിരിച്ചറിഞ്ഞവർക്ക ബുദ്ധിസംസ്കാരം (പഴയ സർപ്പഭ്രമവാസന) നിമിത്തം മുമ്പിലത്തേപ്പോലേ വീണ്ടും ഉണ്ടാകയില്ലല്ലോ. എന്നാൽ, മന്ദബുദ്ധികളും മദ്ധ്യബുദ്ധികളും സന്മാർഗ്ഗഗാമികളും ആയ സംന്യാസികൾ സാധകന്മാരായിത്തീരുമ്പോൾ, മാത്രകൾക്കും പാദങ്ങൾക്കും ക്ളിപ്തമായ സാമാന്യത്തെ അറിഞ്ഞു വേണ്ടുംവണ്ണം ഉപാസിക്കപ്പെടുന്ന ഓംകാരം അവർക്കു ബ്രഹ്മപ്രാപ്തിയ്ക്കു് ആലംബനമായിത്തീരുന്നു. അവർക്കും ക്രമമുക്തി ഉണ്ടാകുന്നതിന്നു വിരോധമില്ലെന്നു സാരം. ''ആശ്രമാസ്ത്രിവിധാഹീനാഃ'' ഇത്യാദികൊണ്ടു് ഇനി ഇക്കാര്യം പറകയും ചെയ്യും. 12

മുമ്പിലത്തേപ്പോലെ ഇവിടേയും ശ്ലോകങ്ങൾ:—

കാരിക—

ഓംകാരം പാദശോ വിദ്യാത് പാദാ മാത്രാ ന സംശയഃ
ഓംകാരം പാദശോ ജ്ഞാത്വാ ന കിം ചിദപി ചിന്തയേത്. 24

| | |
|---|---|
| ഓംകാരം | = ഓംകാരത്തെ |
| പാദശഃ | = പാദങ്ങളായി |
| വിദ്യാത് | = അറിയണം. |
| പാദാഃ | = പാദങ്ങൾ |
| മാത്രാഃ | = മാത്രകളാകുന്നു; |
| സംശയഃ ന | = സംശയമില്ല; |
| ഓംകാരം | = ഓംകാരത്തെ |
| പാദശഃ | = പാദങ്ങളായി |
| ജ്ഞാത്വാ | = അറിഞ്ഞാൽ |
| കിംചിത് അപി | = യാതൊന്നും = യാതൊരു പ്രയോജനത്തേയും |
| ന ചിന്തയേത് | = ചിന്തിക്കയില്ല. |

ഭാഷ്യം—മുമ്പു പറഞ്ഞ സാമാന്യങ്ങളം അനുസരിച്ചു പാദങ്ങളംതന്നെയാണു മാത്രകളം; മാത്രകളംതന്നെ പാദങ്ങളം; അതിനാൽ ഓംകാരത്തെ ആപാദങ്ങളായി അറിയണം. ഇപ്രകാരം ഓംകാരത്തെ അറിഞ്ഞാൽ, കൃതാർത്ഥനാകുന്നതുകൊണ്ടു്, അവൻ ദൃഷ്ടാർത്ഥമോ അദൃഷ്ടാർത്ഥമോ ആയ യാതൊരു പ്രയോജനത്തേയും ചിന്തിക്കയില്ല. 24

കാരിക—

യുഞ്ജീതപ്രണവേ ചേതഃ പ്രണവോ ബ്രഹ്മനിർഭയം
പ്രണവേ നിത്യയുക്തസ്യ ന ഭയം വിദ്യതേ കചചിത്. 25

| | |
|---|---|
| പ്രണവേ | = പ്രണവത്തിൽ = ഓംകാരത്തിൽ |
| ചേതഃ | = ചേതസ്സിനെ = മനസ്സിനെ |
| യുഞ്ജീത | = യോജിപ്പിക്കണം |
| പ്രണവഃ | = പ്രണവം |
| നിർഭയംബ്രഹ്മ | = നിർഭയമായ ബ്രഹ്മമാകുന്നു. |
| പ്രണവേ | = പ്രണവത്തിൽ |
| നിത്യയുക്തസ്യ | = നിത്യയുക്തനായിട്ടുള്ളവനു് |
| കചചിത് | = ഒരിടത്തും |
| ഭയം ന വിദ്യതേ | = ഭയം ഉണ്ടായിരിക്കയില്ല. |

ഭാഷ്യം—മേൽ വ്യാഖ്യാനിച്ചിട്ടുള്ള പ്രകാരമുള്ള പരമാർത്ഥരൂപമായ ഓംകാരത്തിൽ മനസ്സിനെ ഏകാഗ്രമായി നിറുത്തണം. എന്തെന്നാൽ പ്രണവം നിർഭയമായ ബ്രഹ്മമാകുന്നു. ആ ബ്രഹ്മത്തിൽ എപ്പോഴും മനസ്സിനെ നിറുത്തുന്നവനു് ഒരിടത്തും ഭയമുണ്ടാകയില്ല. ''വിദ്വാൻ ന ബിഭേതി കുതശ്ച ന'' (ബ്രഹ്മത്തെ അറിയുന്നവൻ ഒന്നിൽനിന്നും ഭയപ്പെടുകയില്ല) എന്ന ശ്രുതി ഈ അർത്ഥത്തെത്തന്നെ പറയുന്നു. 25

കാരിക—

പ്രണവോഹ്യപരം ബ്രഹ്മ; പ്രണവശ്ച പരസ്മൃതഃ
അപൂർവോ ഽനന്തരോ ഽബാഹ്യോ ഽന പരഃ പ്രണവോ ഽവ്യയഃ 26

| | |
|---|---|
| പ്രണവഃ | = പ്രണവം |
| അപരം ബ്രഹ്മഹി | = അപരമായ ബ്രഹ്മംതന്നെ |

| | |
|---|---|
| പ്രണവഃ | = പ്രണവം |
| പരഃ ച | = പരനായിട്ടും = പരമാത്മാവായിട്ടും |
| സ്മൃതഃ | = സ്മരിക്കപ്പെട്ടിരിക്കുന്നു. |
| പ്രണവഃ | = പ്രണവം |
| അപൂർവഃ | = അപൂർവനും = മുമ്പിൽ ഒന്നുമില്ലാത്തവനും (കാരണരഹിതനും) |
| അനന്തരഃ | = ഭിന്നജാതീയമായി യാതൊന്നുമില്ലാത്തവനും |
| അബാഹ്യഃ | താനല്ലാതെ വേറൊന്നുമില്ലാത്തവനും |
| അനപരഃ | = അപരമായി (തന്നിൽനിന്നുണ്ടാകുന്നതായി) യാതൊന്നുമില്ലാത്തവനും ആയ |
| അവ്യയഃ | അവ്യയൻ ആകുന്നു. |

ഭാഷ്യം—പ്രണവം പരാപരബ്രഹ്മരൂപമാകുന്നു. മന്ദന്മാരോ മദ്ധ്യമന്മാരോ ആയ അധികാരികൾക്കു് പ്രണവം പരാപരബ്രഹ്മരൂപത്തിൽ ധ്യാനിക്കപ്പെടേണ്ടതാകുന്നു എന്നു സാരം. എന്നാൽ പരമാർത്ഥത്തിൽ മാത്രാരൂപങ്ങളായ പാദങ്ങൾ ക്ഷയിക്കുമ്പോൾ പ്രണവം പരനായ ആത്മാവാകുന്ന ബ്രഹ്മംതന്നെയാകുന്നു. അതിനു്, മുമ്പിൽ യാതൊന്നുമില്ല, കാരണമില്ലെന്നു സാരം. ഇതിന്റെ ജാതിയിൽപെടാത്തതായി വേറൊന്നും ഒരിടത്തുമില്ല. ഇതല്ലാതേയും വേറൊന്നുമില്ല, ഇതിൽനിന്നു യാതൊന്നുമുണ്ടാകുന്നില്ല. ഇതു് ഇന്തുപ്പുകട്ടിപോലെ അകവും പുറവും ഒരുപോലെ ഉള്ളതാകുന്നു, ഉത്തമാധികാരികൾ സമ്യഗ്ജ്ഞാനത്താൽ, സർവവിശേഷശൂന്യവും ഏകരസവും പ്രത്യക്സ്വരൂപവുമായ ബ്രഹ്മമായി പ്രവണത്തെ അറിയുന്നു എന്നു സാരം.

കാരിക—

സർവസ്യ പ്രണവോഹ്യാദിർമ്മധ്യമന്തസ്തഥൈവ ച
ഏവം ഹി പ്രണവം ജ്ഞാത്വാ വ്യശ്നുതേ തദനന്തരം. 27

| | |
|---|---|
| സർവസ്യ | = എല്ലാത്തിനും |
| ആദിഃ | = ആദിയും = ഉൽപത്തിയും |

| | |
|---|---|
| മധ്യം | = മധ്യവും = സ്ഥിതിയും |
| അന്തഃ | = അന്തവും = നാശവും |
| പ്രണവഃഹി | = പ്രണവംതന്നെ |
| ഏവം | = ഇങ്ങനെ |
| പ്രണവം | = പ്രണവത്തെ |
| ജ്ഞാത്വാ | = അറിഞ്ഞാൽ |
| തദനന്തരം | = അതുമായി ഭേദമില്ലായ്മയെ |
| വ്യശ്നുതേ | = പ്രാപിക്കുന്നു. |

ഭാഷ്യം — മായാഗജം, രജ്ജുസർപ്പം, മൃഗതൃഷ്ണിക, സ്വപ്നം മുതലായതുപോലെ ഉൽപദിക്കുന്ന ആകാശാദിപ്രപഞ്ചത്തിനെല്ലാം ഉല്പത്തിയും സ്ഥിതിയും നാശവും, മായാഹസ്ത്യാദികൾക്കു മായാവി മുതലായവർ എന്നപോലേ, പ്രണവംതന്നെ. ഇപ്രകാരം, മായാവി മുതലായവരുടെ സ്ഥാനത്തുള്ള പ്രണവസ്വരൂപനായ ആത്മാവിനെ അറിഞ്ഞാൽ, ആ ക്ഷണത്തിൽ തന്നെ ആ ആത്മാവായിത്തീരും. 27

കാരിക —

പ്രണവംഹീശ്വരം വിദ്യാത് സർവസ്യഹൃദി സംസ്ഥിതം
സർവവ്യാപിനമോങ്കാരം മത്വാ ധീരോ ന ശോചതി. 28

| | |
|---|---|
| പ്രണവം | = പ്രണവത്തെ = ഓംകാരത്തെ |
| സർവസ്യ | = എല്ലാ പ്രാണിജാതത്തിൻേറയും |
| ഹൃദി | = ഹൃത്തിൽ = ഹൃദയത്തിൽ |
| സംസ്ഥിതം | = സംസ്ഥിതനായ = സ്ഥിതിചെയ്യുന്ന |
| ഈശ്വരം | = ഈശ്വരനെന്ന് |
| വിദ്യാത് | = അറിയണം |
| ഓംകാരം | = ഓംകാരത്തെ |
| സർവവ്യാപിനം | = സർവവ്യാപിയായി = ആകാശംപോലേ എല്ലായിടത്തും വ്യാപിച്ചിരിക്കുന്ന അസംസാരി ആയ ആത്മാവായി, |
| മത്വാ | = മനനംചെയ്തിട്ടു |
| ധീരഃ | = ധീരൻ = ബുദ്ധിമാൻ |
| നശോചതി | = ശോചിക്കുന്നില്ല. |

ഭാഷ്യം:— പ്രണവത്തെ എല്ലാ പ്രാണിസമൂഹത്തിനും, സ്മൃതിയ്ക്കും ബോധത്തിനും സ്ഥാനമായ ഹൃദയത്തിൽ സ്ഥിതനായ ഈശ്വരനെന്നു് അറിയണം. ഓംകാരത്തെ, ആകാശം പോലെ സർവവ്യാപിയും അസംസാരിയുമായ ആത്മാവെന്നു മനനംചെയ്തിട്ടു് (സാക്ഷാൽക്കരിച്ചിട്ടു്) വിവേകി ശോചിക്കാതിരുന്നു. എന്തെന്നാൽ ശോകത്തിനു പിന്നെ വഴിയില്ല. ആത്മാവിനെ അറിയായ്കയാണല്ലോ ശോകത്തിനു കാരണം. ഓംകാരത്തെ ആലംബനമാക്കിയുള്ള അഭിധ്യാനത്താൽ ആത്മസാക്ഷാൽക്കാരം സിദ്ധിച്ചാൽ പിന്നെ ശോകം ഉണ്ടാകയില്ല എന്നു സാരം. "തരതി ശോകമാത്മവിത്" (ആത്മജ്ഞാനി ശോകത്തെ തരണംചെയ്യുന്നു) എന്നും മററുമുള്ള ശ്രുതികൾ ഈ അർത്ഥത്തെത്തന്നെ പറയുന്നവയാണു്. 28

കാരിക—

അമാത്രോ ऽനന്തമാത്രശ്ച ദ്വൈതസ്യോപശമഃ ശിവഃ
ഓംകാരോ വിദിതോ യേന സ മുനിര്‍നേതരോ ജനഃ 29

| | | |
|---|---|---|
| അമാത്രഃ | = | അമാത്രമായും = മാത്രാ വിഭാഗമില്ലാത്തതായും |
| അനന്തമാത്രഃ | = | അനന്തമാത്രമായും = ഇത്രയെന്നു പരിച്ഛേദിക്കുവാൻ കഴിയാത്തതായും |
| ദ്വൈതസ്യ | = | ദ്വൈതത്തിൻെറ |
| ഉപശമഃ | = | ഉപശമമായും |
| ശിവഃ | = | ശിവമായും ഉള്ള |
| ഓംകാരഃ | = | ഓംകാരം |
| യേന | = | ആരാൽ |
| വിദിതഃ | = | വിദിതമാകുന്നുവോ = അറിയപ്പെടുന്നുവോ, |
| സഃ | = | അവനാകുന്നു. |
| മുനിഃ | = | മുനി |
| ഇതരഃ ജനഃ | = | മററുള്ള ജനം |
| ന | = | അല്ല. |

ഭാഷ്യം—എന്തുകൊണ്ടു മാനം ചെയ്യപ്പെടുന്നുവോ, അതു മാത്ര; പരിച്ഛേദമെന്നർത്ഥം. മാത്രാവിഭാഗമില്ലാത്ത തുരീയ

മായ ഓംകാരം അനന്തമായ മാത്രയോടു കൂടിയതാകുന്നു. ഇത്ര എന്നു പരിച്ഛേദിക്കുവാൻ കഴിയാത്തതെന്നു സാരം. അതു സർവദ്വൈതത്തിന്റെയും ഉപശമമാകുന്നു. അതുകൊണ്ടുതന്നെ ശിവവും (= ആനന്ദസ്വരൂപവും) ആകുന്നു. ഇപ്രകാരമുള്ള ഓംകാരം ആരാൽ അറിയപ്പെടുന്നുവോ അവനാണു മുനി; എന്തെന്നാൽ അവൻ പരമാർത്ഥതത്വത്തെ മനനംചെയ്യുന്നു. മററുള്ള ആളുകൾ ശാസ്ത്രജ്ഞരായിരുന്നാലും അവരെ മുനി എന്നു പറഞ്ഞുകൂടെന്നു സാരം. 29

മാണ്ഡൂക്യോപനിഷത്തിന്റെ അർത്ഥത്തെ വെളിപ്പെടുത്തുന്ന ഗൗഡപാദീയ കാരികയിൽ ആഗമപ്രകരണം എന്ന ഒന്നാമത്തെ പ്രകരണം കഴിഞ്ഞു.

---

# വൈതഥ്യം എന്ന രണ്ടാംപ്രകരണം.

ഹരിഃ ഓം

കാരിക—

വൈതഥ്യം സർവഭാവാനാം സ്വപ്നആഹുർമ്മനീഷിണഃ
അന്തഃസ്ഥാനാത്തു ഭാവാനാം സംവൃതത്വേന ഹേതുനാ. 1

| | |
|---|---|
| ഭാവാനാം | = ഭാവങ്ങളുടെ = പദാർത്ഥങ്ങളുടെ |
| അന്തഃസ്ഥാനാത് | = അന്തസ്ഥാനംകൊണ്ടും = ഉള്ളിലുള്ള സ്ഥിതികൊണ്ടും |
| സംവൃതത്വേന | = സംവൃതത്വമാകുന്ന = ഇടുങ്ങിയിരിക്കയാകുന്ന |
| ഹേതുനാ | = ഹേതുകൊണ്ടും |
| മനീഷിണഃ | = മനീഷികൾ = വിദ്വാന്മാർ |
| സ്വപ്നേ | = സ്വപ്നത്തിൽ |
| സർവഭാവാനാം | = എല്ലാ ഭാവങ്ങൾക്കും = എല്ലാ പദാർത്ഥങ്ങൾക്കും |

വൈതഥ്യം = വൈതഥ്യത്തെ = അസത്യത്വത്തെ
ആഹുഃ = പറയുന്നു.

ഭാഷ്യം—"ജ്ഞാതേ ദ്വൈതം ന വിദ്യതേ" (ആത്മാവിനെ അറിഞ്ഞാൽ പിന്നെ ദ്വൈതമുണ്ടായിരിക്കയില്ല) എന്നു പറഞ്ഞുവല്ലോ. "ഏകമേവാ ƒ ദ്വിതീയം ബ്രഹ്മ" ഇത്യാദി ശ്രുതികളനുസരിച്ചാണു് അങ്ങനെ പറഞ്ഞതു്. അതു് ആഗമം മാത്രമാകുന്നു. യുക്തികൊണ്ടും ദ്വൈതം അസത്യമാണെന്നു കാണിക്കുവാൻ കഴിയുമെന്നുള്ളതിനാൽ, അതിനായി "വൈതഥ്യം" ഇത്യാദികൊണ്ടു രണ്ടാമത്തെ പ്രകരണം ആരംഭിക്കുന്നു:—സ്വപ്നത്തിൽ അറിയപ്പെടുന്ന, ബാഹ്യവും ആധ്യാത്മികവുമായ എല്ലാ ഭാവങ്ങളും അസത്യങ്ങളാണെന്നു പ്രമാണകുശലന്മാർ പറയുന്നു. അങ്ങനെ പറയുന്നതിനുള്ള ഹേതു, ആ ഭാവങ്ങൾ ശരീരത്തിനുള്ളിൽ സ്ഥിതിചെയ്യുന്നു എന്നുള്ളതാണു്. പർവതം ആന മുതലായവ സ്വപ്നത്തിൽ അറിയപ്പെടുന്നതു ശരീരത്തിന്റെ ഉള്ളിലല്ലാതെ വെളിക്കല്ലല്ലോ. അതിനാൽ അസത്യങ്ങളായിരിക്കണം. ഇവിടെ ഒരു പൂർവപക്ഷത്തിനു വഴിയുണ്ടു്:—ഒന്നു മറ്റൊന്നിന്റെ ഉള്ളിൽ ഇരിക്കുന്നു എന്നതുകൊണ്ടുമാത്രം അതു അസത്യമാണെന്നു പറഞ്ഞുകൂടാ. എന്തെന്നാൽ മുറിയുടേയും മററും ഉള്ളിൽ അനുഭവപ്പെടുന്ന ഘടം മുതലായതു സത്യമായിക്കാണുന്നുണ്ടല്ലോ. ഈ പൂർവ്വപക്ഷത്തിനു സമാധാനം പറയാം. സ്വപ്നത്തിൽ പർവ്വതം മുതലായവ ശരീരത്തിനുള്ളിലുള്ള ഇടുങ്ങിയ സ്ഥലത്തു സ്ഥിതിചെയ്യുന്നതായിട്ടാണു കാണുന്നതു്, ശരീരത്തിനുള്ളിലുള്ള ഇടുങ്ങിയ ഞരമ്പുകൾക്കുള്ളിൽ പർവ്വതം ആന മുതലായവ വരാൻ ഇടയില്ലല്ലോ. ദേഹത്തിനുള്ളിൽതന്നെ പർവതം വരാത്ത സ്ഥിതിക്കു് അതിനുള്ളിലുള്ള ഇടുങ്ങിയ ഞരമ്പുകൾക്കുള്ളിൽ എങ്ങനെ വരും. 1

കാരിക—
അദീർഘത്വാച്ച കാലസ്യ ഗത്വാ ദേശാൻ ന പശ്യതി
പ്രതിബുദ്ധശ്ചവൈ സർവസ്തസ്മിൻ ദേശേ ന വിദ്യതേ. 2

കാലസ്യ = കാലത്തിന്റെ
അദീർഘത്വാത് = അദീർഘതകൊണ്ടു് = ചുരുക്കം കൊണ്ടു്

വൈതഥ്യം

| | | |
|---|---|---|
| ദേശാൻ ഗത്വാ | = | ദേശങ്ങളിൽചെന്ന് |
| ന പശ്യതി | = | കാണുകയല്ല |
| പ്രതിബുദ്ധഃ | = | പ്രതിബുദ്ധനാകുമ്പോൾ |
| സർവഃ | = | എല്ലാവനും |
| തസ്മിൻ ദേശേ | = | ആദേശത്തിൽ =സ്വപ്നത്തിൽ കാണുന്ന ദേശത്തിൽ |
| ന വിദ്യതേച | = | ഉണ്ടായിരിക്കുന്നില്ല. |

ഭാഷ്യം—സ്വപ്നത്തിൽ കാണപ്പെടുന്ന ഭാവങ്ങൾ ഉള്ളിൽ ഇടുങ്ങിയ സ്ഥലത്താണു സ്ഥിതിചെയ്യുന്നതെന്നു പറഞ്ഞതു ശരിയല്ല; കിഴക്കേദിക്കിൽ ഉറങ്ങിയവൻ വടക്കേദിക്കിൽ സ്വപ്നങ്ങളെ കാണുന്നതായി അനുഭവപ്പെടുന്നുണ്ട്. അതിനാൽ സ്വപ്നം കാണുന്നവൻ അതാതു സ്ഥലത്തു പോയിട്ടാണു സ്വപ്നം കാണുന്നതു്. അല്ലാതെ ശരീരത്തിനുള്ളിലല്ല; എന്നുള്ള ആശങ്കയ്ക്കു സമാധാനം പറയുന്നു:—ദേഹത്തിനു വെളിയിൽ വേറൊരുദേശത്തു പോയിട്ടല്ല സ്വപ്നങ്ങൾ കാണുന്നതു്. എന്തെന്നാൽ ഉറങ്ങിയ ഉടൻതന്നെ ദേഹമിരിക്കുന്ന സ്ഥലത്തുനിന്ന് അനേകംയോജന അകലത്തിൽ, ഒരു മാസത്തോളം കാലംകൊണ്ടേ എത്തുവാൻ സാധിക്കൂ എന്നുള്ള ദേശത്തിൽ, സ്വപ്നങ്ങളെ കാണുന്നതുപോലെ അനുഭവപ്പെടുന്നു. ആ ദേശത്തിൽ എത്തുന്നതിനും തിരിച്ചു പോരുന്നതിനും മതിയായ സമയം അപ്പോൾ ഇല്ലല്ലോ. അതിനാൽ സ്വപ്നംകാണുന്നവൻ, മറ്റൊരുദേശത്തിൽ പോകുന്നില്ല. എന്നു മാത്രമല്ല സ്വപ്നംകാണുന്ന ഒരുവനും ഉണരുമ്പോൾ സ്വപ്നത്തിൽ കണ്ടുകൊണ്ടിരുന്ന സ്ഥലത്തുണ്ടായിരിക്കുന്നില്ല. സ്വപ്നത്തിൽ ദേശാന്തരത്തേ ഗമിക്കയാണെങ്കിൽ ഏതുദേശത്തിലാണോ സ്വപ്നങ്ങൾ കാണുന്നതു് അവിടെത്തന്നെ ഉണരേണ്ടതാണ്; അങ്ങനെ സംഭവിക്കുന്നില്ല. എന്നുതന്നെയുമല്ല, രാത്രിയിൽ ഉറങ്ങുന്നവൻ പകൽ എന്നപോലെ പദാർത്ഥങ്ങളെ കാണുകയും ചെയ്യുന്നു. പോയിക്കാണുന്നു എന്നു പറയുന്നപക്ഷം സ്വപ്നത്തിൽ കണ്ടുമുട്ടുന്ന പലരും ഇവനെ മനസ്സിലാക്കണം; അങ്ങനെ മനസ്സിലാക്കുന്നില്ല. മനസ്സിലാക്കുന്നുണ്ടെങ്കിൽ 'ഇന്നു ഞങ്ങൾ നിന്നെ അവിടെക്കണ്ടു' എന്ന് അവർ പറയുമായിരുന്നു.

അങ്ങനെ പറയാറില്ല; അതിനാൽ സ്വപ്നത്തിൽ വേറൊരു ദിക്കിൽ പോകുന്നില്ല. 2

കാരിക —

അഭാവശ്ച രഥാദീനാം ശ്രൂയതേ ന്യായപൂർവകം
വൈതഥ്യം തേന വൈ പ്രാപ്തം സ്വപ്ന ആഹുഃ പ്രകാശിതം. 3

| | |
|---|---|
| രഥാദീനാം | = രഥാദികൾക്കു = സ്വപ്നത്തിൽ കാണപ്പെടുന്ന രഥം മുതലായവസ്തു |
| അഭാവഃ | = അഭാവം = ഇല്ലായ്മ |
| ന്യായപൂർവകം | = യുക്തിപൂർവകമായി |
| ശ്രൂയതേ ച | = ശ്രവിക്കപ്പെടുകയുംചെയ്യുന്നു = ശ്രുതിയിൽ പറയപ്പെടുകയും ചെയ്യുന്നു. |
| തേന | = അതുകൊണ്ടു് = ദേഹാന്തഃസ്ഥിതി, ആ സ്ഥാനത്തിൻെറ സംവൃതത്വം മുതലായ ഹേതുകൊണ്ടു്. |
| പ്രാപ്തം | = പ്രാപ്തമായ = സിദ്ധമായ |
| സ്വപ്നേ | = സ്വപ്നത്തിൽ ഉള്ള = സ്വപ്നത്തിൽ കാണപ്പെടുന്ന ഭാവങ്ങൾക്കുള്ള |
| വൈതഥ്യം | = അസത്യത്വം |
| പ്രകാശിതം | = പ്രകാശിപ്പിക്കപ്പെട്ടിരിക്കുന്നതായി = ശ്രുതിയാൽ അനുവദിക്കപ്പെട്ടിരിക്കുന്നതായി |
| ആഹുഃ | = ബ്രഹ്മജ്ഞന്മാർ പറയുന്നു. |

ഭാഷ്യം—സ്വപ്നത്തിൽ കാണുന്ന രഥം മുതലായവ വാസ്തവത്തിൽ ഇല്ല എന്നു്, 'ന തത്ര രഥാഃ' (അവിടെ രഥങ്ങൾ ഇല്ല) എന്നുള്ളിടത്തു ശ്രുതിയിൽ യുക്തിപൂർവം പറഞ്ഞുകാണുന്നു. ദേഹത്തിൻെറ അന്തർഭാഗത്തു സ്ഥിതിചെയ്യുന്നതുകൊണ്ടും ആ സ്ഥലം ഇടുങ്ങിയതായതുകൊണ്ടും മററും സിദ്ധിക്കുന്ന അസത്യത്വത്തെത്തന്നെ, സ്വപ്നത്തിൽ ആത്മാവു സ്വയം ജ്യോതിസ്സാണെന്നു പ്രതിപാദിക്കുന്നതിൽ താല്പര്യമുള്ള ശ്രുതി, അനുവദിച്ചുകൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നു എന്നു ബ്രഹ്മജ്ഞന്മാർ പറയുന്നു. ഇതുകൊണ്ടും സ്വപ്നത്തിൽ കാണുന്ന ഭാവങ്ങൾ അസത്യങ്ങളാകുന്നു. 3

വൈതഥ്യം

കാരിക—

അന്തഃസ്ഥാനാത്തു ഭേദാനാം തസ്മാജ്ജാഗരിതേ സ്മൃതം
യഥാ തത്ര തഥാ സ്വപ്നേ സംവൃതത്വേന ഭിദ്യതേ. 4

| | |
|---|---|
| തസ്മാത് | = അതിനാൽ |
| ജാഗരിതേ | = ജാഗരിതത്തിലും |
| ഭേദാനാം | = ഭേദങ്ങൾക്ക് = ഭാവങ്ങൾക്ക് |
| വൈതഥ്യം | = അസത്യത്വം |
| സ്മൃതം | = സ്മരിക്കപ്പെട്ടിരിക്കുന്നു. |
| തത്ര | = അതിൽ ( = ജാഗരിതത്തിൽ) |
| യഥാ | = എങ്ങനെയോ |
| തഥാ | = അതുപോലേതന്നെ |
| സ്വപ്നേ | = സ്വപ്നത്തിലും |
| അന്തഃസ്ഥാനാത് | = അന്തഃസ്ഥാനത്താലും |
| സംവൃതത്വേനച | = സംവൃതത്വത്താലും |
| ഭിദ്യതേ | = ഭേദിക്കുന്നു. |

ഭാഷ്യം—ജാഗ്രത്തിൽ കാണപ്പെടുന്ന ഭാവങ്ങൾ അസത്യങ്ങളാകുന്നു എന്ന് അനുമാനിക്കുന്നു. ദൃശ്യത്വം അതിനു ഹേതുവാകുന്നു. സ്വപ്നത്തിൽ കാണപ്പെടുന്ന ഭാവങ്ങൾ ദൃഷ്ടാന്തം. സ്വപ്നത്തിൽ ദൃശ്യങ്ങളായ ഭാവങ്ങൾക്ക് അസത്യത്വം എങ്ങനെയോ, അതുപോലെ ജാഗരിതത്തിൽ കാണപ്പെടുന്ന ഭാവങ്ങളും അസത്യങ്ങളാകുന്നു. രണ്ടിനും ദൃശ്യത്വം ഒരുപോലെയാണ്. അന്തഃസ്ഥാനംകൊണ്ടും സംവൃതത്വംകൊണ്ടുമാണ് സ്വപ്നദൃശ്യങ്ങളായ ഭാവങ്ങൾക്കു ജാഗ്രത്തിലുള്ള ദൃശ്യങ്ങളെക്കാൾ ഭേദം. ദൃശ്യത്വവും അസത്യത്വവും രണ്ടിനും ഒരുപോലെതന്നെ. 4

കാരിക—

സ്വപ്നജാഗരിതസ്ഥാനേ ഹ്യേകമാഹുർമ്മനീഷിണഃ
ഭേദാനാം ഹി സമത്വേന പ്രസിദ്ധേനൈവ ഹേതുനാ. 5

| | |
|---|---|
| പ്രസിദ്ധേന | = പ്രസിദ്ധമായ |
| ഹേതുനാ ഏവ | = ഹേതുകൊണ്ടുതന്നെ |
| ഭേദാനാം | = ഭേദങ്ങൾക്കുള്ള = ഭാവങ്ങൾക്കു |
| സമത്വേന | = സമത്വമുള്ളതുകൊണ്ട് |

| | |
|---|---|
| മനീഷിണഃ | = മനീഷികഠ = വിദ്വാന്മാർ |
| സ്വപ്നജാഗരിതസ്ഥാനേ | = സ്വപ്നസ്ഥാനത്തേയും ജാഗരിത സ്ഥാനത്തേയും |
| ഏകം | = ഏകമെന്നു് |
| ആഹുഃ | = പറയുന്നു, |

ഭാഷ്യം—സ്വപ്നത്തിലും ജാഗരിതത്തിലും ഭാവങ്ങഠ ഒരുപോലെ ഗ്രാഹ്യങ്ങളും ഗ്രാഹകങ്ങളുമാകുന്നു. ഈ ദൃശ്യത്വ രൂപമായ ഹേതുകൊണ്ടു മിഥ്യാരൂപങ്ങളാകയാൽ അവ സമങ്ങളാണു്. ഈ സാമ്യത്തെ അടിസ്ഥാനമാക്കി, സ്വപ്നസ്ഥാനവും ജാഗരിതസ്ഥാനവും ഒന്നുതന്നെ എന്നു വിദ്വാന്മാർ പറയുന്നു. ഇതു മുൻപു പറഞ്ഞ അനുമാനംകൊണ്ടു സിദ്ധിക്കുന്ന ഫലംതന്നെയാണു്. 5

കാരിക—

ആദാവന്തേ ച യന്നാസ്തി വർത്തമാനേ ഽപി തത്തഥാ
വിതഥൈഃ സദൃശാഃ സന്തോ ഽവിതഥാ ഇവ ലക്ഷിതാഃ 6

| | |
|---|---|
| യത് | = യാതൊന്നു് |
| ആദൗ | = ആദിയിലും |
| അന്തേ ച | = അന്തത്തിലും = അവസാനത്തിലും |
| ന അസ്തി | = ഇല്ലയോ |
| തത് | = അതു് |
| വർത്തമാനേ അപി | = വർത്തമാനത്തിലും = മദ്ധ്യകാലത്തിലും |
| തഥാ | = അപ്രകാരംതന്നെ |
| വിതഥൈഃ | = വിഥതങ്ങളോടു് = അസത്യങ്ങളോടു് |
| സദൃശാഃ സന്തഃ | = സദൃശങ്ങളായിരുന്നിട്ടും, |
| അവിതഥാഃ ഇവ | = അവിതഥങ്ങളെപ്പോലെ = സത്യങ്ങളെപ്പോലേ |
| ലക്ഷിതാഃ | = ലക്ഷിതങ്ങളാകുന്നു = അനാത്മജ്ഞന്മാരായ മൂഢന്മാരാൽ കാണപ്പെടുന്നു. |

ഭാഷ്യം—ജാഗ്രത്തിൽ കാണപ്പെടുന്ന ഭാവങ്ങഠ അസത്യങ്ങളാണെന്നുള്ളതിലേയ്ക്കു വേറേയും ന്യായം പറയുന്നു. ആദി

യിലും അന്തത്തിലും ഇല്ലാത്ത കാനൽജലം മുതലായതു മദ്ധ്യത്തിലും ഇല്ലെന്നുള്ളതു ലോകത്തിൽ തീർച്ചയായി അറിയാവുന്നതാണു്. അതുപോലെയാണു ജാഗ്രത്തിൽ കാണപ്പെടുന്ന ഭാവങ്ങളും. അവയും, ആദിയിലും അന്തത്തിലും ഇല്ലാത്തവയായതുകൊണ്ടു്, വിതഥങ്ങളായ കാനൽജലം മുതലായവയോടു സദൃശങ്ങളാകുന്നു. ഇപ്രകാരം വിതഥങ്ങളാണെങ്കിലും ജാഗ്രത്തിൽ കാണപ്പെടുന്ന ഭാവങ്ങൾ, ആത്മജ്ഞന്മാരല്ലാത്ത മൂഢന്മാൎക്കു് അവിതഥങ്ങൾ (=സത്യങ്ങൾ) എന്നപോലെ കാണപ്പെടുന്നു. 7

കാരിക—

സപ്രയോജനതാ തേഷാം സ്വപ്നേ വിപ്രതിപദ്യതേ
തസ്മാദാദ്യന്തവത്ത്വേന മിഥ്യൈവ ഖലു തേ സ്മൃതാഃ 7

| | | |
|---|---|---|
| തേഷാം | = | അവയുടെ = ജാഗ്രത്തിൽ കാണപ്പെടുന്ന ഭാവങ്ങളുടെ |
| സപ്രയോജനതാ | = | സപ്രയോജനത്വം = പ്രയോജനമുള്ളതാണെന്നുള്ള അവസ്ഥ |
| സ്വപ്നേ | = | സ്വപ്നത്തിൽ |
| വിപ്രതിപദ്യതേ | = | വിപ്രതിപന്നമായിത്തീരുന്നു = വിപരീതമായി അനുഭവപ്പെടുന്നു |
| തസ്മാത് | = | അതിനാൽ |
| തേ | = | അവ = ജാഗ്രത്തിൽ ദൃശ്യങ്ങളായ ഭാവങ്ങൾ |
| ആദ്യന്തവത്ത്വേന | = | ആദ്യന്തവത്ത്വംകൊണ്ടു് = ആദിയും അന്തവും ഉള്ളവയായതുകൊണ്ടു് |
| മിഥ്യാ ഏവ ഖലു | = | മിഥ്യ എന്നുതന്നെ = അസത്യങ്ങൾ എന്നുതന്നെ |
| സ്മൃതാഃ | = | സ്മരിക്കപ്പെട്ടിരിക്കുന്നു. |

ഭാഷ്യം—പൂർവപക്ഷം—സ്വപ്നത്തിൽ കാണപ്പെടുന്നവയെപ്പോലെ ജാഗ്രത്തിൽ കാണപ്പെടുന്നവയും അസത്യമാണെന്നു പറഞ്ഞതു ശരിയല്ല. എന്തെന്നാൽ ജാഗ്രത്തിൽ കാണ

പ്പെടുന്ന അന്നപാനവാഹനാദികൾ ക്ഷുൽപിപാസാദി നിവൃത്തി വരുത്തുകയും ഗമനാഗമനാദികാൎയ്യത്തിനു് ഉപയോഗപ്പെടുകയും ചെയ്യുന്നതുകൊണ്ടു പ്രയോജനമുള്ളവയായിട്ടാണു കാണപ്പെടുന്നതു്. സ്വപ്നദൃശ്യങ്ങളായ ഭാവങ്ങൾക്കു് ഇതുപോലെ സപ്രയോജനത്വം കാണുന്നില്ല. അതിനാൽ സ്വപ്നദൃശ്യങ്ങളെപ്പോലെ ജാഗ്രദ്ദൃശ്യങ്ങളും അസത്യങ്ങളാണെന്നു പറയുന്നതു വെറും മനോരഥം മാത്രമാകുന്നു.

സമാധാനം—അങ്ങനെ പറവാൻ പാടില്ല. എന്തെന്നാൽ, ജാഗ്രത്തിൽ കാണുന്ന അന്നപാനാദികളുടെ സപ്രയോജനത്വം സ്വപ്നത്തിൽ വിപ്രതിപന്നമായിത്തീരുന്നു (=വിപരീതമായി അനുഭവപ്പെടുന്നു). ഉണർന്നിരിക്കുമ്പോൾ ഭോജനവും പാനവുംകൊണ്ടു തൃപ്തിയും ദാഹശാന്തിയും വരുത്തിയിട്ടുള്ളവൻ ഉറങ്ങുന്നമാത്രയിൽതന്നെ താൻ വിശപ്പും ദാഹവും മററുംകൊണ്ടു വലയുന്നതായും പല അഹോരാത്രങ്ങളായി ഉപവസിക്കുന്നതായും ആഹാരം കഴിച്ചിട്ടില്ലാത്തതായും തോന്നുന്നു. സ്വപ്നത്തിൽ തിന്നുകയും കുടിക്കയും ചെയ്തിട്ടുള്ളവൻ ഉണരുമ്പോൾ അതൃപ്തനായിരിക്കുന്നതുപോലെതന്നെയാണു ജാഗ്രത്തിൽ ഭോജനവും പാനവും ചെയ്തിട്ടുള്ളവൻ സ്വപ്നത്തിൽ അതൃപ്തനായിത്തീരുന്നതു്. ഇപ്രകാരം ജാഗ്രത്തിൽ കാണപ്പെടുന്ന ഭാവങ്ങൾ സ്വപ്നത്തിൽ വിപരീതമായി അനുഭവപ്പെടുന്നതിനാൽ സ്വപ്നദൃശ്യങ്ങളേപ്പോലേ ജാഗ്രദ് ദൃശ്യങ്ങളും അസത്യങ്ങൾതന്നെ എന്നുള്ളതിനെപ്പററി സംശയിക്കേണ്ട ആവശ്യമില്ല. അതിനാൽ ആദിയും അന്തവുമുള്ളതായിരിക്ക എന്നതു രണ്ടിലും തുല്യമായിരിക്കുന്നതുകൊണ്ടു ജാഗ്രദ്ദൃശ്യങ്ങൾ സ്വപ്നദൃശ്യങ്ങളെപ്പോലെതന്നെ മിഥ്യയാകുന്നു എന്നു വിവേകികൾ വിചാരിക്കുന്നു. 7

കാരിക—

അപൂർവംസ്ഥാനിധൎമ്മോ ഹി യഥാസ്വൎഗ്ഗനിവാസിനാം
താനയംപ്രേക്ഷതേഗത്വായഥൈവേഹ സുശിക്ഷിതഃ 8

അപൂർവം = സ്വപ്നത്തിൽ ഉണ്ടാകുന്ന അപൂർവദർശനം

വൈതഥ്യം

| | |
|---|---|
| സ്വർഗ്ഗനിവാസിനാംയഥാ | = സ്വർഗ്ഗനിവാസികളെന്നപോലെ |
| സ്ഥാനിധർമ്മഃ ഹി | = സ്ഥാനിധർമ്മം (സ്ഥാനിയുടെ ധർമ്മം) തന്നെയാകുന്നു. |
| ഇഹ | = ഈ ലോകത്തിൽ |
| സുശിക്ഷിതഃ യഥാ | = നല്ല പരിചയമുള്ള വഴി എങ്ങനെയോ |
| തഥാ ഏവ | = അതുപോലെതന്നെ |
| അയം | = ഇവൻ |
| ഗത്വാ | = ഗമിച്ചിട്ട്=സ്വപ്നസ്ഥാനത്തിൽ ചെന്നിട്ട് |
| താൻ | = അവയെ = ആ മനോവികല്പങ്ങളെ |
| പ്രേക്ഷതേ | = കാണുന്നു. |

ഭാഷ്യം—പൂർവപക്ഷം—സ്വപ്നത്തിലും ജാഗ്രത്തിലും കാണപ്പെടുന്ന ഭാവങ്ങൾ സമങ്ങളായതുകൊണ്ടു ജാഗ്രദ്ദൃശ്യങ്ങളായ ഭാവങ്ങൾ അസത്തുകളാണെന്നു പറഞ്ഞതു ശരിയല്ല. എന്തെന്നാൽ ദൃഷ്ടാന്തം ശരിയല്ല. ജാഗ്രത്തിൽ കാണപ്പെടുന്ന, ഈ ഭാവങ്ങൾതന്നെയല്ലല്ലോ സ്വപ്നത്തിൽ കാണുന്നത്. മുമ്പുകണ്ടിട്ടില്ലാത്ത അപൂർവഭാവങ്ങളെയും കാണുന്നുണ്ട്. താൻ നാലുകൊമ്പുള്ള ആനയുടെ പുറത്തുകയറിയിരിക്കുന്നതായും തനിക്ക് എട്ടു കൈകളുള്ളതായും സ്വപ്നത്തിൽ തോന്നുന്നു. അതുപോലെയുള്ള വേറേ അപൂർവകാര്യങ്ങളും സ്വപ്നത്തിൽ കാണുന്നു. അത് അസത്തായ മറ്റൊന്നിനോടു സമമല്ലാത്തതുകൊണ്ടു സത്തുതന്നെയാണു്. അതിനാൽ ദൃഷ്ടാന്തമായി പറഞ്ഞ സ്വപ്നത്തിന് അസത്യത്വം സിദ്ധമല്ല. അതുകൊണ്ടു സ്വപ്നംപോലെ ജാഗരിതവും അസത്താണെന്നു പറയുന്നതു ശരിയല്ല.

സമാധാനം—സ്വപ്നത്തിൽ കാണപ്പെടുന്ന അപൂർവമെന്നു നിങ്ങൾ വിചാരിക്കുന്നതു സ്വതഃസിദ്ധമല്ല. അതു സ്വപ്നസ്ഥാനത്തിൽ സ്ഥിതിചെയ്യുന്ന ദ്രഷ്ടാവിന്റെ തന്നെ ധർമ്മമാകുന്നു. സ്വർഗ്ഗനിവാസികളായ ഇന്ദ്രാദികൾക്ക സഹസ്രാക്ഷത്വം മുതലായതു് എങ്ങനെയോ അതു

പോലെ, അതു സ്വപ്നംകാണുന്നവൻെറ അപൂർവധർമ്മമാകുന്നു. അല്ലാതെ ദ്രഷ്ടാവിൻെറ സ്വരൂപംപോലെ സ്വതഃസിദ്ധമല്ല. ലോകത്തിൽ ഒരുവൻ നല്ല പരിചയമുള്ള വഴിയിൽകൂടി ദേശാന്തരത്തിൽ ചെന്നു്, അതാതു പദാർത്ഥങ്ങളെ കാണുന്നതുപോലെ, ഈ സ്വപ്നദർശിയായ സ്ഥാനി സ്വപ്നസ്ഥാനത്തിൽ ചെന്നു മേൽപറഞ്ഞപ്രകാരമുള്ള അപൂർവങ്ങളായ തൻെറ ചിത്തവികല്പങ്ങളെ കാണുന്നു. സ്ഥാനിധർമ്മങ്ങളായ രജ്ജുസർപ്പം, മൃഗതൃഷ്ണിക മുതലായവ എങ്ങനെ അസത്തുകളായിരിക്കുന്നുവോ അതുപോലെ സ്വപ്നദൃശ്യങ്ങളായ ഭാവങ്ങളും സ്ഥാനിധർമ്മങ്ങളായതുകൊണ്ടു് അസത്തുകളാകുന്നു. അതിനാൽ ജാഗ്രത്തു് അസത്താണെന്നുള്ളതിലേക്കു സ്വപ്നത്തെ ദൃഷ്ടാന്തമാക്കിയതു തെററല്ല. 8

കാരിക—

സ്വപ്നവൃത്താവപി ത്വന്തശ്ചേതസാ കല്പിതം ത്വസത്
ബഹിശ്ചേതോഗൃഹീതം സദ് ദൃഷ്ടം വൈതഥ്യമേതയോഃ 9

| | |
|---|---|
| സ്വപ്നവൃത്തൗ അപി | = സ്വപ്നവൃത്തിയിലും = സ്വപ്നാവസ്ഥയിലും |
| അന്തഃ | = ഉള്ളിൽ |
| ചേതസാ | = ചേതസ്സിനാൽ |
| കല്പിതം | = കല്പിതമായതു് = കല്പിക്കപ്പെട്ടതു് |
| അസത് | = അസത്താകുന്നു. |
| ബഹിഃ | = പുറമേ |
| ചേതോഗൃഹീത | = ചേതസ്സിനാൽ ഗ്രഹിക്കപ്പെട്ടതു് |
| സത് | = സത്താകുന്നു. |
| ഏതയോഃ | = ഇവറ്റുരണ്ടിനും |
| വൈതഥ്യം | = അസത്യത്വം |
| ദൃഷ്ടം | = കാണപ്പെടുന്നുണ്ടു്. |

ഭാഷ്യം—ജാഗ്രത്തു് അസത്യമാണെന്നുള്ളതിനു ദൃഷ്ടാന്തമായിപ്പറഞ്ഞ സ്വപ്നത്തിൽ കാണുന്നവ അപൂർവങ്ങളാണെന്നുള്ള ശങ്കയെ പരിഹരിച്ചതിൻെറശേഷം വീണ്ടും, ജാഗ്രദ്ഭേദങ്ങൾ സ്വപ്നതുല്യങ്ങളാണെന്നുള്ളതു വിവരിച്ചു പറയുന്നു:—സ്വപ്നസ്ഥാനത്തിലും ഉള്ളിൽ മനോരഥത്താൽ

വൈതഥ്യം

സങ്കല്പിക്കപ്പെടുന്നതു് അസത്താകുന്നു. എന്തെന്നാൽ സങ്കല്പാനന്തരംതന്നെ അവ കാണാതായിപ്പോകുന്നു. ആ സ്വപ്നത്തിൽതന്നെ ചക്ഷുരാദിദ്വാരത്തിൽക്കൂടി ചേതസ്സുകൊണ്ടു ഗ്രഹിക്കപ്പെടുന്ന ഘടം മുതലായതു സത്താകുന്നു. ഇങ്ങനെ അസത്യമെന്നു നിശ്ചയമുള്ളതിലും സത്തെന്നും അസത്തെന്നുമുള്ള വിഭാഗം കാണുന്നുണ്ടു്. ഈ രണ്ടുവകയും ഉള്ളിലും പുറമേയും മനസ്സുകൊണ്ടു കല്പിക്കപ്പെടുന്നവയാകയാൽ അസത്യങ്ങളാണെന്നു മുമ്പേതന്നെ തെളിഞ്ഞിട്ടുമുണ്ടല്ലോ. 9

കാരിക—

ജാഗ്രദ്വൃത്താവപി ത്വന്ത ശ്ചേതസാ കല്പിതം ത്വസത്
ബഹിശ്ചേതോഗൃഹീതം സദ്യുക്തം വൈതഥ്യമേതയോഃ 10

| | |
|---|---|
| ജാഗ്രദ്വൃത്തൗ അപിതു | = ജാഗ്രദ്വൃത്തിയിലും |
| അന്തഃ | = ഉള്ളിൽ |
| ചേതസാ | = ചേതസ്സുകൊണ്ടു |
| കല്പിതം | = കല്പിക്കപ്പെട്ടതു |
| അസത് | = അസത്താകുന്നു. |
| ബഹിഃ | = പുറമേ |
| ചേതോഗൃഹീതം | = ചേതസ്സുകൊണ്ടു ഗ്രഹിക്കപ്പെട്ടതു് |
| സത് | = സത്താകുന്നു. |
| ഏതയോഃ | = ഇവയ്ക്കു രണ്ടിനും |
| വൈതഥ്യം | = വിതഥത്വം = അസത്യത്വം |
| യുക്തം | = യുക്തമാകുന്നു = ന്യായംതന്നെ ആകുന്നു. |

ഭാഷ്യം—ജാഗ്രത് സ്ഥാനത്തിലും ഉള്ളിൽമനസ്സുകൊണ്ടു കല്പിക്കപ്പെടുന്നതു് അസത്തും, ചക്ഷുരാദിദ്വാരങ്ങളിൽക്കൂടി ചേതസ്സുകൊണ്ടു ഗ്രഹിക്കപ്പെടുന്നതു സത്തും ആകുന്നു. ഇവയും രണ്ടും അസത്യങ്ങൾ എന്നു വിചാരിക്കുന്നതു ശരിതന്നെ. എന്തെന്നാൽ രണ്ടും ചേതസ്സുകൊണ്ടു കല്പിതമാകുന്നു. ഒന്നു് അകത്തും മറേറതു പുറത്തുമെന്നുള്ള ഭേദംമാത്രമേ ഉള്ളൂ. 10

കാരിക—

ഉഭയോരപി വൈതഥ്യം ഭേദാനാം സ്ഥാനയോര്യദി,
ക ഏതാൻബുദ്ധ്യതേഭേദാൻകോവൈതേഷാംവികല്പകഃ? 11

| | |
|---|---|
| ഉഭയോഃ സ്ഥാനയോഃ അപി | = രണ്ടു സ്ഥാനങ്ങളിലും |
| ഭേദാനാം | = ഭാവങ്ങൾക്കു് |
| വൈതഥ്യം | = അസത്യത്വം |
| ഉച്യതേ യദി | = പറയപ്പെടുന്നു എങ്കിൽ? |
| ഏതാൻ ഭേദാൻ | = ഈ ഭേദങ്ങളെ |
| കഃ ബുദ്ധ്യതേ | = ആരാണു് അറിയുന്നതു്? |
| തേഷാം | = അവയ്ക്കു് |
| വികല്പകഃ | = വികല്പകൻ=വികല്പത്തെ ഉണ്ടാക്കുന്നവൻ |
| കഃവൈ | = ആരാണു്? |

ഭാഷ്യം — ചോദിക്കുന്നവൻ പറയുന്നതാണു് ഈ ശ്ലോകം. സ്വപ്നജാഗ്രൽസ്ഥാനങ്ങളിൽ ഭേദങ്ങൾക്കു അസത്യത്വം പറയുന്നപക്ഷം, അന്തർഭാഗത്തിലും ബഹിർഭാഗത്തിലും ചേതസ്സുകൊണ്ടു കല്പിതങ്ങളായ ഈ ഭേദങ്ങളെ അറിയുന്നതാരാണു്? പ്രമാതാവെന്നും പ്രമാണമെന്നും പ്രമേയമെന്നും മറ്റുമുള്ള വ്യവഹാരം എങ്ങനെ ഉപപന്നമാകുമെന്നർത്ഥം ഇവയെ വികല്പിക്കുന്നതാരാണു്? കർത്താവു, മുമ്പേ അനുഭവിച്ചിട്ടുള്ളതിനേ സ്മരിച്ചു് അതേ ജാതിയിലുള്ളവയെ നിർമ്മിക്കയാണല്ലോ ചെയ്യുന്നതു്. അതിനാൽ സൃഷ്ടിക്കു സ്മൃതിയും അനുഭവവും വേണ്ടിവരുന്നതുകൊണ്ടു് അവയ്ക്കു് ആശ്രയമായി ഒരു കർത്താവുണ്ടായിരിക്കണമെന്നു വരുന്നു. എല്ലാം മിഥ്യയാണെന്നുവരുന്നപക്ഷം കർത്താവെന്നുംമറ്റുമുള്ള വ്യവഹാരത്തിനു് ഉപപത്തി ഇല്ലാതെ പോകുമെന്നർത്ഥം. പ്രമാതാവും കർത്താവും ഇല്ലെന്നുവരുന്നപക്ഷം ആത്മാവില്ലെന്നുള്ളതാണു് ഇഷ്ടമെന്നു വരും. എന്നാൽ അതിഷ്ടമാകാൻ കഴികയുമില്ല. എന്തെന്നാൽ ആത്മാവിനെ നിരാകരിക്ക ദുഷ്കരമാകുന്നു. നിരാകരിക്കുന്നവൻതന്നെ ആത്മാവാണല്ലോ.

വൈതഥ്യം

കാരിക—

കല്പയത്യാത്മനാ ऽ ऽത്മാനമാത്മാദേവഃ സ്വമായയാ
സ ഏവ ബുദ്ധ്യതേ ഭേദാനിതി വേദാന്തനിശ്ചയഃ 12

| | |
|---|---|
| ആത്മാ ദേവഃ | = ആത്മാവായ ദേവൻ |
| സ്വമായയാ | = തന്റെ മായകൊണ്ട് |
| ആത്മനാ | = ആത്മാവുകൊണ്ടുതന്നെ = തനിയേ തന്നെ |
| ആത്മാനം | = ആത്മാവിനെ |
| കല്പയതി | = കല്പിക്കുന്നു |
| സഃ ഏവ | = അവൻതന്നെ |
| ഭേദാൻ | = ഭേദങ്ങളെ |
| ബുദ്ധ്യതേ ച | = അറിയുകയും ചെയ്യുന്നു. |
| ഇതി | = എന്നാണ് |
| വേദാന്തനിശ്ചയഃ | = വേദാന്തങ്ങളുടെ നിശ്ചയം |

ഭാഷ്യം—ആത്മാവായ ദേവൻ തനിയേതന്നെ, തന്റെ മായകൊണ്ട്, തന്നിൽതന്നെ, രജ്ജു മുതലായവയിൽ സർപ്പാദികളെ എന്നപോലെ ഇനി പറയാൻപോകുന്ന ഭേദാകാരങ്ങളെ കല്പിക്കുന്നു. ആ ഭേദങ്ങളെ താൻതന്നെ അറിയുകയുംചെയ്യുന്നു എന്നാണു വേദാന്തനിശ്ചയം. ജ്ഞാനത്തിനും സ്മൃതിക്കും ആശ്രയമായി വേറൊരാൾ ഇല്ല. വൈനാശികന്മാർ പറയുന്നതുപോലെ ജ്ഞാനവും സ്മൃതിയും ആശ്രയമില്ലാത്തവയുമല്ലെന്നഭിപ്രായം. 12

കാരിക—

വികരോത്യപരാൻ ഭാവാനന്തശ്ചിത്തേ വ്യവസ്ഥിതാൻ;
നിയതാംശ്ച ബഹിശ്ചിത്ത ഏവം കല്പയതേ പ്രഭുഃ 13

| | |
|---|---|
| പ്രഭുഃ | = ഈശ്വരനായ ആത്മാവ് |
| അന്തഃ | = ഉള്ളിൽ |
| ചിത്തേ വ്യവസ്ഥിതാൻ | = ചിത്തത്തിൽ വാസനാരൂപത്തിൽ സ്ഥിതിചെയ്യുന്ന അവ്യാകൃതങ്ങളായ |

| | |
|---|---|
| അപരാൻ ഭാവാൻ | = ലൗകികങ്ങളായ ശബ്ദാദി പദാർത്ഥങ്ങളെ |
| വികരോതി | = വികരിക്കുന്നു = പലതാക്കി ത്തീർക്കുന്നു. |
| നിയതാൻ ച | = നിയതങ്ങളായും അനിയതങ്ങളായും ഉള്ള ഭാവങ്ങളെ = നിയതങ്ങളായ പൃഥിവ്യാദികളേയും അനിയതങ്ങളായ വിദ്യുത്തു മുതലായവയേയും |
| ബഹിശ്ചിത്തഃ | = ബഹിശ്ചിത്തനായിട്ടും |
| ഏവം | ഇപ്രകാരം |
| കല്പയതി | = കല്പിക്കുന്നു. |

ഭാഷ്യം—ഏതു പ്രകാരത്തിലാണു് ആത്മാവു സങ്കല്പം കൊണ്ടു ഭാവങ്ങളെ കല്പിക്കുന്നതെന്നു പറയുന്നു:— ഈശ്വരനായ ആത്മാവു് ഉള്ളിൽ, ചിത്തത്തിൽ വാസനാ രൂപത്തിൽ സ്ഥിതിചെയ്യുന്ന അവ്യാകൃതങ്ങളായ ശബ്ദം മുതലായ ലൗകികപദാർത്ഥങ്ങളേയും ശാസ്ത്രീയങ്ങളായ മററു പദാർത്ഥങ്ങളേയും പലതാക്കിത്തീർക്കുന്നു. നിയതങ്ങളായ പൃഥിവ്യാദികളേയും, കല്പിക്കുന്ന സമയംമാത്രം നില നിൽക്കുന്ന വിദ്യുത്തു മുതലായവയേയും ബഹിശ്ചിത്തനായിട്ടു് ഇപ്രകാരം കല്പിക്കുന്നു. അതുപോലെ അന്തശ്ചിത്തനായിട്ടു മനോരഥാദി രൂപങ്ങളായ ഭാവങ്ങളേയും കല്പിക്കുന്നു. ലോകത്തിൽ കുലാലനോ തന്തുവായനോ ഉണ്ടാക്കേണ്ടുന്ന ഘടത്തേയോ പടത്തേയോ ഉണ്ടാക്കുന്നതിനായിട്ടു്, ആദ്യംതന്നെ പെരുമാറാൻ കൊള്ളാവുന്ന ഒരു വ്യക്തിയേ ബുദ്ധിയിൽ പ്രത്യക്ഷമാക്കിയിട്ടു് പിന്നെ അതിനെത്തന്നെ നാമരൂപങ്ങളോടുകൂടി വെളിയിൽ സമ്പാദിക്കുന്നു. അതുപോലെതന്നെ ഈ ആദികർത്താവും, മായാരൂപമായ തൻെറ ചിത്തത്തിൽ അവ്യക്തരൂപത്തിൽ സ്ഥിതിചെയ്യുന്ന സൃഷ്ടിക്കുവാനുള്ള പദാർത്ഥങ്ങളെ ആദ്യമായി സൃഷ്ടിക്കുവാനുദ്ദേശിക്കുന്ന ആകൃതിയിൽ ഉള്ളിൽ സങ്കല്പിച്ചിട്ടു്, പിന്നെ വെളിയിൽ എല്ലാവർക്കും ഒരുപോലെ അറിയത്തക്കരൂപത്തിൽ സമ്പാദിക്കുന്നു. ഇങ്ങനെയാണു കല്പനയുടെ ക്രമം.

13.

വൈതഥ്യം

കാരിക—

ചിത്തകാലാഹി യേ ഽന്തസ്തു ദ്വയകാലാശ്ച യേ ബഹിഃ
കല്പിതാ ഏവ തേസർവേ വിശേഷോ നാന്യഹേതുകഃ 14

| | |
|---|---|
| അന്തഃ | = ഉള്ളിൽ |
| ചിത്തകാലാഃ | = കല്പനാകാലത്തിൽ മാത്രം അറിയപ്പെടുന്നവയായി |
| യേ | = ഏവയുണ്ടോ. |
| യേ | = ഏവ |
| ബഹിഃ | = പുറമേ |
| ദ്വയകാലാഃ ച | = ദ്വയകാലങ്ങളായിട്ടും = അന്യോന്യ പരിച്ഛേദ്യങ്ങളായിട്ടും ഉണ്ടോ, |
| തേ സർവേ | = അവ എല്ലാം |
| കല്പിതാഃ ഏവ | = കല്പിതങ്ങളാംതന്നെ. |
| വിശേഷഃ | = വിശേഷം = അവസ്ഥതമ്മിലുള്ള വ്യത്യാസം |
| ന അന്യഹേതുകഃ | = അന്യഹേതുകമല്ല = മറെറാരു ഹേതുകൊണ്ടുണ്ടാകുന്നതല്ല. |

ഭാഷ്യം—എല്ലാം സ്വപ്നംപോലെ ചിത്തത്താൽ പരികല്പിതമാണെന്നുള്ളതിനെപ്പററി ആശങ്കയുണ്ട്. അതെങ്ങനെയെന്നാൽ,—ചിത്തപരികല്പിതങ്ങളും ചിത്തപരിഛേദ്യങ്ങളുമായ മനോരഥം മുതലായ ഭാവങ്ങളിൽനിന്നു, ബാഹ്യങ്ങളായ ഭാവങ്ങാംക്ക് അന്യോന്യപരിഛേദ്യത്വം എന്നുള്ള വൈലക്ഷണ്യമുണ്ട്. കല്പിതങ്ങളായിട്ടുള്ളവ കല്പനാകാലത്തിലല്ലാതെ മറെറാരുകാലത്തിൽ ഇല്ല. എന്നാൽ, ജാഗ്രത്തിലുള്ള ഭാവങ്ങാം, അതുതന്നെ ഇതെന്നുള്ള പ്രത്യഭിജ്ഞ ഉണ്ടാകുന്നതുകൊണ്ടു കാലാന്തരത്തിലും ഉള്ളതായി അറിയാം. അതിനാൽ ജാഗ്രദ്ഭാവങ്ങാം സ്വപ്നഭാവങ്ങളെപ്പോലെ മിഥ്യയാണെന്നു പറയുന്നത് അനുപപന്നമാകുന്നു. ഈ ആശങ്കയ്ക്കു സമാധാനം പറയുന്നു:—ഉള്ളിൽ ഉള്ള ഭാവങ്ങാം ചിത്തപരിഛേദ്യങ്ങളാകുന്നു, അതായതു ചിത്തകാലമല്ലാതെ വേറെ പരിച്ഛേദകമായ കാലം

അവസ്ഥയില്ല. അവ കല്പനാകാലത്തിൽമാത്രം അറിയപ്പെടുന്നവയാകുന്നു. പുറമേയുള്ള ഭാവങ്ങൾ ദ്വയകാലങ്ങളാകുന്നു. പരസ്പരം പരിച്ഛേദ്യങ്ങളാകുന്നു എന്നർത്ഥം. എങ്ങനെയെന്നാൽ, 'പശുവിനെ കറക്കുന്നിടത്തോളം സമയം ഇരിക്കുന്നു, ഇരിക്കുന്നിടത്തോളം സമയം പശുവിനെ കറക്കുന്നു' 'ഇതു് അത്രത്തോളമുണ്ടു്, അതു് ഇത്രത്തോളമുണ്ടു്' ഇങ്ങനെ ബാഹ്യങ്ങളായ ഭേദങ്ങളെ പരസ്പരം പരിച്ഛേദിക്കാം. ഈ രണ്ടു വകയും—ഉള്ളിൽ ചിത്തകാലങ്ങളായിട്ടുള്ളവയും പുറമേ ദ്വയകാലങ്ങളായിട്ടുള്ളവയും — കല്പിതങ്ങൾതന്നെയാണു്. അവതമ്മിലുള്ള വിശേഷം—ഉള്ളിലുള്ളതു കല്പനാകാലത്താൽമാത്രമേ പരിച്ഛേദിക്കാൻ പാടുള്ളു എന്നും പുറമേ ഉള്ളതു പരസ്പരം പരിച്ഛേദിക്കാവുന്നതാണെന്നുമുള്ള വ്യത്യാസം—കല്പിതത്വത്തിനുപുറമേ വേറൊരു ഹേതുകൊണ്ടുണ്ടായിട്ടുള്ളതല്ല. ഇവിടേയും സ്വപ്നത്തെ ദൃഷ്ടാന്തമാക്കാം:—സ്വപ്നത്തിൽ എല്ലാ ഭേദങ്ങളും കല്പിതങ്ങളാണെങ്കിലും അവിടെ മുൻപറഞ്ഞപ്രകാരമുള്ള വിശേഷം സ്പഷ്ടമായിരിക്കുന്നു. എല്ലാ ഭേദങ്ങളും കല്പിതങ്ങളായിരുന്നിട്ടും സ്വപ്നത്തിൽ 'അതുതന്നേ ഇതു്' എന്നുള്ള പ്രത്യഭിജ്ഞയുണ്ടാകുന്നു. അതുപോലെ ജാഗരിതത്തിലും കല്പിതങ്ങളായ ഭേദങ്ങളിൽ പ്രത്യഭിജ്ഞ ഉണ്ടാവാമെന്നു സാരം.

കാരിക—

അവ്യക്താഏവയേ ƒ ന്തസ്തു സ്ഫുടാ ഏവ ച യേ ബഹിഃ
കല്പിതാ ഏവ തേ സർവേ വിശേഷസ്ത്വിന്ദ്രിയാന്തരെ. 15

| | |
|---|---|
| യേതു | = ഏതു ഭാവങ്ങൾ |
| അന്തഃ | = ഉള്ളിൽ |
| അവ്യക്താഃ ഏവ | = അവ്യക്തങ്ങളായിത്തന്നെ ഇരിക്കുന്നുവോ. |
| യേ | = ഏതു ഭാവങ്ങൾ |
| ബഹിഃ | = പുറമേ |
| സ്ഫുടാഃ ഏവച | = സ്ഫുടങ്ങളായിത്തന്നെയുമിരിക്കുന്നുവോ. |
| തേ സർവേ | = ആ ഭാവങ്ങൾ എല്ലാം |

വൈതഥ്യം

| | |
|---|---|
| കല്പിതാഃ ഏവ | = കല്പിതങ്ങൾതന്നെ ആകുന്നു. |
| വിശേഷഃ തു | = അവ തമ്മിലുള്ള വ്യത്യാസമാകട്ടെ, |
| ഇന്ദ്രിയാന്തരേ | = ഇന്ദ്രിയാന്തരത്തിലുള്ളതാകുന്നു = ഇന്ദ്രിയ ഭേദംകൊണ്ടുണ്ടാകുന്നതാകുന്നു. |

ഭാഷ്യം—സ്വപ്നത്തിൽ പദാർത്ഥങ്ങൾ അവ്യക്തങ്ങളായിരിക്കുന്നു. ജാഗ്രത്തിൽ വ്യക്തങ്ങളായിരിക്കുന്നു. രണ്ടും ഒരുപോലെ മിഥ്യയാണെങ്കിൽ ഈ വ്യത്യാസം വരുവാൻ തരമില്ലല്ലോ എന്നുള്ള ആശങ്കയ്ക്കു സമാധാനം പറയുന്നു:—ഉള്ളിൽ മനോവാസനകൊണ്ടുമാത്രം അഭിവ്യക്തങ്ങളാകുന്ന ഭാവങ്ങൾ അവ്യക്തങ്ങളായിരിക്കുന്നതും, ചക്ഷുരാദികളായ മററിന്ദ്രിയങ്ങളെക്കൊണ്ടു ഗ്രഹിക്കപ്പെടുന്നവ വ്യക്തങ്ങളായിരിക്കുന്നതും, വ്യക്തമായി ഗ്രഹിക്കപ്പെടുന്ന ഭാവങ്ങൾ വാസ്തവങ്ങളും അവ്യക്തമായി അറിയപ്പെടുന്നവ മിഥ്യയുമായതുകൊണ്ടല്ല. എന്തെന്നാൽ, സ്വപ്നത്തിൽ എല്ലാ ഭാവങ്ങളും കല്പിതങ്ങളായിരുന്നിട്ടും ഇതുപോലെയുള്ള വ്യക്തതയും അവ്യക്തതയും അനുഭവപ്പെടുന്നുണ്ട്, അതിനാൽ ഈ ഭേദം ഇന്ദ്രിയഭേദംകൊണ്ടുണ്ടാകുന്നതാകുന്നു. ഈ ഭേദംകൊണ്ട് ഒന്നു മിഥ്യ എന്നും മറേറതു് അമിഥ്യ എന്നും, തീരുമാനിക്കുവാൻ പാടില്ല. മനസ്സു മാത്രം സംബന്ധിക്കുന്നതുകൊണ്ട്, വാസനാരൂപങ്ങളായ ഉള്ളിലുള്ള ഭാവങ്ങൾ അസ്ഫുടങ്ങളായിരിക്കുന്നു. ബാഹ്യഭാവങ്ങളാകട്ടെ, ചക്ഷുരാദീന്ദ്രിയങ്ങളുടെ സംബന്ധത്താൽ സ്ഫുടങ്ങളായിരിക്കുന്നു. ഈ വിശേഷം, മിഥ്യയായിരുന്നാലും ഉണ്ടാകാവുന്നതാണ്. അതിനാൽ ഈ വിശേഷംകൊണ്ട്, ജാഗ്രദ്ഭാവങ്ങളും സ്വപ്നഭാവങ്ങളെപ്പോലെ കല്പിതങ്ങളാണെന്നുള്ള അനുമാനത്തിനു വിരോധമൊന്നുമില്ലെന്നു സാരം. 15

കാരിക—

ജീവം കല്പയതേ പൂർവം തതോ ഭാവാൻ പൃഥഗ്വിധാൻ
ബാഹ്യാനാധ്യാത്മികാംശ്ചൈവ യഥാവിദ്യസ്തഥാസ്മൃതിഃ 16

| | |
|---|---|
| പൂർവം | = ആദ്യമായി |
| ജീവം | = ജീവനെ |

| | |
|---|---|
| കല്പയതേ | = കല്പിക്കുന്നു. |
| തതഃ | = പിന്നെ |
| യഥാവിദ്യഃ | = ഏതു പ്രകാരമുള്ള വിദ്യയോ (വിജ്ഞാനത്തോ)ടുകൂടിയിരിക്കുന്നുവോ. |
| തഥാസ്മൃതിഃ | = അപ്രകാരംതന്നെയുള്ള സ്മൃതിയോടുകൂടിയ |
| സഃ | = ആ ജീവൻ |
| ബാഹ്യാൻ | = ബാഹ്യങ്ങളും |
| ആധ്യാത്മികാൻ ച ഏവ | = ആധ്യാത്മികങ്ങളായുമുള്ള |
| പൃഥഗ്വിധാൻ | = പലവിധത്തിലുള്ള |
| ഭാവാൻ | = ഭാവങ്ങളെ |
| കല്പയതേ | = കല്പിക്കുന്നു. |

ഭാഷ്യം—എല്ലാം കല്പിതങ്ങളാണെന്നു പറഞ്ഞുവല്ലോ. അതിരിക്കട്ടെ. സാധ്യമെന്നും സാധനമെന്നുമുള്ള നിലയിൽ ഇരിക്കുന്ന പദാർത്ഥങ്ങൾ ബാഹ്യങ്ങളാകുന്നു. സുഖം, ദുഃഖം, രാഗം, ദ്വേഷം മുതലായവ ആധ്യാത്മികങ്ങൾ. അവയ്ക്കു തമ്മിൽ നിമിത്തനൈമിത്തികഭാവമുണ്ടു്. ബാഹ്യങ്ങളെ നിമിത്തമാക്കി ആധ്യാത്മികങ്ങൾ ഉണ്ടാകുന്നു. അവയേ നിമിത്തമാക്കി ബാഹ്യങ്ങൾ ജനിക്കുന്നു. ഇങ്ങനെ പരസ്പരം നിമിത്തനൈമിത്തികഭാവത്തോടുകൂടി ഇവയേ കല്പിക്കുന്നതിനു മൂലമെന്താണെന്നു പറയുന്നു:—ആദ്യമായി, രജ്ജുവിൽ സർപ്പത്തെ എന്നപോലെ, ശുദ്ധമായ ആത്മാവിൽ, 'ഞാൻ ചെയ്യുന്നു; എനിക്കു സുഖവും ദുഃഖവും' എന്നിങ്ങനെ ഹേതുഫലാത്മകനായ ജീവനെ കല്പിക്കുന്നു. അതായതു്, മായാവശേന സർവത്തേയും കല്പിക്കുന്ന ആത്മാവു്, ആദിയിൽ വിശിഷ്ടരൂപത്തിൽ ജീവനെ കല്പിക്കുന്നു, 'തത്സൃഷ്ട്വാ തദേവാനുപ്രാവിശത്' എന്ന ശ്രുതി അനുസരിച്ചു്, താൻതന്നെ ജീവനായിത്തീരുന്നു എന്നു സാരം. അനന്തരം, ആ ജീവന്റെ പ്രയോജനത്തിനായി, ക്രിയ, കാരകം, ഫലം എന്നുള്ള ഭേദത്തോടുകൂടി, ബാഹ്യങ്ങളും ആധ്യാത്മികങ്ങളുമായി പ്രാണൻ മുതലായ പലവിധത്തിലുള്ള ഭാവങ്ങളേയും കല്പിക്കുന്നു. ആമാതിരി കല്പനയ്ക്കു ഹേതു എന്തെന്നാൽ, സർവകല്പനയിലും അധികൃതനായി (സ്വാമി എന്ന നിലയിൽ സംബന്ധിച്ചിരി

കുന്നവനായി) തന്നാൽതന്നെ കല്പിക്കപ്പെട്ടിട്ടുള്ള ഈ ജീവൻ അവനുള്ള വിജ്ഞാനം ഏതുപ്രകാരമോ, അപ്രകാരമുള്ള സ്മൃതിയോടുകൂടിയവനാകുന്നു. അതിനാൽ 1 ഹേതുകല്പനാവിജ്ഞാനത്തിൽനിന്നു ഫലവിജ്ഞാനത്തേയും അതിൽനിന്നു ഹേതുഫലങ്ങളെപ്പററിയുള്ള സ്മൃതിയേയും, അതിൽനിന്നു ഹേതുഫലങ്ങളെപ്പററിയുള്ളവിജ്ഞാനത്തേയും, വിജ്ഞാനത്തിൽനിന്നു, ഫലസാധനങ്ങളായ ക്രിയ, കാരകങ്ങൾ, അവയുടെ ഫലഭേദങ്ങൾ മുതലായവയെപ്പററിയുള്ള വിജ്ഞാനങ്ങളേയും അവയിൽനിന്നു് അവയുടെ സ്മൃതിയേയും, സ്മൃതിയിൽനിന്നു വീണ്ടും അവയുടെ വിജ്ഞാനങ്ങളെയും ഇങ്ങനെ ബാഹ്യങ്ങളേയും ആഭ്യന്തരങ്ങളേയും പരസ്പരം നിമിത്തനൈമിത്തികഭാവത്തോടുകൂടി പലപ്രകാരത്തിൽ കല്പിക്കുന്നു. 2 അന്നപാനാദി ഉപയോഗിക്കുമ്പോൾ തൃപ്തി മുതലായതു് ഉണ്ടാകുന്നു, ഉപയോഗിക്കാത്തപ്പോൾ ഉണ്ടാകുന്നുമില്ല, എന്നുള്ള അന്വയവ്യതിരേകരൂപമായ ന്യായത്താൽ, ഭോജനം മുതലായതു ഹേതുവാണെന്നുള്ള കല്പനാവിജ്ഞാനമുണ്ടാകുന്നു. അതിൽനിന്നു, തൃപ്തി മുതലായതു ഫലമാണെന്നുള്ള കല്പനാവിജ്ഞാനം ജനിക്കുന്നു. അനന്തരം അടുത്തദിവസം ഹേതുവിനേയും ഫലത്തേയും രണ്ടിനേയും സ്മരിക്കുന്നു. അതുകൊണ്ടു, ഫലസാധനമായിട്ടുള്ളതിൻെറ ജാതിയിലുള്ളതു കർത്തവ്യമാണെന്നുള്ള വിജ്ഞാനമുണ്ടാകുന്നു. പിന്നെ ആഗ്രഹിക്കുന്ന തൃപ്തി മുതലായ ഫലത്തിനുപയോഗപ്പെടുന്ന പാകാദിക്രിയയേയും അതിനു കാരണങ്ങളായ തണ്ഡുലാദികളേയും, അതിൻെറ ഫലസിദ്ധിയേയും മററും പററിയുള്ള വിശേഷവിജ്ഞാനങ്ങൾ ഉണ്ടാകുന്നു. അനന്തരം ഹേത്വാദികളെ സ്മരിക്കുന്നു. പിന്നീടു് അവയെ അനുഷ്ഠിക്കുന്നു. അതിൽനിന്നു ഫലസിദ്ധി ഉണ്ടാകുന്നു. ഈ ക്രമത്തിനു, പരസ്പരം ഹേതുഹേതുമദ്ഭാവത്തോടുകൂടി പലവിധത്തിൽ കല്പന ഉണ്ടാകുന്നു എന്നു സാരം. 16

1. ഒന്നു മറെറാന്നിനു ഹേതുവാണെന്നുള്ള വിജ്ഞാനം. 2. ഒന്നു് ഉള്ളപ്പോൾ മറെറാന്നുണ്ടായിരിക്കുന്നത് അന്വയം, ഒന്നില്ലാത്തപ്പോൾ മറെറാന്നില്ലാതിരിക്കുന്നത് വ്യതിരേകം.

കാരിക—

അനിശ്ചിതാ യഥാരജ്ജുരന്ധകാരേവികല്പിതാ
സർപ്പധാരാദിഭിർഭാവൈസ്തദ്വദാത്മാവികല്പിതഃ.  17

| | | |
|---|---|---|
| യഥാ | = | ഏതു പ്രകാരമാണോ |
| അന്ധകാരേ | = | അന്ധകാരത്തിൽ = ചെറിയ ഇരുട്ടത്തു് |
| അനിശ്ചിതാ | = | അനിശ്ചിതമായ = ഇന്നതെന്നു നിശ്ചയിക്കപ്പെടാത്ത |
| രജ്ജുഃ | = | കയറു് |
| സർപ്പധാരാദിഭിഃ | = | സർപ്പം, ജലധാര മുതലായ |
| ഭാവൈഃ | = | ഭാവങ്ങളായി = പദാർത്ഥങ്ങളായി |
| വികല്പിതാ (ഭവതി) | = | വികല്പിതമാകുന്നതു് |
| തദ്വത് | = | അതുപോലെ |
| ആത്മാ | = | ആത്മാവു് |
| വികല്പിതഃ | = | വികല്പിതമാകുന്നു = പലപ്രകാരത്തിൽ കല്പിക്കപ്പെടുന്നു. |

ഭാഷ്യം:—മേൽപ്പറഞ്ഞ കല്പനകൾക്കെല്ലാം മൂലം ജീവകല്പനയാണെന്നു പറഞ്ഞുവല്ലോ. ആ ജീവകല്പനയ്ക്കുതന്നെ നിമിത്തമെന്താണെന്നു ദൃഷ്ടാന്തംകൊണ്ടു പ്രതിപാദിക്കുന്നു—ലോകത്തിൽ, ചെറിയ ഇരുട്ടുള്ള സമയം ഇന്നതെന്നു സ്വന്തരൂപത്തിൽ നിശ്ചയംവരാത്ത രജ്ജു, ആദ്യം, സർപ്പമോ, ജലധാരയോ, ദണ്ഡമോ എന്നുംമററും പലപ്രകാരത്തിൽ വികല്പിക്കപ്പെടാറുണ്ടല്ലോ. ഈ വികല്പങ്ങൾക്കെല്ലാം കാരണം രജ്ജുവിൻെറ സ്വന്തരൂപം നിശ്ചയമില്ലായ്കതന്നെയാകുന്നു. ആദ്യംതന്നെ രജ്ജുവാണെന്നു നിശ്ചയം വന്നിരുന്നാൽ സർപ്പാദിവികല്പമുണ്ടാകയില്ല. അവനവൻെറ കൈ, വിരൽ മുതലായ അവയവങ്ങളിൽ ഈമാതിരി വികല്പമുണ്ടാകുന്നില്ലല്ലോ. ഇതുപോലെ ആത്മാവും, ഹേതു, ഫലം മുതലായ സംസാരധർമ്മങ്ങളായ അനർത്ഥങ്ങളിൽനിന്നു വിലക്ഷണമായി, വിശുദ്ധവിജ്ഞാനമാത്രവും, സത്താത്മകവും, അദ്വയവുമായ സ്വന്തരൂപത്തിൽ നിശ്ചയിക്കപ്പെടാത്തതുകൊണ്ടു് ജീവൻ, പ്രാണൻ മുതലായ അനന്തപദാർത്ഥഭേദങ്ങളായി വികല്പിക്കപ്പെടുന്നു എന്നാണു് എല്ലാ ഉപനിഷത്തുകളുടേയും സിദ്ധാന്തം. 17

കാരിക—

നിശ്ചിതായാം യഥാരജ്ജ്വാം വികല്പോ വിനിവര്‍ത്തതേ
രജ്ജുരേവേതി ചാ ഽദ്വൈതം തദ്വദാത്മവിനിശ്ചയഃ 18

| | |
|---|---|
| യഥാ | = ഏതുപ്രകാരമാണോ |
| രജ്ജ്വാം | = രജ്ജു |
| നിശ്ചിതായാം | = നിശ്ചയിക്കപ്പെട്ടമ്പോറം |
| വികല്പഃ | = വികല്പം |
| വിനിവര്‍ത്തതേ | = വിനിവര്‍ത്തിക്കകയും = നീങ്ങുകയും |
| രജ്ജുഃ ഏവ ഇതി | = രജ്ജുതന്നെ എന്നു് |
| അദ്വൈതം ച(സിധ്യതി) | = അദ്വൈതം സിദ്ധിക്കയും ചെയ്യുന്നതു്, |
| തദ്വത് | = അതുപോലെയാണു് |
| ആത്മവിനിശ്ചയഃ | = ആത്മവിനിശ്ചയമുണ്ടാകുന്നതു്. |

ഭാഷ്യം—രജ്ജുതന്നെയെന്നു നിശ്ചയമുണ്ടാകുമ്പോറം എല്ലാ വികല്പങ്ങളും നീങ്ങുകയും രജ്ജുവല്ലാതെ വേറൊന്നുമില്ലെന്നുള്ള നിശ്ചയം ശേഷിക്കയും ചെയ്യുന്നതെങ്ങനെയോ, അതുപോലെ ആത്മാവു യാതൊരു സംസാരധര്‍മ്മവുമില്ലാത്തതാണെന്നു പ്രതിപാദിക്കുന്ന ശാസ്ത്രംകൊണ്ടുണ്ടാകുന്ന വിജ്ഞാനമാകുന്ന സൂര്യപ്രകാശത്താല്‍ "ആത്മൈവേദം സര്‍വം" (ഈ ജഗത്തെല്ലാം ആത്മാവുതന്നെയാകുന്നു) "അപൂര്‍വോ ഽനപരോ ഽബാഹ്യഃ" (ആത്മാവു കാരണശൂന്യനും, കാര്യരഹിതനും, താനല്ലാതെ മറ്റൊന്നില്ലാത്തവനുമാകുന്നു) "സബാഹ്യാഭ്യന്തരോഹ്യജഃ" (അകവും പുറവും ഒന്നായി നിറഞ്ഞിരിക്കുന്നവനും ജന്മാദി ഭാവവികാരങ്ങറം ഇല്ലാത്തവനുമാകുന്നു.) "അജരോ ഽമരോ ഽമൃതോ ഽഭയ ഏക ഏവാ ഽദ്വയഃ" (ജരയും മരണവും ഇല്ലാത്തവനും അമൃതസ്വരൂപനും അഭയനും ഏകനും അദ്വയനുമാകുന്നു) എന്നുള്ള ആത്മവിനിശ്ചയമുണ്ടാകുന്നു.

കാരിക—

പ്രാണാദിഭിരനന്തൈശ്ച ഭാവൈരേതൈര്‍വികല്പിതഃ
മായൈഷാ തസ്യദേവസ്യ യയാ സംമോഹിതഃ സ്വയം 19

| | |
|---|---|
| പ്രാണാദിഭിഃ | = പ്രാണൻ മുതലായ |
| അനന്തൈഃ | = അനന്തങ്ങളായ |
| ഏതൈഃ ഭാവൈഃ | = ഈ ഭേദങ്ങളാൽ |
| വികല്പിതഃ ച ഇതിയത് ഏഷാ | = വികല്പിതനാകുന്നു എന്നുള്ളതു് |
| തസ്യ ദേവസ്യ | = ആ ദേവൻെറ |
| മായാ | = മായയാകുന്നു |
| യയാ | = അതിനാൽ = ആ മായയാൽ |
| സ്വയം | = താനും |
| സമ്മോഹിതഃ | = സമ്മോഹിതനായിത്തീരുന്നു. |

ഭാഷ്യം:—ആത്മാവു് ഏകൻതന്നെ എന്നുള്ളതു നിശ്ചയമാണെങ്കിൽ സംസാരരൂപങ്ങളായ പ്രാണൻ തുടങ്ങിയുള്ള അവസാനമില്ലാത്ത ഭാവങ്ങളാൽ വികല്പിക്കപ്പെടുന്നതെങ്ങനെയാണെന്നു ചോദിക്കയാണെങ്കിൽ പറയാം. ഇതു് ആത്മാവാകുന്ന ദേവൻെറ മായയാകുന്നു. ഒരു മായാവി പ്രയോഗിക്കുന്ന മായ അത്യന്തനിർമ്മലമായ ആകാശത്തെ ഇലയും പൂവുമുള്ള മരങ്ങളെക്കൊണ്ടു നിറഞ്ഞിരിക്കുന്നതായിത്തോന്നത്തക്ക വിധത്തിൽ ആക്കിത്തീർക്കുന്നതുപോലെ, ആത്മാവിൻെറ ഈ മായയും ശുദ്ധമായും ഏകമായുമുള്ള ആത്മാവിൽ വിവിധവികല്പങ്ങളുണ്ടാക്കുന്നു. ഈ മായയാൽ ആ ദേവൻ താൻതന്നെയും മോഹിപ്പിക്കപ്പെട്ടവനെപ്പോലെ ആയിത്തീരുന്നു. ''മമമായാ ദുരത്യയാ'' (എൻെറ മായ അതിക്രമിക്കുവാൻ സാധിക്കാത്തതാണു്) എന്നു ഭഗവാൻതന്നെ പറഞ്ഞിട്ടുമുണ്ടു്. 19

കാരിക—

പ്രാണ ഇതി പ്രാണവിദോ ഭൂതാനീതി ച തദ്വിദഃ
ഗുണാ ഇതി ഗുണവിദസ്തത്ത്വാനീതി ച തദ്വിദഃ 20

| | |
|---|---|
| പ്രാണഃ ഇതി | = പ്രാണൻ എന്നു് |
| പ്രാണവിദഃ | = പ്രാണവിത്തുകളും |
| ഭൂതാനി ഇതി | = ഭൂതങ്ങൾ എന്നു് |
| തദ്വിദഃ ച | = ഭൂതവിത്തുകളും |
| ഗുണാഃ ഇതി | = ഗുണങ്ങൾ എന്നു് |
| ഗുണവിദഃ | = ഗുണവിത്തുകളും |

വൈതഥ്യം

തത്ത്വാനി ഇതി = തത്ത്വങ്ങൾ എന്നു
തദ്വിദഃ ച = തത്ത്വവിത്തുകളും കല്പിക്കുന്നു.

സാരം. മായയാൽ ആത്മാവ് പ്രാണാദികളായ പല ഭാവങ്ങളായി വികല്പിക്കപ്പെടുന്നു എന്നു പറഞ്ഞുവല്ലോ. അവ ഏവയാണെന്നുള്ളതിനുദാഹരണങ്ങൾ പറയുന്നു:— ഹിരണ്യഗർഭനോ തടസ്ഥനായ ഈശ്വരനോ ആണ് ജഗത്തിനു ഹേതുവെന്ന് ഹിരണ്യഗർഭോപാസകന്മാരും വൈശേഷികാദികളും കല്പിക്കുന്നു. പൃഥിവ്യപ്തേജോവായുക്കൾ എന്ന നാലു ഭൂതങ്ങളെക്കൊണ്ടാണ് ജഗൽസൃഷ്ടി എന്നാണ് ലോകായതികന്മാർ (നാസ്തികന്മാർ) പറയുന്നത്. സാമ്യാവസ്ഥയിൽ ഇരിക്കുന്ന സത്ത്വരജസ്തമസ്സുകളെന്ന മൂന്നു ഗുണങ്ങളാണ് മഹത്തത്ത്വം മുതലായ രൂപത്തിലുള്ള ജഗത്തിനു കാരണമെന്നാണു സാംഖ്യന്മാരുടെ മതം. ആത്മാവ്, അവിദ്യ, ശിവൻ എന്ന മൂന്നു തത്ത്വങ്ങളാണ് സർവജഗത്തിനേയും പ്രവർത്തിപ്പിക്കുന്നതെന്നു ശൈവന്മാർ വിചാരിക്കുന്നു. 20

കാരിക—

പാദാ ഇതി പാദവിദോ വിഷയാ ഇതി തദ്വിദഃ
ലോകാ ഇതി ലോകവിദോ ദേവാ ഇതി ച തദ്വിദഃ 21

പാദാഃ ഇതി = പാദങ്ങൾ എന്ന്
പാദവിദഃ = പാദവിത്തുകളും
വിഷയാഃ ഇതി = വിഷയങ്ങൾ എന്ന്
തദ്വിദഃ = വിഷയവിത്തുകളും
ലോകാഃ ഇതി = ലോകങ്ങൾ എന്ന്
ലോകവിദഃ = ലോകവിത്തുകളും
ദേവാഃ ഇതി = ദേവന്മാർ എന്ന്
തദ്വിദഃ ച = ദേവവിത്തുകളും കല്പിക്കുന്നു.

സാരം—ഒരേ ആത്മാവിന്റെതന്നെ വിശ്വൻ മുതലായ നാലുപാദങ്ങളാണു സർവവ്യവഹാരത്തിനും ഹേതുക്കളായിത്തീരുന്നതെന്നു പാദവിത്തുകൾ പറയുന്നു. വീണ്ടും വീണ്ടും ഭുജിക്കപ്പെടുന്ന ശബ്ദാദികളായ വിഷയങ്ങളാണു ജഗത്[illegible]ങ്ങൾ എന്നാണു വാത്സ്യായനൻ മുതലായവരുടെ മതം.

ഭൂർലോകം, ഭുവർലോകം, സ്വർലോകം എന്നു മൂന്നു ലോകങ്ങളാണു വാസ്തവമായിട്ടുള്ളതെന്നു പൗരാണികന്മാർ വിചാരിക്കുന്നു. അഗ്നീന്ദ്രാദികളായ ദേവന്മാരാണു് അതാതു ഫലങ്ങളെത്തരുന്നതു്, ഈശ്വരനല്ല എന്നു് ദേവതാകാണ്ഡത്തെ പ്രമാണമായി സ്വീകരിക്കുന്നവർ പറയുന്നു. 21

കാരിക—

വേദാ ഇതി വേദവിദോ യജ്ഞാ ഇതി ച തദ്വിദഃ
ഭോക്തേതി ച ഭോക്‌തൃവിദോ ഭോജ്യമിതി ച തദ്വിദഃ 22

| | |
|---|---|
| വേദാഃ ഇതി | = വേദങ്ങൾ എന്നു് |
| വേദ വിദഃ | = വേദവിത്തുകളും |
| യജ്ഞാഃ ഇതി | = യജ്ഞങ്ങൾ എന്നു് |
| തദ്വിദഃ ച | = യജ്ഞവിത്തുകളും |
| ഭോക്താ ഇതി | = ഭോക്താവെന്നു് |
| ഭോക്ക്‌തൃവിദഃ | = ഭോക്‌തൃവിത്തുകളും |
| ഭോജ്യം ഇതി | = ഭോജ്യമെന്നു് |
| തദ്വിദഃ ച | = ഭോജ്യവിത്തുകളും വിചാരിക്കുന്നു. |

സാരം—ഋഗ്വേദം മുതലായ നാലു വേദങ്ങളാണു തത്വങ്ങൾ എന്നു വേദപാഠകന്മാർ പറയുന്നു. ജ്യോതിഷ്ടോമാദി യജ്ഞങ്ങളാണു വാസ്തവത്തിലുള്ളതെന്നാണു ബൗധായനൻ മുതലായ യാജ്ഞികന്മാരുടെ അഭിപ്രായം. ആത്മാവു ഭോക്താവുമാത്രമാണു്. കർത്താവല്ല എന്നു സാങ്ഖ്യന്മാർ സിദ്ധാന്തിക്കുന്നു. സൂപകാരന്മാരാകട്ടെ, ഭോജ്യമാണു വസ്തു എന്നു പ്രതിജ്ഞചെയ്യുന്നു.

കാരിക—

സൂക്ഷ്മ ഇതി സൂക്ഷ്മവിദഃ സ്ഥൂലഇതി ച തദ്വിദഃ
മൂർത്ത ഇതി മൂർത്തവിദോ ƒ മൂർത്ത ഇതി ച തദ്വിദഃ 23

| | |
|---|---|
| സൂക്ഷ്മഃ ഇതി | = സൂക്ഷ്മമെന്നു് |
| സൂക്ഷ്മവിദഃ | = സൂക്ഷ്മവിത്തുകളും |
| സ്ഥൂലഃ ഇതി | = സ്ഥൂലം എന്നു് |

വൈതഥ്യം

| | |
|---|---|
| തദ്വിദഃ | = സ്ഥൂലവിത്തുകളും |
| മൂർത്തഃ ഇതി | = മൂർത്തം എന്നു് |
| മൂർത്തവിദഃ | = മൂർത്തവിത്തുകളും |
| അമൂർത്തഃ ഇതി | = അമൂർത്തം എന്നു് |
| തദ്വിദഃ | = അമൂർത്തവിത്തുകളും |
| വദന്തി | = പറയുന്നു. |

സാരം—ആത്മാവു് അണുപരിണാമമെന്നു ചിലർ പറയുന്നു. ഞാൻ എന്നുള്ള ബോധം ശരീരത്തിൽ ഉണ്ടാകുന്നതു കൊണ്ടു് സ്ഥൂലമായ ശരീരംതന്നെയാണു് ആത്മാവെന്നു നാസ്തികന്മാരിൽ ഒരുക്കൂട്ടർ അഭിപ്രായപ്പെടുന്നു. ത്രിശൂലധാരിയായ മഹേശ്വരനോ ചക്രാദിധരനായ വിഷ്ണുവോ പോലേ മൂർത്തനായിട്ടുള്ളവനാണു് ആത്മാവെന്നു് ആഗമികന്മാർ പറയുന്നു. അമൂർത്തവും യാതൊരാകൃതിയുമില്ലാത്തതും സ്വഭാവശൂന്യവുമായിട്ടുള്ളതാണു പരമാർത്ഥവസ്തു എന്നു ശൂന്യവാദികൾ വാദിക്കുന്നു. 23

കാരിക—

കാല ഇതി കാലവിദോ ദിശ ഇതി ച തദ്വിദഃ
വാദാ ഇതി വാദവിദോ ഭുവനാനീതി തദ്വിദഃ 24

| | |
|---|---|
| കാലഃ ഇതി | = കാലം എന്നു് |
| കാലവിദഃ | = കാലവിത്തുകളും |
| ദിശഃ ഇതി | = ദിക്കുകളാണെന്നു് |
| തദ്വിദഃ | = ദിക്കുകളെ അറിയുന്നവരും |
| വാദാഃ ഇതി | = വാദങ്ങൾ എന്നു് |
| വാദവിദഃ | = വാദവേദികളും |
| ഭുവനാനി ഇതി | = ഭുവനങ്ങളാണെന്നു് |
| തദ്വിദഃ | = ഭുവനജ്ഞന്മാരും പറയുന്നു. |

സാരം—കാലമാണു് പരമാർത്ഥമെന്നു ജ്യോതിർവിത്തുകൾ വാദിക്കുന്നു. ദിക്കുകളാണു പരമാർത്ഥമെന്നാണു സ്വരോദയവിത്തുകളുടെ മതം. ധാതുവാദം, മന്ത്രവാദം മുതലായ വാദങ്ങളാണു വസ്തുഭൂതങ്ങളായിട്ടുള്ളതെന്നാണു പിന്നെ

ചിലരുടെ സിദ്ധാന്തം. പതിന്നാലു ഭുവനങ്ങൾക്കൊണ്ട് ഭുവനകോശവിത്തുകൾ വാസ്തവത്വം കല്പിക്കുന്നത്. 24

കാരിക—

മന ഇതി മനോവിദോ ബുദ്ധിരിതി ച തദ്വിദഃ
ചിത്തമിതി ചിത്തവിദോ ധർമ്മാധർമ്മൗ ച തദ്വിദഃ 25

| | | |
|---|---|---|
| മനഃ ഇതി | = | മനസ്സുതന്നെയാണ് ആത്മാവെന്ന് |
| മനോവിദഃ | = | മനോവിത്തുകളും |
| ബുദ്ധിഃ ഇതി | = | ബുദ്ധിയാണ് ആത്മാവെന്ന് |
| തദ്വിദഃ ച | = | ബുദ്ധിയേ അറിയുന്നവരും |
| ചിത്തം ഇതി | = | ചിത്തമാണെന്ന് |
| ചിത്തവിദഃ | = | ചിത്തവിത്തുകളും |
| ധർമ്മാധർമ്മൗ ഇതി | = | ധർമ്മാധർമ്മങ്ങൾ എന്ന് |
| തദ്വിദഃ ച | = | ധർമ്മാധർമ്മവേദികളും വാദിക്കുന്നു. |

സാരം—മനസ്സുതന്നെയാണ് ആത്മാവെന്നാണ് ഒരുകൂട്ടം നാസ്തികന്മാരുടെ അഭിപ്രായം. ബുദ്ധിയാണ് ആത്മാവെന്നു ബൗദ്ധന്മാർ സിദ്ധാന്തിക്കുന്നു. ബാഹ്യാകാരശൂന്യമായ വിജ്ഞാനത്തെ ചിത്തമെന്നു പറയുന്നു. അതാണാത്മാവെന്ന് ഒരുകൂട്ടർ വാദിക്കുന്നു. വിധി നിഷേധരൂപമായ ചോദന (വേദത്തിലുള്ള പ്രേരണ)യാൽ അറിയപ്പെടുന്ന ധർമ്മാധർമ്മങ്ങളാണ് പരമാർത്ഥങ്ങൾ എന്നാണ് മീമാംസകന്മാരുടെ അഭിപ്രായം. 25

കാരിക—

പഞ്ചവിംശക ഇത്യേകേ ഷഡ്വിംശ ഇതിചാപരേ
ഏകത്രിംശക ഇത്യാഹുരനന്ത ഇതിചാപരേ. 26

| | | |
|---|---|---|
| പഞ്ചവിംശകഃ ഇതി | = | ഇരുപത്തഞ്ചു തത്ത്വങ്ങളാണു പ്രപഞ്ചഘടകങ്ങൾ എന്ന് |
| ഏകേ | = | ഒരുകൂട്ടരും |
| ഷഡ്വിംശഃ ഇതി | = | ഇരുപത്താറു തത്ത്വങ്ങളാണെന്ന് |
| അപരേ ച | = | മറ്റൊരുകൂട്ടരും കല്പിക്കുന്നു. |

| | |
|---|---|
| ഏകത്രിംശകഃ ഇതി | = മുപ്പത്തൊന്നെന്ന് |
| ആഹുഃ | = ഒരു കൂട്ടർ പറയുന്നു |
| അനന്തഃ ഇതി | = അനന്തമെന്ന് |
| അപരേച | = വേറെ ചിലരും വാദിക്കുന്നു. |

സാരം—പ്രധാനമെന്നു പറയുന്ന മൂലപ്രകൃതി, മഹത്തത്വം, അഹങ്കാരം, പഞ്ചതന്മാത്രങ്ങൾ എന്ന് ഏഴു പ്രകൃതിവികൃതികൾ, അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ, അഞ്ചു കർമ്മേന്ദ്രിയങ്ങൾ, അഞ്ചു വിഷയങ്ങൾ, മനസ്സ് ഇങ്ങനെ പതിനാറു വികാരങ്ങൾ, ദർശനസ്വഭാവനായ പുരുഷൻ ഇങ്ങനെ ഇരുപത്തഞ്ചു വസ്തുക്കളാണു പ്രപഞ്ചമെന്നാണു സാംഖ്യന്മാരുടെ മതം. പതഞ്ജലിമതാനുയായികൾ മേൽപറഞ്ഞ ഇരുപത്തഞ്ചു തത്വങ്ങളോട് ഈശ്വരനെക്കൂടിച്ചേർത്ത് ഇരുപത്താറു പദാർത്ഥങ്ങളെ കല്പിക്കുന്നു. പാശുപതന്മാരാകട്ടെ മേൽപറഞ്ഞ ഇരുപത്താറു തത്വങ്ങളിൽ, രാഗം, അവിദ്യ, നിയതി, കാലകല, മായ ഇവയെക്കൂടിച്ചേർത്തു തത്വങ്ങൾ മുപ്പത്തൊന്നാണെന്നു പറയുന്നു. പദാർത്ഥഭേദങ്ങൾ ഇത്രയെന്നു നിയമമില്ലെന്നും അവ അനന്തങ്ങളാണെന്നും ഒരു കൂട്ടർക്കു വാദമുണ്ട്. 26

കാരിക—

ലോകാൻ ലോകവിദഃപ്രാഹുരാശ്രമാ ഇതിതദ്വിദഃ
സ്ത്രീപുംനപുംസകം ലൈങ്ഗാഃ പരാപരമഥാപരേ. 27

| | |
|---|---|
| ലോകാൻ | = ലോകങ്ങളെന്ന് |
| ലോകവിദഃ | = ലോകവിത്തുകൾ |
| പ്രാഹുഃ | = പറയുന്നു |
| ആശ്രമാഃ ഇതി | = ആശ്രമങ്ങളെന്ന്, |
| തദ്വിദഃ | = ആശ്രമവേദികളും പറയുന്നു |
| സ്ത്രീപുംനപുംസകം | = സ്ത്രീ, പുരുഷൻ, നപുംസകം എന്നു മൂന്നുമാതിരി ലിംഗത്തോടുകൂടിയ ശബ്ദസമൂഹമാണു തത്വമെന്ന് |
| ലൈങ്ഗാഃ | = ലൈംഗന്മാർ=വൈയാകരണന്മാർ വാദിക്കുന്നു. |

| | |
|---|---|
| അഥ | = പിന്നെ |
| പരാപരം | = പരവും അപരവുമായ ബ്രഹ്മമെന്നു |
| അപരേ | = മറെറാരുകൂട്ടരും പറയുന്നുണ്ടു്. |

സാരം—ലോകാനുരഞ്ജനംതന്നെയാണു തത്വമെന്നാണ ലൌകികന്മാരുടെ വാദം. ദക്ഷൻ മുതലായവർ വിചാരിക്കുന്നതു്, ആശ്രമങ്ങളാണു പരമാർത്ഥമായിട്ടുള്ളതെന്നാണു്. സ്ത്രീപുംനപുംസകങ്ങളായ ശബ്ദങ്ങൾക്കാണു പാരമാർത്ഥികതത്വമെന്നു വൈയാകരണന്മാർ വാദിക്കുന്നു. പരാപരങ്ങളായ രണ്ടു ബ്രഹ്മങ്ങളാണു് അറിയപ്പെടേണ്ടവയായി ഉള്ളതെന്നും ഒരു കൂട്ടർക്കു വാദമുണ്ടു്: 27

കാരിക—

സൃഷ്ടിരിതി സൃഷ്ടിവിദോലയ ഇതിചതദ്വിദഃ
സ്ഥിതിരിതിസ്ഥിതിവിദഃസർവേചേഹതു സർവദാ 28

| | |
|---|---|
| സൃഷ്ടിഃ ഇതി | = സൃഷ്ടിയാണു തത്വമെന്നു് |
| സൃഷ്ടിവിദഃ | = സൃഷ്ടിവിത്തുകളും |
| ലയഃ ഇതി | = ലയമാണെന്നു് |
| തദ്വിദഃ ച | = ലയത്തെ അറിയുന്നവരും |
| സ്ഥിതിഃ ഇതി | = സ്ഥിതി ആണെന്നു് |
| സ്ഥിതിവിദഃ | = സ്ഥിതിവിത്തുകളും പറയുന്നു |
| സർവേ | = എല്ലാം |
| സർവദാ | = എപ്പോഴും |
| ഇഹതു | = ഇതിൽതന്നെ |

സാരം—സൃഷ്ടിയോ സ്ഥിതിയോ ലയമോ ആണു തത്വമെന്നു പൌരാണികന്മാർ പറയുന്നു. എന്നാൽ ഇവിടെ ഉദാഹരിച്ചവയും ഉദാഹരിക്കാത്തവയുമായി ഏതെല്ലാം കല്പനാഭേദങ്ങളുണ്ടോ, അവയെല്ലാം പ്രകൃതാത്മാവിൽതന്നെ കല്പനാവസ്ഥയിൽ കല്പിക്കപ്പെടുന്നവയാണു്. ആത്മാവു മാത്രം കല്പിതമല്ല. മററുള്ളതൊന്നും, കല്പിതമാകകൊണ്ടു കല്പനയ്ക്കു് അധിഷ്ഠാനമാകയില്ല. സർവകല്പനകൾക്കും അധിഷ്ഠാനമായിരിക്കുന്നതു് കല്പിതമല്ലാത്ത ആത്മാവുതന്നെ.

വൈതഥ്യം

ഇതേവരെ കഴിഞ്ഞ 20–മുതൽ 28–വരെ കാരികകളുടെ ഭാഷ്യം—

പ്രാണൻ എന്നു പറയുന്നതു ബീജാത്മാവായ പ്രാജ്ഞനാകുന്നു. സ്ഥിതിവരേയുള്ള മററുള്ളതെല്ലാം അതിൻെറ കാൎയ്യഭേദങ്ങളാണു്. മററുള്ള ലൌകികങ്ങളായ ഭേദങ്ങരം രജ്ജുവിൽ സർപ്പാദികരം എന്നപോലെ സർവ പ്രാണികളും പരികല്പിക്കുന്നവയാകുന്നു എന്നു സാരം. ആവക കല്പനകളെല്ലാം, അതൊന്നുമില്ലാത്ത ആത്മാവിൽ, ആത്മസ്വരൂപനിശ്ചയമില്ലായ്കനിമിത്തം അവിദ്യയാൽ കല്പിതങ്ങളാകുന്നു എന്നു് ആകെയുള്ള അർത്ഥം. "പ്രാണഇതിപ്രാണവിദഃ" ഇത്യാദി ശ്ലോകങ്ങളുടെ പദാർത്ഥം പ്രത്യേകം വ്യാഖ്യാനിക്കുന്നതുകൊണ്ടു വലിയ പ്രയോജനമില്ലാത്തതുകൊണ്ടു് അതിനായി യത്നിച്ചിട്ടില്ല. 20–21–22–23–24 25–26–27–28.

കാരിക—

യം ഭാവം ദർശയേദ്യസ്യ തം ഭാവം സതു പശ്യതി
തം ചാവതിസഭൂത്വാസൌ തദ്ഗ്രഹഃ സമുപൈതിതം. 29

| | |
|---|---|
| യസ്യ | = എവന്നു് |
| യം ഭാവം | = ഏതു ഭാവത്തെ = ഇവിടെ പറഞ്ഞതോ പറയാത്തതോ ആയ ഏതു പദാർത്ഥത്തെ |
| ദർശയേത് | = കാണിച്ചുകൊടുക്കുന്നുവോ = ആചാൎയ്യനാകട്ടെ, വേറേ വല്ല ആപ്തനമാകട്ടെ, ഇതുതന്നെ തത്ത്വമെന്നു കാണിച്ചുകൊടുക്കുന്നുവോ |
| തം ഭാവം | = ആ പദാർത്ഥത്തെ |
| സഃ | = അവൻ |
| പശ്യതി | = താനായിക്കാണുന്നു. |
| സഃ | = അതു് = ആ ഭാവം |
| അസൗ ഭൂത്വാ | = ഇവനായിത്തീർന്നിട്ടു് |
| തം | = അവനെ |

അവതി ച = അവനംചെയ്കയുംചെയ്യുന്നു. ഉപാസകനു മറ്റൊരിടത്തു പ്രവൃത്തിയുണ്ടാകാതെ സ്വന്തരൂപത്തിൽ തടുത്തുനിൎത്തുന്നു.

തദ്ഗ്രഹഃ = അതിലുള്ള നിർബന്ധം = ഇതുതന്നെ തത്വമെന്നു് അതിലുള്ള അഭിനിവേശം

തം = അവനെ = ഉപാസകനെ

സമുപൈതി = പ്രാപിക്കയും ചെയ്യുന്നു = ആ തത്ത്വംതന്നെ താൻ എന്നുള്ള ഉറപ്പുണ്ടാക്കുകയും ചെയ്യുന്നു.

ഭാഷ്യം—ഇതേവരെ പറഞ്ഞ പ്രാണാദികളിൽ ഒന്നിനേയോ, പറയാത്ത വേറേവല്ല പദാർത്ഥത്തെയുമോ ഏതിനെയാണോ ആർക്കെങ്കിലും ആചാര്യനോ ആപ്തനായ വേറേവല്ലവനുമോ ഇതുതന്നെ തത്ത്വമെന്നു കാണിച്ചുകൊടുക്കുന്നതു്, അവൻ ആ പദാർത്ഥത്തെ താനായിട്ടോ തന്റേതായിട്ടോ കാണുന്നു. ഇപ്രകാരം കാണിച്ചുകൊടുക്കപ്പെടുന്ന പദാർത്ഥം ആ ദ്രഷ്ടാവായിത്തീർന്നിട്ടു്, അവനെ മറ്റുള്ളതിൽ പ്രവൃത്തിയുണ്ടാകാതെ, അവയിൽനിന്നെല്ലാം തടുത്തു തന്നിൽതന്നെ നിർത്തുന്നു. ഇതുതന്നെയാണു തത്വമെന്നുള്ള അഭിനിവേശം ആ ദ്രഷ്ടാവിനു വന്നുകൂടുകയും ചെയ്യുന്നു.

കാരിക—

ഏതൈരേഷോ ഽ പൃഥഗ്ഭാവൈഃ പൃഥഗേവേതി ലക്ഷിതഃ
ഏവം യോ വേദ തത്ത്വേന കല്പയേത് സോ ഽ വിശങ്കിതഃ 30

ഏഷഃ = ഈ ആത്മാവു്

അപൃഥഗ്ഭാവൈഃ = അതിൽനിന്നു വേറേയല്ലാതിരിക്കുന്ന ഭാവങ്ങളായിട്ടു്

പൃഥക് ഏവ ഇതി = വേറേതന്നെ എന്നു

ലക്ഷിതഃ = മൂഢന്മാരാൽ നിശ്ചയിക്കപ്പെട്ടിരിക്കുന്നു.

ഏവം = ഇപ്രകാരം

തത്ത്വേന = പരമാർത്ഥമായിട്ടു

യഃ വേദ = ആർ അറിയുന്നുവോ

സഃ = അവൻ
അവിശങ്കിതഃ = ശങ്കകൂടാതെ
കല്പയേത് = കല്പിക്കുന്നു.

ഭാഷ്യം—ആത്മാവ്, അതിൽനിന്നു വേറെയല്ലാത്ത പ്രാണൻ മുതലായ ഭാവങ്ങളായിട്ട വേറേതന്നെ എന്നു മൂഢന്മാരാൽ കല്പിക്കപ്പെട്ടുപോരുന്നു. ഇതു രജ്ജുവിനെ സർപ്പാദിവികല്പിതരൂപങ്ങളായി വേറേ എന്നു നിശ്ചയിക്കുന്നതുപോലെയാണു്. വിവേകികൾക്കാകട്ടെ, രജ്ജുവിൽ കല്പിതങ്ങളായ സർപ്പാദികൾ വേറേ ഇല്ലാത്തതുപോലെ ആത്മാവല്ലാതെ വേറേ പ്രാണാദികൾ ഇല്ലെന്നു സാരം. "ഇദം സർവം യദയമാത്മാ" (പ്രാണാദികളായ ജഗത്തു മുഴുവനും ഈ ആത്മാവുതന്നെ) എന്നു ശ്രുതിയുണ്ടു്. ഇപ്രകാരം രജ്ജുവിൽ സർപ്പമെന്നപോലെ ആത്മാവിൽ കല്പിതങ്ങളായിട്ടുള്ളവ, ആത്മാവല്ലാതെ വേറേ ഇല്ലെന്നും, അവ എല്ലാം ആത്മാവുതന്നെയാണെന്നും, ആത്മാവു കേവലനും നിർവികല്പനുമാണെന്നും ശ്രുതികൊണ്ടും യുക്തികൊണ്ടും പരമാർത്ഥമായി ആരറിയുന്നുവോ അവൻ ശങ്കകൂടാതെ, 'ഈ വാക്യത്തിന്റെ താല്പര്യം ഈവിധമാണു്' 'ഇതിന്റെ അഭിപ്രായം വേറൊന്നാണു്' എന്നിങ്ങനെ വേദാർത്ഥത്തെ വേർതിരിച്ചു കല്പിക്കും,

"നഹ്യനധ്യാത്മവിദ്വേദാൻ ജ്ഞാതും ശക്നോതി തത്ത്വതഃ
നഹ്യനധ്യാത്മവിൽകശ്ചിത് ക്രിയാഫലമുപാശ്നുതേ"

(അധ്യാത്മവിത്തല്ലാത്ത ഒരുവൻ, വേദങ്ങളെ ശരിയായി അറിയുന്നതിനു ശക്തനാകയില്ല. അധ്യാത്മവിത്തല്ലാത്തവൻ ക്രിയാഫലത്തെ (പ്രമാണഫലത്തെ) അനുഭവിക്കയുമില്ല) എന്നാണു മനു പറയുന്നതു്.

കാരിക—
സ്വപ്നമായേ യഥാ ദൃഷ്ടേ ഗന്ധർവനഗരം യഥാ
തഥാവിശ്വമിദം ദൃഷ്ടം വേദാന്തേഷുവിചക്ഷണൈഃ 31

സ്വപ്നമായേ = സ്വപ്നവും മായയും
യഥാ = ഏതുപ്രകാരത്തിൽ

| | |
|---|---|
| ദൃഷ്ടേ | = അസത്താണെന്നു കാണപ്പെടുന്നുവോ |
| ഗന്ധർവനഗരം | = മായാനിർമ്മിതമായ പട്ടണം |
| യഥാ | = ഏതുപ്രകാരം |
| ദൃഷ്ടം | = അസത്തെന്നു കാണപ്പെടുന്നുവോ, |
| തഥാ | = അതുപോലെ, |
| വേദാന്തേഷു | = വേദാന്തങ്ങളിൽ |
| വിചക്ഷണൈഃ | = വിചക്ഷണന്മാരായിട്ടുള്ളവരാൽ |
| ഇദം വിശ്വം | = ഈ ദ്വൈതം മുഴുവനും |
| ദൃഷ്ടം | = അസത്തെന്നു കാണപ്പെടുന്നു. |

ഭാഷ്യം—യുക്തി അനുസരിച്ചു ദ്വൈതം അസത്താണെന്നു പറഞ്ഞതു്, വേദാന്തപ്രമാണത്താൽ അറിഞ്ഞിട്ടുള്ളതാണെന്നു പറയുന്നു:—സ്വപ്നവും മായയും വാസ്തവത്തിൽ ഇല്ലാത്തവയാണെങ്കിലും പരമാർത്ഥ വസ്തുസ്വരൂപങ്ങളെന്നപോലെ അവിവേകികളുടെ ദൃഷ്ടിക്കു കാണപ്പെടുന്നു. അതുപോലെതന്നെ, സാമാനങ്ങൾ നിരത്തിവച്ചിട്ടുള്ള കമ്പോളങ്ങൾ, വീടുകൾ, മേടകൾ, സ്ത്രീപുരുഷന്മാർ, പലമാതിരി വ്യവഹാരങ്ങൾ ഇവയാൽ വ്യാപ്തമായ ഗന്ധർവനഗരം കണ്ടുകൊണ്ടിരിക്കെത്തന്നെ പെട്ടെന്നു് ഇല്ലാതെയായിത്തീരുന്നതായി കാണപ്പെടുന്നു. മേൽപറഞ്ഞ സ്വപ്നവും മായയും ഗന്ധർവനഗരവും അസദ്രൂപങ്ങളായി കാണപ്പെടുന്നതുപോലെ പരമാർത്ഥദർശികളായ പണ്ഡിതന്മാരാൽ ഈ ദ്വൈതം മുഴുവൻ അസത്താണെന്നു കാണപ്പെടുന്നു. അതിനുള്ള പ്രമാണം, 'നേഹ നാനാഽസ്തി കിഞ്ചന' (ഈ ലോകത്തിൽ ദ്വൈതം ഒന്നും വാസ്തവത്തിലില്ല) ഇന്ദ്രോമായാഭിഃ പുരുരൂപ ഈയതേ (പരമാത്മാവു മായനിമിത്തം പലരൂപങ്ങളിൽ കാണപ്പെടുന്നു) ''ആത്മൈവേദമഗ്ര ആസീത്'' (ഈ ജഗത്തെല്ലാം ആദ്യം ആത്മാവുതന്നെയായിരുന്നു) 'ബ്രഹ്മൈവേദമഗ്രആസീത്'' (ആദ്യം ഇതെല്ലാം ബ്രഹ്മംതന്നെയായിരുന്നു) ''ദ്വിതീയാദ്വൈ ഭയം ഭവതി, നതുതദ്ദ്വിതീയമസ്തി'' (രണ്ടാമതൊന്നിൽനിന്നാണല്ലോ ഭയമുണ്ടാവുക, അങ്ങനെ രണ്ടാമതൊന്നില്ല) 'യത്രത്വസ്യ സർവമാത്മൈവാഭൂത് തത്കേനകം പശ്യേത് കം വിജാനീയാത്'' (എപ്പോഴാണോ ആത്മജ്ഞാനിക്കു് എല്ലാം താൻതന്നെയായിത്തീരുന്നതു്, അപ്പോൾ എന്തുകൊണ്ടു് ആരെക്കാണും? ആരേ അറിയും? ഇത്യാദി വേദാന്തങ്ങളാകുന്നു.

"തമഃശ്വഭ്രനിഭം ദൃഷ്ടം വർഷബുദ്ബുദസന്നിഭം
നാശപ്രായം സുഖാദ്ധീനം നാശോത്തരമഭാവഗം"

(ചെറിയ ഇരുട്ടിൽ കയർ കിടന്നാൽ അതു തറയിലുള്ള ഒരു കുഴിയാണെന്നു തോന്നുന്നതുപോലെയാണു ദ്വൈതമെന്നു വിവേകികൾ കാണുന്നു. അതു വർഷകാലത്തെ വെള്ളത്തിലെ കുമിളപോലെ ചഞ്ചലവും, നാശപ്രായവും സുഖമില്ലാത്തതും ഒടുവിൽ നശിക്കുന്നതും നശിച്ചാൽ ഇല്ലാതെയാകുന്നതുമാകുന്നു) എന്നു വ്യാസൻ സ്മരിച്ചിരിക്കുന്നു. 31

കാരിക—
ന നിരോധോ ന ചോൽപത്തിർന്ന ബദ്ധോ ന ച സാധകഃ
ന മുമുക്ഷുർന്ന വൈ മുക്ത ഇത്യേഷാ പരമാർത്ഥതാ. 32

| | |
|---|---|
| നിരോധഃ | = നിരോധം = നാശം |
| ന | = ഇല്ല. |
| ഉൽപത്തിഃ ച | = ഉൽപത്തിയും |
| ന | = ഇല്ല. |
| ബദ്ധഃ ന | = ബദ്ധൻ ഇല്ല = സംസാരി ഇല്ല |
| സാധകഃ ച ന | = സാധകനും (മോക്ഷത്തെ സാധിക്കുന്നവനും) ഇല്ല. |
| മുമുക്ഷുഃ ന | = മോക്ഷത്തെ ആഗ്രഹിക്കുന്നവൻ ഇല്ല. |
| മുക്തഃ ന വൈ | = മുക്തനും ഇല്ല. |
| ഇതി ഏഷാ | = എന്നുള്ളതാണു് |
| പരമാർത്ഥതാ | = പരമാർത്ഥ സ്ഥിതി. |

ഭാഷ്യം—പ്രകരണാർത്ഥത്തെ ഉപസംഹരിക്കുന്നു:— ദ്വൈതമെല്ലാം അസത്യവും ആത്മാവൊന്നുമാത്രം പരമാർത്ഥമായിട്ടുള്ളതും ആണെന്നു വരുമ്പോൾ ലൗകികവും വൈദികവുമായ ഈ വ്യവഹാരമെല്ലാം അവിദ്യാവിഷയമാണെന്നു സിദ്ധമാകുന്നു. അപ്പോൾ നിരോധമില്ല. നിരോധമെന്നു പറയുന്നതു പ്രളയ (നാശ) മാകുന്നു. ഉൽപത്തിയു (ജനനവു) മില്ല. ബദ്ധനും — സംസാരിയായ ജീവനും — ഇല്ല. മോക്ഷത്തെ സാധിക്കുന്നവനുമില്ല. മോക്ഷം ആഗ്രഹിക്കുന്ന

വനമില്ല. ബന്ധമുക്തനമില്ല. ഉല്പത്തി പ്രളയങ്ങൾ ഇല്ലാത്തതുകൊണ്ടു ബന്ധം മുതലായവ ഇല്ലെന്നു സാരം. ഇതാണു പരമാർത്ഥ സ്ഥിതി. ഉൽപത്തിയും പ്രളയവുമില്ലാത്തതു് ദ്വൈതമില്ലാത്തതുകൊണ്ടുതന്നെയാണു്. 'യത്രഹി ദ്വൈതമിവ ഭവതി' 'യ ഇഹ നാനേവ പശ്യതി' 'ആത്മൈവേദം സർവം' 'ബ്രഹ്മൈവേദംസർവം' 'ഏകമേവാദ്വിതീയം' 'ഇദം സർവംയദയമാത്മാ' ഇത്യാദി പല ശ്രുതികളിൽനിന്നും ദ്വൈതമില്ലെന്നു സിദ്ധിക്കുന്നു. ഉള്ള വസ്തുവിനല്ലാതെ, ഇല്ലാത്ത മുയൽക്കൊമ്പു മുതലായതിനു് ഉൽപത്തിയോ നാശമോ ഇല്ലല്ലോ. അദ്വൈതം ഉണ്ടാവുകയോ നശിക്കയോ ചെയ്കയുമില്ല. അദ്വയമാണെന്നും ഉൽപത്തിയും പ്രളയവുമുള്ളതാണെന്നും പറയുന്നതു പരസ്പരവിരുദ്ധമാകുന്നു. പ്രാണാദി രൂപമായ ദ്വൈതവ്യവഹാരമാകട്ടെ, രജ്ജുസർപ്പംപോലെ ആത്മാവിൽ കല്പിതമാണെന്നു പറഞ്ഞിട്ടുണ്ടു്. സർപ്പാദിരൂപമായ മനോവികല്പന രജ്ജുവിൽ ഉണ്ടാവുകയോ നശിക്കുകയോ ചെയ്യുന്നില്ലല്ലോ. മനസ്സിൽ രജ്ജുസർപ്പത്തിനു് ഉൽപത്തിയോ പ്രളയമോ ഉണ്ടാകുന്നതുമില്ല. രജ്ജുവിലും മനസ്സിലും രണ്ടിടത്തും രജ്ജുസർപ്പമുണ്ടാകുന്നു എന്നും നശിക്കുന്നു എന്നും പറവാനും നിവൃത്തിയില്ല. ഒന്നിനു രണ്ടിടത്തു ഉൽപത്തി പ്രളയങ്ങൾ ഉണ്ടാകുന്നതായി അനുഭവമില്ല. അതിനാൽ രജ്ജുസർപ്പം മാനസമാകുന്നു. ദ്വൈതവും ഇതുപോലെതന്നെ മാനസമാണു്. മനസ്സു നിഗ്രഹിക്കപ്പെട്ടപ്പോഴും സുഷുപ്താവസ്ഥയിലും ദ്വൈതഗ്രഹണമുണ്ടാകുന്നില്ല. അതിനാൽ ദ്വൈതം മനസ്സിന്റെ കല്പനമാത്രമാണെന്നുള്ളതു സിദ്ധംതന്നെ. അതുകൊണ്ടു്, ദ്വൈതം അസത്തായതിനാൽ പരമാർത്ഥത്തിൽ നിരോധാദികളൊന്നുമില്ലെന്നു പറഞ്ഞതു ശരിതന്നെ.

പൂർവപക്ഷം—ഇങ്ങനെയാണെങ്കിൽ ദ്വൈതമില്ലെന്നു ബോധിപ്പിക്കുന്നതിലല്ലാതെ അദ്വൈതമുണ്ടെന്നു ബോധിപ്പിക്കുന്നതിൽ ശാസ്ത്രം വ്യാപരിക്കയില്ല. എന്തെന്നാൽ, അഭാവത്തെ ബോധിപ്പിക്കുന്നതിനു പ്രവർത്തിക്കുന്ന ശാസ്ത്രം ഭാവത്തെ ബോധിപ്പിക്കുന്നതിൽ വ്യാപരിക്കുക എന്നതു വിരുദ്ധമാണു്. അങ്ങനെ വരുമ്പോൾ അദ്വൈതം പരമാർത്ഥമാണെന്നുള്ളതിലേക്കു പ്രമാണമൊന്നുമില്ലാത്ത

തിനാൽ എല്ലാം ശൂന്യമെന്ന വാദത്തിൽ പര്യവസാനിക്കും. ദ്വൈതവും ഇല്ലാത്തതാണെല്ലോ.

സമാധാനം—ശൂന്യവാദത്തിനു പ്രമാണമൊന്നുമില്ല. എന്നുമാത്രമല്ല, രജ്ജുവിൽ ആരോപിതങ്ങളായ സർപ്പാദികൾക്കു രജ്ജു അധിഷ്ഠാനമായിരിക്കുന്നതുപോലെ, ദ്വൈതകല്പനയ്ക്കും, അധിഷ്ഠാനമുണ്ടായിരിക്കണം. എന്തെന്നാൽ നിരധിഷ്ഠാനമായി ഭ്രമമില്ല. ആ അധിഷ്ഠാനമായി അദ്വൈതം സ്വീകരിക്കേണ്ടതാണ്, എന്ന് ഓംകാരപ്രകരണത്തിൽ നിരാകരിച്ചിട്ടുള്ള ഈ വാദത്തെ എന്തിനാണു വീണ്ടും ജീവിപ്പിക്കുന്നത്?

പിന്നെയും പൂർവപക്ഷം — സർപ്പവികല്പത്തിന് അധിഷ്ഠാനമായിരിക്കുന്ന രജ്ജുവും വികല്പിതംതന്നെയാണെല്ലോ. അതുകൊണ്ടു നിങ്ങളുടെ ദൃഷ്ടാന്തം ശരിയല്ല.

സമാധാനം—നിങ്ങൾക്കു സമ്മതമായിട്ടുള്ളതുതന്നെ ദൃഷ്ടാന്തമായിപ്പറയണമെന്നു നിയമമില്ല. പ്രസിദ്ധമായ ദൃഷ്ടാന്തം പറഞ്ഞാൽ അതുകൊണ്ട് അന്യനെ ബോദ്ധ്യപ്പെടുത്താവുന്നതാണ്. ഭ്രമത്തിനു തടസ്സമുണ്ടാകുമ്പോൾ ശേഷിക്കുന്നതേതോ, അതു സത്യമാണെന്നു രജ്ജു മുതലായതിൽ കണ്ടിട്ടുണ്ട്. ദ്വൈതഭ്രമത്തിന്റെ തടസ്സത്തിന് സാക്ഷിയായി വിളങ്ങുന്ന ചൈതന്യം കല്പിതമല്ലാത്തതുകൊണ്ടു തന്നെ അതു സത്താണെന്നു വരുന്നതിനാൽ ശൂന്യത്വത്തിനു പ്രസക്തിയില്ല.

പൂർവപക്ഷം—അതും രജ്ജുസർപ്പംപോലെ അസത്താണെന്നു വിചാരിച്ചുകൂടയോ? എന്തെന്നാൽ അതു പ്രമാണസിദ്ധമല്ലല്ലോ.

സമാധാനം—പാടില്ല. രജ്ജുസർപ്പം ഭ്രമവിഷയമായതുകൊണ്ട് അസത്താണു്. ആത്മാവാകട്ടെ ഭ്രമത്തിനു സാക്ഷിയായതുകൊണ്ടു ഭ്രമത്തിനു വിഷയമല്ലെന്നുള്ളതു തീർച്ചയാണ്. അതിനാൽ അതു് അസത്തല്ല. എന്നുമാത്രമല്ല, അപ്രാമാണികമായിട്ടുള്ളതെല്ലാം അസത്തെന്നു വിചാരിക്കുന്നതു് അബദ്ധവുമാണു്. ഇതു സർപ്പമല്ല, രജ്ജുതന്നെ

യെന്നുള്ള നിശ്ചയത്തിനു മുമ്പും, പ്രമാണസിദ്ധമല്ലെങ്കിലും, അറിയപ്പെടാതെ രജ്ജുഖണ്ഡം ഉള്ളതായിത്തന്നെ അംഗീകരിക്കപ്പെടുന്നുണ്ടല്ലോ. അതുപോലെ ഒരിക്കലും പ്രമാണസിദ്ധമല്ലെങ്കിലും ആത്മാവു സത്തുതന്നെ ആയിരിക്കാവുന്നതാണു്. വികല്പന ഉണ്ടാകുന്നതിനുമുമ്പു വികല്പിക്കുന്നവൻ ഉണ്ടെന്നുള്ളതു സിദ്ധമാണെന്നു അംഗീകരിക്കാറുമുണ്ടു്. അതിനാൽ ആത്മാവു് അസത്താണെന്നു പറയുന്നതു ശരിയല്ല.

പൂർവപക്ഷം—സ്വരൂപത്തിൽ വ്യാപാരമില്ലെങ്കിൽ ശാസ്ത്രം ദ്വൈതവിജ്ഞാനത്തെ നിവർത്തിപ്പിക്കുന്നതെങ്ങനെ? രജ്ജു മുതലായ പ്രമാണസിദ്ധങ്ങളായ ധർമ്മികളിലാണു സർപ്പാദികളെ പ്രതിഷേധിക്കാറുള്ളതു്. ആത്മാവു പ്രമാണസിദ്ധമല്ലെങ്കിൽ, അതിൽ ദ്വൈതമില്ലെന്നു ബോധിപ്പിക്കുന്ന ശാസ്ത്രം അയുക്തമാണെന്നു സാരം.

സമാധാനം—ഈ ആക്ഷേപത്തിനു തരമില്ല; രജ്ജുവിൽ സർപ്പാദികൾ എന്നപോലെ ദ്വൈതം ആത്മാവിൽ അവിദ്യയാൽ ആരോപിക്കപ്പെടുന്നതാകുന്നു. ഉണ്ടെന്നു് അംഗീകരിക്കപ്പെട്ടിട്ടുള്ള ധർമ്മിയിലാണു പ്രതിഷേധം. അല്ലാതെ പ്രമാണസിദ്ധമായിട്ടുള്ളതിൽതന്നെയാണെന്നു പറവാൻ പാടില്ല. അങ്ങനെ പറയുന്നപക്ഷം വിശേഷണം വ്യർത്ഥമായിത്തീരും. അതിനാൽ അപ്രകാരം സ്വീകരിക്കുന്നില്ല. ആത്മാവു് എല്ലാ കല്പനകൾക്കും അധിഷ്ഠാനമായി സ്ഫുരിക്കുന്നുണ്ടെന്നു സ്വീകരിച്ചിട്ടുള്ളതുമാണു്. അതിനാൽ—ആത്മാവു് ഉണ്ടെന്നു സ്വീകരിക്കപ്പെട്ടിട്ടുള്ള ധർമ്മിയാകകൊണ്ടു്—അതിൽ ദ്വൈതപ്രതിഷേധം സംഭവിക്കും. ഞാൻ സുഖിയാണു്; ദുഃഖിയാണു്; മൂഢനാണു്; ജനിച്ചവനാണു്; എനിക്കു വയസ്സായി; എനിക്കു മരണമുണ്ടു്; ഞാൻ ദേഹിയാണു്; ഞാൻ കാണുന്നു; ഞാൻ വ്യക്തനാണു്, ഞാൻ അവ്യക്തനാണു്, ഞാൻ കർത്താവാണു്; ഫലം അനുഭവിക്കുന്നവനാണു്; ഞാൻ സംയുക്തനാണു്; വിയുക്തനാണു്; ക്ഷീണനാണു്; വൃദ്ധനാണു്; ഇവ എല്ലാം എന്റേതാണു്; എന്നും മററുമുള്ളതെല്ലാം ആത്മാവിൽ ആരോപിക്കപ്പെടുകയാണു്. ഇവയിലെല്ലാം സർപ്പധാരാദികളിൽ രജ്ജു എന്നപോലെ ആത്മാവു് അനുഗതമായിരിക്കുന്നു. ഈ വിധത്തിൽ വിശേഷ്യമായ സ്വരൂപബോധം

വൈതഥ്യം

സിദ്ധമായതുകൊണ്ട് അതിനെ ഉണ്ടാക്കേണ്ട ആവശ്യം ശാസ്ത്രത്തിനില്ല. ശാസ്ത്രം അസിദ്ധമായതിനെ ബോധിക്കുന്നതാണ്. അതു സിദ്ധമായിട്ടുള്ളതിനേ അനുവദിക്കുന്നപക്ഷം അപ്രമാണമായിത്തീരുകയും ചെയ്യും. എന്നാൽ, ശാസ്ത്രം ദ്വൈതത്തെ നിഷേധിക്കുന്നതേയുള്ളു എന്നുള്ള പക്ഷത്തിലും അതുകൊണ്ടു ഫലമില്ലായ്കയാൽ ശാസ്ത്രം അപ്രമാണമാണെന്നു വാദിപ്പാൻ തരമില്ല. എന്തെന്നാൽ, അവിദ്യയാൽ അധ്യാരോപിതങ്ങളായ സുഖിത്വം മുതലായ വിശേഷങ്ങൾ കൊണ്ടുള്ള പ്രതിബന്ധത്താലാണ് ആത്മാവു സ്വന്തരൂപത്തിൽ സ്ഥിതിചെയ്യാതിരിക്കുന്നത്. പ്രതിബന്ധം നീങ്ങുമ്പോൾ അതു സ്വന്തരൂപത്തിൽ സ്ഥിതിചെയ്യും. അതുതന്നെയാണുതാനും മോക്ഷം.

പൂർവപക്ഷം—ശാസ്ത്രം ദ്വൈതത്തെ നിവർത്തിപ്പിക്കുന്നതേയുള്ളു എങ്കിൽ, അതിനു കാരകത്വമില്ലെന്നു വരും.

സമാധാനം—സുഖിത്വം മുതലായതിനെ നിവർത്തിപ്പിക്കുന്ന ശാസ്ത്രം ''നേതി, നേതി'' ''അസ്ഥൂലമശോകാന്തരം'' ഇത്യാദി വാകൃങ്ങളെക്കൊണ്ട് ആത്മാവിൽ അസുഖിത്വാദിപ്രത്യയമുണ്ടാക്കുന്നുണ്ട്. അതിനാൽ ശാസ്ത്രത്തിനു് അകാരകത്വം വരികയില്ല.

പൂർവപക്ഷം—അസുഖിത്വം മുതലായ ധർമ്മങ്ങൾ ആത്മാവിനു സ്വാഭാവികങ്ങളായതുകൊണ്ട് ആത്മാവു സ്ഫുരിക്കുമ്പോൾ അവയും സ്ഫുരിക്കാതിരിക്കുവാൻ ന്യായമില്ല.

സമാധാനം—ചിപ്പിയിൽ 'ഇതു വെള്ളിയാണ്' എന്നുള്ള ഭ്രമമുണ്ടാകുമ്പോൾ 'ഇത്' എന്നുള്ള ചിപ്പിയുടെ അംശത്തിനു രജതത്തിൽനിന്നുള്ള ഭേദം സ്വാഭാവികമാണെങ്കിലും ദോഷങ്ങളുടെ മാഹാത്മ്യത്താൽ അനുഭവപ്പെടാതിരിക്കുന്നതുപോലെ, അചിന്ത്യശക്തിയായ അവിദ്യയുടെ പ്രഭാവത്താൽ, ആത്മാവു സ്ഫുരിക്കുമ്പോഴും, സുഖിത്വം മുതലായ ആരോപങ്ങൾക്കു വിരോധിയായ അസുഖിത്വാദിരൂപത്തിൽ സ്ഫുരിക്കാതിരിക്കുന്നത് അവിരുദ്ധംതന്നെ. അസുഖിത്വാ

ദിധർമ്മങ്ങളും സ്ഫുരിക്കുന്നുണ്ടായിരുന്നാൽ ആരോപിതങ്ങളായ സുഖിതാദിവിശേഷങ്ങളുണ്ടാവാൻ തരമില്ല. ഉഷ്ണത്വഗുണരൂപമായ വിശേഷത്തോടുകൂടിയ അഗ്നിയിൽ ശീതത്വമുണ്ടാകയില്ലല്ലോ. അതിനാൽ യാതൊരു വിശേഷവുമില്ലാത്ത ആത്മാവിൽതന്നെയാണു സുഖിതം മുതലായ വിശേഷങ്ങൾ കല്പിക്കപ്പെടുന്നതു്. ആത്മാവിൽ അസുഖിതാദിധർമ്മങ്ങളെ പ്രതിപാദിക്കുന്ന ശാസ്ത്രമാകട്ടെ സുഖിതം മുതലായ വിശേഷങ്ങളുടെ നിവൃത്തിക്കുവേണ്ടിയുള്ളതാണെന്നുള്ളതുകൊണ്ടു് അതിനു പ്രാമാണ്യം സിദ്ധമാണു്. ''സിദ്ധംതു നിവർത്തകത്വാൽ'' (ബ്രഹ്മത്തിൽ പദങ്ങൾക്കു വ്യുൽപ്പത്തി ഇല്ലെങ്കിലും, അഭാവത്തെ ബോധിപ്പിക്കുന്നതിൽ വ്യുൽപന്നമായ നഞ്പദത്തോടു ചേർന്ന സ്ഥൂലാദിവ്യുൽപന്ന പദങ്ങളെക്കൊണ്ടു സ്വാഭാവികമായ ദ്വൈതാഭാവത്തെ ബോധിപ്പിച്ചു് ആരോപിതങ്ങളായ വിശേഷങ്ങളെ നിവർത്തിപ്പിക്കുന്നതുകൊണ്ടു ശാസ്ത്രപ്രാമാണ്യം സിദ്ധംതന്നെ) എന്നു ദ്രവിഡാചാര്യരും പറഞ്ഞിട്ടുണ്ടു്. 32

കാരിക—ഭാവൈരസദ്ഭിരേവായമദ്വയേന ച കല്പിതഃ
ഭാവാ അപ്യദ്വയേനൈവ, തസ്മാദദ്വയതാ ശിവാ 33

| | | |
|---|---|---|
| അയം | = | ഇതു് = ഈ ആത്മാവു |
| അസദ്ഭിഃഏവ | = | അസത്തുക്കൾതന്നെ ആയ |
| ഭാവൈഃ | = | ഭാവങ്ങളെക്കൊണ്ടും |
| അദ്വയേന ച | = | അദ്വൈതത്തെക്കൊണ്ടും = പരമാർത്ഥത്തിലുള്ള ആത്മാവിനെക്കൊണ്ടും |
| കല്പിതഃ | = | കല്പിതമാകുന്നു. |
| ഭാവാഃഅപി | = | പ്രാണൻ മുതലായ പദാർത്ഥങ്ങളും |
| അദ്വയേന ഏവ | = | സത്തായ ആത്മാവിനെക്കൊണ്ടുതന്നെ കല്പിക്കപ്പെടുന്നവയാകുന്നു. |
| തസ്മാത് | = | അതിനാൽ |
| അദ്വയതാ | = | അദ്വയത |
| ശിവാ | = | ശിവമായിട്ടുള്ളതാകുന്നു. |

ഭാഷ്യം— ഉല്പത്തിപ്രളയാദികളൊന്നുമില്ലായ്കയാകുന്ന ലക്ഷണത്തോടുകൂടിയ വസ്തുവാണു പരമാർത്ഥത്തിൽ ഉള്ള

തെന്നാണല്ലോ മുമ്പിലത്തെ ശ്ലോകത്തിന്റെ അർത്ഥം. അതിനു ഹേതു പറയുന്നു:—രജ്ജുവിൽ അസത്തുകളായ സർപ്പധാരാദികളെക്കൊണ്ടും, അദ്വയമായും സത്തായുമുള്ള രജ്ജുദ്രവ്യംകൊണ്ടും, 'ഇതു സർപ്പമാണു്' 'ഇതു ജലധാരയാണു്,' 'ഇതു ദണ്ഡമാണു്' എന്നു രജ്ജുദ്രവ്യംതന്നെ കല്പിക്കപ്പെടാറുണ്ടല്ലോ. അതുപോലെ, അനന്തങ്ങളായ പ്രാണാദിഭാവങ്ങൾ പരമാർത്ഥത്തിൽ ഇല്ലാത്തവയാണു്. മനസ്സിളകാതിരിക്കുമ്പോൾ ഒരുത്തനും ഒരു ഭാവവും കണ്ടുപിടിക്കുവാൻ സാധിക്കയില്ല. ആത്മാവിനു ചലനമില്ല. അങ്ങനെയുള്ള ആത്മാവിനു് അനുഭവപ്പെടുന്ന ഭാവങ്ങൾ പരമാർത്ഥത്തിൽ ഉള്ളവയാണെന്നു കല്പിക്കുവാൻ സാധിക്കയില്ല. അതുകൊണ്ടാണു പ്രാണാദിഭാവങ്ങൾ അസത്തുകളാണെന്നു പറഞ്ഞതു്. അങ്ങനെ അസത്തുകളെന്നു തീർച്ചയുള്ള പ്രാണാദികളെക്കൊണ്ടും അദ്വയവും പരമാർത്ഥത്തിൽ സത്തായിട്ടുള്ളതും രജ്ജുപോലേ സർവ വികല്പങ്ങൾക്കും ആസ്പദവുമായ ആത്മാവിനെക്കൊണ്ടും, എപ്പോഴും ഏകസ്വഭാവനാണെങ്കിലും ഈ ആത്മാവു തന്നെത്താൻ കല്പിക്കപ്പെട്ടിട്ടുള്ളതാകുന്നു. ആ പ്രാണാദിഭാവങ്ങളും അദ്വയമായും സത്തായുമുള്ള ആത്മാവിനാൽത്തന്നെ വികല്പിക്കപ്പെട്ടിട്ടുള്ളവയാണു്. അധിഷ്ഠാനമില്ലാതെ യാതൊരു കല്പനയും അറിയപ്പെട്ടില്ലല്ലോ. അതിനാൽ, സർവകല്പനകൾക്കും ആസ്പദമായതുകൊണ്ടു്, സ്വന്തരൂപത്തിൽ അദ്വയത്തിനു വ്യഭിചാരമില്ലാത്തതിനാൽ കല്പനാവസ്ഥയിലും അദ്വയത ശിവമായിട്ടുള്ളതാണു്. കല്പനകൾ മാത്രമാണു് അശിവമായിട്ടുള്ളതു്. അവ രജ്ജുസർപ്പം മുതലായവയെപ്പോലെ ത്രാസാദിയെ ഉണ്ടാക്കുന്നവയാണല്ലോ. അദ്വയത ഭയമില്ലാത്തതാകുന്നു. അതിനാലാണു് അതു ശിവമെന്നു പറഞ്ഞതു്.

സാരം—നിരോധം മുതലായതൊന്നുമില്ലെന്നുള്ളതാണു പരമാർത്ഥത എന്നു പറഞ്ഞുവല്ലോ. അതു് അയുക്തമാണെന്നു ഒരു ആശങ്ക ഉണ്ടു്. നാനാരസമായ വസ്തു സാമാന്യവിശേഷാത്മകമാണെന്നുള്ള മതത്തിൽ നിരോധം മുതലായവയെ സാധിക്കുവാൻ പ്രയാസമില്ല. ഈ ആശങ്കയുടെ സമാധാനമാണു താഴെ ചേർക്കുന്നതു്—പരസ്പരം വേറേവേറെയാ

യിരിക്കുന്ന ഭാവങ്ങളാണല്ലോ വിശേഷങ്ങരം. അവ വ്യഭിചാരികളായതുകൊണ്ടു രജ്ജുസർപ്പംപോലെ അസത്തുകളാകുന്നു. അനുഗതമായ അദ്വയമാണു സാമാന്യമെന്നു പറയുന്നതു്. പരമാർത്ഥത്തിൽ ഇല്ലാത്ത വിശേഷങ്ങളായിട്ടും, മേൽപറഞ്ഞവിധത്തിലുള്ള സാമാന്യമായിട്ടും, പരസ്പരഭേദമില്ലാത്തതും അനുഗതവും പൂർണ്ണവുമായ സത്തയും ചിത്തും മാത്രമായിട്ടുള്ളതും, പരമാർത്ഥത്തിൽ ഉള്ളതുമായ ആത്മാവിനെ മൂഢന്മാർ അവിദ്യാമാഹാത്മ്യത്താൽ കല്പിക്കുന്നു. വാസ്തവത്തിൽ സാമാന്യവിശേഷഭാവമില്ല. എന്തെന്നാൽ, സാമാന്യം വിശേഷത്തെ അപേക്ഷിച്ചും വിശേഷം സാമാന്യത്തെ അപേക്ഷിച്ചുമല്ലാതെ ഇല്ല. സാമാന്യം സിദ്ധിക്കണമെങ്കിൽ വിശേഷം സിദ്ധിക്കണം. വിശേഷം സിദ്ധിക്കണമെങ്കിൽ സാമാന്യം സിദ്ധിക്കണം. ഇങ്ങനെ അവ പരസ്പരാശ്രയങ്ങളാകുന്നു. അതിനാൽ ആണു് അവ അസത്തുകളാണെന്നു പറഞ്ഞതു്. വിശേഷങ്ങരം വാസ്തവത്തിലുള്ളവയല്ലെങ്കിലും സത്തയെത്തന്നെയാണു വിശേഷങ്ങളായി കല്പിച്ചിരിക്കുന്നതെന്നുള്ളതുകൊണ്ടാണു് അവ സത്തുകളായി വ്യവഹരിക്കപ്പെടുന്നതു്. സത്താവ്യവഹാരങ്ങളെല്ലാം അനുഗതമായ സത്താകാരത്തിൽ കല്പിക്കപ്പെട്ടിട്ടുള്ളവയാകുന്നു. ഇപ്രകാരം സാമാന്യവിശേഷഭാവം കല്പിതമായതുകൊണ്ടു് പരമാർത്ഥവസ്തു അഖണ്ഡൈകരസമാണെന്നു സിദ്ധിക്കുമ്പോരം ഉൽപത്തി പ്രളയാദികളെ സാധിക്കുക വിഷമംതന്നെ.

കാരിക—

നാ ഽ ഽത്മഭാവേന നാനേദം ന സ്വേനാപി കഥഞ്ചന
ന പൃഥങ്് നാപൃഥക് കിഞ്ചിദിതി തത്ത്വവിദോ വിദുഃ 34

| | |
|---|---|
| ഇദം | = ഇതു് = പ്രാണൻ മുതലായ സംസാരജാതമാകുന്ന ജഗത്തു് |
| ആത്മഭാവേന | = ആത്മാവെന്ന നിലയിൽ = പരമാർത്ഥസ്വരൂപത്തിൽ |
| നാനാ ന | = വേറൊരു വസ്തു അല്ല. |
| സ്വേനഅപി | = സ്വന്തമായ പ്രാണാദിരൂപത്തിലും |
| കഥം ചന | = ഒരുവിധത്തിലും |

വൈതഥ്യം

| | |
|---|---|
| നാനാ ന | = വേറൊരു വസ്തു അല്ല |
| കിംചിത് | = ഒന്നും |
| പൃഥക് ന | = വേറേയല്ല |
| ന അപൃഥക് | = വേറേയല്ലാത്തതുമല്ല |
| ഇതി | = എന്ന് |
| തത്ത്വവിദഃ | = തത്ത്വവിത്തുകൾ = ആത്മജ്ഞാനികൾ |
| വിദുഃ | = അറിയുന്നു. |

ഭാഷ്യം—അദ്വയത ശിവമായിട്ടുള്ളതാണെന്നു പറഞ്ഞുവല്ലോ? അതെന്തുകൊണ്ടാണെന്നു പറയുന്നു:—ഒന്നിൽനിന്നു മറ്റൊന്നിനു പൃഥക്ത്വം (= വേറേയാണെന്നുള്ള അവസ്ഥ) എവിടെ കാണപ്പെട്ടിരിക്കുന്നുവോ അവിടെ അശിവം ഉണ്ടാകും. വ്യാഘ്രചോരാദികളെ ദൃഷ്ടാന്തമായി എടുക്കാം. പ്രാണാദി സംസാരരൂപമായ ജഗത്ത്, പരമാർത്ഥത്തിൽ സത്തായ ആത്മാവെന്ന നിലയിൽ നിരൂപിക്കപ്പെടുമ്പോൾ വേറൊരു വസ്തുവല്ല. വെളിച്ചത്തു രജ്ജു സ്വരൂപത്തിൽ അറിയപ്പെടുമ്പോൾ കല്പിതമായ സർപ്പം വേറെ ഉണ്ടായിരിക്കയില്ലല്ലോ. അതുപോലെ ആത്മസ്വരൂപത്തിൽ നിരൂപിക്കുമ്പോൾ ജഗത്തും വേറേ ഉണ്ടായിരിക്കയില്ലെന്നു സാരം. സ്വന്തമായ പ്രാണാദിരൂപത്തിലും, ഒരിക്കലും ജഗത്തില്ല. എന്തെന്നാൽ, അതു രജ്ജുസർപ്പംപോലെ കല്പിതമാകകൊണ്ടുതന്നെ. അശ്വത്തിൽനിന്നു മഹിഷം വേറേയായിരിക്കുന്നതുപോലേ പ്രാണാദിവസ്തു പരസ്പരവും വേറേയല്ല. ഇപ്രകാരം അസത്തായതുകൊണ്ടുതന്നെ ഒന്നും തമ്മിൽതമ്മിലോ ആത്മാവിനോടോ ഐക്യമുള്ളതുമല്ല. ഇങ്ങനെ പരമാർത്ഥതത്ത്വത്തെ ആത്മവിത്തുകളായ ബ്രാഹ്മണർ അറിയുന്നു. അതിനാൽ അശിവത്തിനു ഹേതുവല്ലാത്തതുകൊണ്ടു പരമാർത്ഥസത്ത തന്നെയാണു ശിവമായിട്ടുള്ളതെന്നഭിപ്രായം.

സാരം—പലതായിരിക്കുന്ന ഈ ദ്വൈതം ആത്മാവുതന്നെയായിട്ടു സിദ്ധിക്കുന്നുവോ സ്വതന്ത്രമായി സിദ്ധിക്കുന്നുവോ എന്നു വേർതിരിക്കേണ്ടതാണ്. അതു് ആത്മാവായിട്ടു സിദ്ധിക്കുന്നു എന്നു പറവാൻ തരമില്ല; എന്തെന്നാൽ

ജഡവും അജഡവും തമ്മിൽ വിരുദ്ധസ്വഭാവങ്ങളാണു്. അവ ഒന്നായിരിക്കുവാൻ പാടില്ല. എന്നു മാത്രമല്ല; ആത്മാവു് ഭേദം മുതലായ യാതൊന്നുമില്ലാത്തതാണു്. അതും ദ്വൈതവും ഒന്നെന്നു വരുന്നപക്ഷം ദ്വൈതം പലതാണെന്നുള്ളതു സിദ്ധിക്കാതെ പോകയും ചെയ്യും. രണ്ടാമത്തെ പക്ഷവും, അതായതു സ്വതന്ത്രമായിട്ടാണു നാനാരൂപത്തിലുള്ള ദ്വൈതം സിദ്ധിക്കുന്നതെന്നുള്ള പക്ഷവും, ശരിയല്ല. സത്തയ്ക്കും പ്രതീതിയ്ക്കും മറ്റൊന്നിന്റെ അപേക്ഷയില്ലായ്കയാണല്ലോ സ്വാതന്ത്ര്യം. അങ്ങനെയുള്ള സ്വാതന്ത്ര്യം ദ്വൈതത്തിനുണ്ടെങ്കിൽ അതുതന്നെ ആത്മാവെന്നു വരും. അപ്പോഴും ആത്മാവല്ലാത്തതു് അദ്വൈതമാണെന്നു വന്നുകൂടും. ഇനിയും, ഈ ദ്വൈതം അന്യോന്യം വേറെയായിട്ടുള്ളതോ അല്ലാത്തതോ എന്നും വിവേചിക്കേണ്ടിയിരിക്കുന്നു. ദ്വൈതം പരസ്പരം വേറേയാണെന്നു പറവാൻ നിവൃത്തിയില്ല. ഒരു ദ്വൈതവും പരസ്പരം വേറേയായിട്ടുതന്നെ സിദ്ധിക്കയില്ല. പൃഥക്ത്വം (വേറേ ആയിരിക്കുക) എന്നതു്, ഏതെങ്കിലും ഒരു പ്രത്യേക ധർമ്മത്തെ പുരസ്കരിച്ചുള്ള സ്വരൂപത്തിലായിരിക്കേണ്ടതാണു്. അന്യോന്യാശ്രയം എന്ന ദോഷം വരുന്നതുകൊണ്ടു് ധർമ്മത്വത്തേയും സ്വരൂപത്തേയും നിർവചിക്കുന്നതു പ്രയാസവുമാകുന്നു. അന്യോന്യം വേറേയല്ലാതെയും ഒരു ദ്വൈതവും സിദ്ധിക്കയില്ല. അങ്ങനെ സിദ്ധിക്കുന്നപക്ഷം, ഘടം, പടം മുതലായതു പര്യായങ്ങളായിത്തീരുന്നതുകൊണ്ടു വ്യവഹാരംതന്നെ നടക്കുകയില്ലെന്നുവരും. അതുകൊണ്ടു്, വാസ്തവാകാരത്തിൽ നിരൂപണംചെയ്‌വാൻ സാധിക്കാത്തതാണു ദ്വൈതമെന്നു വന്നുകൂടുന്നു. 34

കാരിക—

വീതരാഗഭയക്രോധൈർമ്മുനിഭിർവേദപാരഗൈഃ
നിർവികല്പോഹ്യയം ദൃഷ്ടഃ പ്രപഞ്ചോപശമോ ഽദ്വയഃ 35

വീതരാഗഭയക്രോധൈഃ = രാഗം, ഭയം, ക്രോധം മുതലായ എല്ലാ ദോഷങ്ങളും നീങ്ങിയവരും

വേദപാരഗൈ = വേദാർത്ഥതത്ത്വത്തെ അറിയുന്നവരും ആയ

വൈതഥ്യം

| | |
|---|---|
| മുനിഭിഃ | = മുനികളാൽ = മനനശീലന്മാരായ വിവേകികളാൽ |
| നിർവികല്പഃ | = യാതൊരു വികല്പവുമില്ലാത്തതും |
| പ്രപഞ്ചോപശമഃ | = പ്രപഞ്ചം ശമിച്ചിട്ടുള്ളതും ആയ |
| അദ്വയഃ | = അദ്വയം = പരമാർത്ഥവസ്തു |
| ദൃഷ്ടഃ ഹി | = ദൃഷ്ടമായിട്ടുണ്ട്. |

ഭാഷ്യം—മേൽപറഞ്ഞ സമ്യഗ്ദർശനത്തെ സ്തുതിക്കുന്നു:—ഒരിക്കലും രാഗം, ഭയം, ക്രോധം മുതലായ ദോഷങ്ങളൊന്നുമില്ലാത്തവരും വേദാർത്ഥതത്ത്വജ്ഞന്മാരും മനനശീലന്മാരുമായ വിവേകികളാൽ ദ്വൈതവിസ്താരമില്ലാത്തതും, സർവവികല്പശൂന്യവും, പരമാർത്ഥവസ്തുവുമായ ഈ ആത്മാവു് അറിയപ്പെട്ടിട്ടുണ്ടു്. വിഗതദോഷന്മാരും വേദാന്താർത്ഥതൽപരന്മാരും പണ്ഡിതന്മാരുമായ സംന്യാസികൾക്കുമാത്രമേ പരമാത്മാവിനെ ദർശിക്കുവാൻ സാധിക്കയുള്ളൂ. അല്ലാതെ, രാഗാദിയാൽ കലുഷിതമാനസന്മാരും അയഥാർത്ഥദർശികളുമായ താർക്കികാദികളായ മററുള്ളവർക്കു സാധിക്കയില്ലെന്നു സാരം. 35

കാരിക—

തസ്മാദേവം വിദിത്വൈനമദ്വൈതേ യോജയേത് സ്മൃതിം
അദ്വൈതം സമനുപ്രാപ്യ ജഡവല്ലോകമാചരേത് 36

| | |
|---|---|
| തസ്മാത് | = അതിനാൽ |
| ഏനം | = ഇവനെ = ഈ പരമാത്മാവിനെ |
| ഏവം | = ഇങ്ങനെ |
| വിദിത്വാ | = അറിഞ്ഞു്, |
| അദ്വൈതേ | = അദ്വൈതത്തിൽ |
| സ്മൃതിം | = സ്മൃതിയെ |
| യോജയേത് | = യോജിപ്പിക്കണം |
| അദ്വൈതം | = അദ്വൈതത്തെ |
| സമനുപ്രാപ്യ | = അറിഞ്ഞിട്ടു് |

| | |
|---|---|
| ജഡവത് | = ജഡനെപ്പോലെ |
| ലോകം | = ലോകത്തോടു |
| ആചരേത് | = ആചരിക്കണം = പെരുമാറണം |

ഭാഷ്യം—ഈ പരമാത്മാവു സർവാനർത്ഥപ്രശമരൂപമായതുകൊണ്ടു ശിവവും അഭയവുമായതിനാൽ ഇതിനെ ഇങ്ങനെ അറിഞ്ഞു് അദ്വൈതത്തിൽ സ്മൃതിയെ യോജിപ്പിക്കണം. തേററായബോധം വളരെക്കാലം ഉണ്ടായിരുന്നതിൻെറ വാസനനിമിത്തം വേദാന്താർത്ഥതാൽപ്പര്യമുള്ള പണ്ഡിതന്മാർക്കുപോലും അദ്വൈതത്തിൽ ഉറപ്പു വരാത്തതിനാൽ, അദ്വൈതത്തെ അറിഞ്ഞാലും, പിന്നെയും അതിൽ തന്നെ നിരന്തരമായി മനസ്സിനെ പ്രവർത്തിപ്പിച്ചുറപ്പുവരുത്തണമെന്നു സാരം. വിശപ്പു മുതലായവയെ കടന്നിരിക്കുന്നതും, പ്രത്യക്ഷമായി വിളങ്ങുന്നതും, ജനനമരണങ്ങളില്ലാത്തതും, സർവലോകവ്യവഹാരങ്ങളേയും അതിക്രമിച്ചിരിക്കുന്നതുമായ പരമായ ബ്രഹ്മമാണു താൻ എന്നുള്ള അദ്വൈതത്തെ അറിഞ്ഞതിൻെറശേഷം ജഡനെപ്പോലെ ലോകത്തിൽ പെരുമാറണം. താൻ ഇന്നവിധത്തിലുള്ളവനാണെന്നു വെളിപ്പെടുത്താതെ പെരുമാറണമെന്നഭിപ്രായം. 36

കാരിക—നിസ്തുതിർന്നിർന്നമസ്കാരോ നിഃസ്വധാകാരഏവ ച
ചലാചലനികേതശ്ച യതിര്യാദൃച്ഛികോ ഭവേത്. 37

| | |
|---|---|
| യതിഃ | = യതി = സംന്യാസി |
| നിഃസ്തുതിഃ | = സ്തുതിയില്ലാത്തവനായും |
| നിർന്നമസ്കാരഃ | = നമസ്കാരമില്ലാത്തവനായും |
| നിഃസ്വധാകാരഃഏവ ച | = സ്വധാകാരമില്ലാത്തവനായും = പിതൃയജ്ഞമില്ലാത്തവനായും |
| ചലാചലനികേതഃ ച | = ചലാചലങ്ങളാകുന്ന (ചലമായ ദേഹവും അചലമായ ആത്മതത്വവുമാകുന്ന) നികേത (ആശ്രയ) ത്തോടുകൂടിയവനായും |
| യാദൃച്ഛികഃ | = യാദൃച്ഛികനായും = യദൃച്ഛയാ ലഭിക്കുന്ന സാധനങ്ങളെക്കൊണ്ടുമാത്രം ദേഹധാരണം ചെയ്യുന്നവനായും |
| ഭവേത് | = ഭവിക്കണം. |

വൈതഥ്യം

ഭാഷ്യം—ഏതുമാതിരി ചര്യകൊണ്ടാണ് ലോകത്തിൽ കഴിച്ചുകൂട്ടേണ്ടതെന്നു പറയുന്നു:—സംന്യാസി, സ്തുതി, നമസ്കാരം മുതലായവയൊന്നുമില്ലാത്തവനായിരിക്കണം. ബാഹ്യങ്ങളായ ഏഷണകളെല്ലാമുപേക്ഷിച്ച് പരമഹംസ പരിവ്രാജകത്വത്തെ പ്രാപിച്ചിരിക്കണമെന്നു സാരം. ''ഏതം വൈതമാത്മാനം വിദിത്വാ'' ഇത്യാദിയായ ശ്രുതി ഈ അർത്ഥത്തെത്തന്നെ പറയുന്നു. ''തദ്ബുദ്ധയസ്തദാത്മാന സ്തന്നിഷ്ഠാസ്തൽ പരായണാഃ'' (ആത്മജ്ഞാനികൾ വിഷയാന്തരങ്ങളിൽനിന്നു പിൻതിരിഞ്ഞു്, പരമാർത്ഥ വസ്തുവിൽത്തന്നെ ഉറച്ച ബുദ്ധിയോടുകൂടിയവരും ആ പരമായ വസ്തു തന്നെ ആയ നിരുപചരിതമായ സ്വരൂപത്തോടുകൂടിയവരും, ആ പരമാത്മാവിൽതന്നെ നിഷ്ഠ(നിശ്ചയരൂപമായ സ്ഥിതി) യോടുകൂടിയവരും, ആത്മഭൂതമായ ആ പരമാർത്ഥവസ്തുതന്നെ പരമായഗതിയായിട്ടുള്ളവരും ആയിരിക്കണം) എന്നു സ്മൃതിയുമുണ്ട്. പ്രതിക്ഷണം മാറിക്കൊണ്ടിരിക്കുന്നതിനാൽ ശരീരം ചലമാകുന്നു. ആത്മതത്ത്വം അചലമാണ്. ചിലപ്പോൾ ഭോജനാദിവ്യവഹാരത്തിനുവേണ്ടി, ആകാശത്തെപ്പോലെ അചലവും, സ്വരൂപവും ആത്മാവിനു് ആശ്രയവുമായ ആത്മസ്ഥിതിയേ വിസ്മരിച്ചിട്ട് ദേഹത്തെ ഞാൻ എന്നു വിചാരിക്കുമ്പോൾ ചലമായ ദേഹം ആശ്രയമായും, അല്ലാത്തസമയം ആത്മതത്ത്വം ആശ്രയമായും ഇരിക്കുന്നതിനാൽ ചലാചലനികേതനായിരിക്കും എന്നല്ലാതെ സംന്യാസി ഒരിക്കലും ബാഹ്യവിഷയങ്ങളെ ആശ്രയിച്ചിരിക്കയില്ല. എന്നു മാത്രമല്ല, അവൻ യാദൃച്ഛികനായിരിക്കയും ചെയ്യും. യദൃച്ഛയാ ലഭിക്കുന്ന, കൗപീനം മാത്രമാകുന്ന ആച്ഛാദനത്തോടും ഗ്രാസം (ഉരുള) മാത്രമാകുന്ന ദേഹധാരണോപായത്തോടും കൂടിയവനായിരിക്കയും ചെയ്യുമെന്നു സാരം. 37

കാരിക—

തത്ത്വമാധ്യാത്മികം ദൃഷ്ട്വാ തത്ത്വം ദൃഷ്ട്വാതുബാഹ്യതഃ
തത്ത്വീ ഭൂതസ്തദാരാമസ്തത്ത്വാദപ്രച്യുതോ ഭവേത് 38

ആധ്യാത്മികം = ആധ്യാത്മികമായി

തത്ത്വം = തത്വത്തെ

| | |
|---|---|
| ദൃഷ്ട്വാ | = കണ്ടിട്ടും |
| ബാഹ്യതഃ | = ബാഹ്യമായി |
| തത്ത്വം | = തത്ത്വത്തെ |
| ദൃഷ്ട്വാത്മ | = കണ്ടിട്ടും |
| തത്ത്വീഭൂതഃ | = തത്ത്വമായിത്തീർന്നവനായും |
| തദാരാമഃ | = ആ തത്ത്വത്തിൽ രമിക്കുന്നവനായും |
| തത്ത്വാത് | = തത്ത്വത്തിൽനിന്നു് |
| അപ്രച്യുതഃ | = തെററാത്തവനായും |
| ഭവേത് | = ഭവിക്കും. |

ഭാഷ്യം — പൃഥിവ്യാദിരൂപമായ ബാഹ്യതത്ത്വവും ദേഹാദിരൂപമായ ആധ്യാത്മികതത്ത്വവും രജ്ജുസർപ്പാദിയേപ്പോലേയും സ്വപ്നമായാദിയേപ്പോലേയും അസത്താകുന്നു. ''വാചാ ʃ ʃരംഭണം വികാരോനാമധേയം'' ഇത്യാദിശ്രുതി ഇതിലേയ്ക്കു പ്രമാണമാകുന്നു. ആത്മാവാകട്ടെ, അകത്തും പുറത്തും ഒന്നായിട്ടുള്ളതും ജനനമരണങ്ങളില്ലാത്തതും കാരണശൂന്യവും, വേറേജാതിയിൽപെട്ടതായി ഒന്നുമില്ലാത്തതും കാര്യരഹിതവും, അഖണ്ഡവും, ആകാശത്തെപ്പോലേ സർവത്ര വ്യാപിച്ചിട്ടുള്ളതും, സൂക്ഷ്മവും, അചലവും, നിർഗ്ഗുണവും, നിഷ്കളവും, നിഷ്ക്രിയവും ആകുന്നു. ''തത സത്യം, സ ആത്മാ, തത്ത്വമസി'' (അതാകുന്നു സത്യം, അതാകുന്നു ആത്മാവു്; അതു നീയാകുന്നു) എന്നു ശ്രുതിയുണ്ടു്. ഇപ്രകാരം തത്ത്വത്തെ കണ്ടിട്ടു്, തത്ത്വംതന്നെയായിത്തീർന്നു്, ആ തത്ത്വത്തിൽതന്നെ സംന്യാസി രമിക്കും. അല്ലാതെ അതത്ത്വദർശിയേപ്പോലെ ബാഹ്യവിഷയങ്ങളിൽ രമിക്കയില്ല. ചിത്തത്തെ ആത്മാവെന്നു ധരിച്ചിരിക്കുന്ന ഒരുവൻ, ചിത്തചലനത്തെ അനുസരിച്ചു്, ചിലപ്പോഠം ആത്മാവു ചലിക്കുന്നതായി വിചാരിച്ചുകൊണ്ടു്, താൻ തത്ത്വത്തിൽനിന്നു ചലിച്ചതായും ദേഹം മുതലായതായിത്തീർന്നതായും, മനസ്സു സമാഹിതമായിരിക്കുമ്പോഠം താൻ തത്ത്വഭൂതനായും പ്രസന്നനായും തീർന്നതായും വിചാരിക്കുന്നു. ആത്മവിത്തു് ഇങ്ങനെയായിരിക്കയില്ല. എന്തെന്നാൽ, ആത്മാവു് ഏകരൂപമാണു്. അതിനു സ്വരൂപത്തിൽനിന്നു് ഒരിക്കലും പ്രച്യുതിയുണ്ടാകയുമില്ല. 'ഞാൻ ബ്രഹ്മമാകുന്നു' എന്നുള്ള ആത്മതത്ത്വദർശനം

ആത്മജ്ഞാനിക്കു് ഒരിക്കലും പ്രച്യുതമാകയില്ല. ''ശുനിചൈവ ശ്വപാകേച'' ''സമഃ സർവേഷുഭൂതേഷു'' ഇത്യാദി സ്മൃതികൾ ഇതിനു പ്രമാണമാകുന്നു. 38

ഗൗഡപാദീയകാരികയിൽ വൈതഥ്യം എന്ന രണ്ടാമത്തെ പ്രകരണം കഴിഞ്ഞു.



## അദ്വൈതം എന്ന മൂന്നാമത്തെ പ്രകരണം—

കാരിക—

ഓം. ഉപാസനാശ്രിതോധർമ്മോജാതേബ്രഹ്മണിവർത്തതേ;
പ്രാഗുൽപത്തേരജം സർവം തേനാസൌ കൃപണഃ സ്മൃതഃ 1

| | | |
|---|---|---|
| ഉപാസനാശ്രിതഃ | = | ഉപാസനയെ ആശ്രയിച്ചിരിക്കുന്ന |
| ധർമ്മഃ | = | ധർമ്മം = ജീവൻ |
| ജാതേ | = | ജാതമായ = ജനനമുള്ള |
| ബ്രഹ്മണി | = | ബ്രഹ്മത്തിൽ |
| വർത്തതേ | = | വർത്തിക്കുന്നു. |
| ഉൽപത്തേഃ പ്രാക് | = | ഉൽപത്തിക്കുമുമ്പു് |
| സർവം | = | എല്ലാം |
| അജം | = | ജനനമില്ലാത്ത ബ്രഹ്മമാകുന്നു. |
| തേന | = | അതുകൊണ്ടു് |
| അസൌ | = | ഇവൻ = ഈ ജീവൻ |
| കൃപണഃ | = | കൃപണനെന്നു |
| സ്മൃതഃ | = | സ്മരിക്കപ്പെട്ടിരിക്കുന്നു = വിചാരിക്കപ്പെട്ടിരിക്കുന്നു. |

ഭാഷ്യം—ഓംകാരനിർണ്ണയത്തിൽ ആത്മാവു്, പ്രപഞ്ചോപശമവും ശിവവും അദ്വൈതവുമാണെന്നു പ്രതിജ്ഞാമാത്രംകൊണ്ടു പറഞ്ഞു. 'ജ്ഞാതേ ദ്വൈതം ന വിദ്യതേ' (അദ്വൈതത്തെ അറിഞ്ഞാൽ പിന്നെ ദ്വൈതം ഉണ്ടായിരിക്കയില്ല) എന്നും പറഞ്ഞു. അതിൽ ദ്വൈതാഭാവം, വൈതഥ്യ

പ്രകരണത്തിൽ, സ്വപ്നം, മായ, ഗന്ധർവനഗരം, മുതലായ ദൃഷ്ടാന്തങ്ങളെക്കൊണ്ടും, ദൃശ്യത്വം ആദ്യന്തവത്ത്വം മുതലായ ഹേതുക്കളാൽ യുക്തികൊണ്ടും പ്രതിപാദിക്കപ്പെട്ടു. അദ്വൈതം ആഗമമാത്രംകൊണ്ടാണോ അറിയപ്പെടേണ്ടതു്? അതോ യുക്തികൊണ്ടുകൂടി അതു് അറിവാൻ കഴിയുമോ എന്നു ചോദിച്ചാൽ, അതു യുക്തികൊണ്ടും അറിവാൻ കഴിയുമെന്നാണുത്തരം. അതെങ്ങനെ എന്നു കാണിക്കുവാനായിട്ടാണു് ഈ അദ്വൈതപ്രകരണം ആരംഭിക്കുന്നതു്:—ഉപാസ്യം ഉപാസന മുതലായ സകലഭേദങ്ങളും അസത്യമായിട്ടുള്ളതാണു്; കേവലവും അദ്വയവുമായ ആത്മാവു പരമാർത്ഥവുമാണു്; എന്നാണല്ലോ കഴിഞ്ഞ പ്രകരണത്തിൽ പറഞ്ഞിട്ടുള്ളതു്. അതെന്തുകൊണ്ടെന്നാൽ, ഉപാസനയെ തനിക്കു മോക്ഷസാധനമായി കരുതുന്നവൻ—അതായതു്, 'ഞാൻ ഉപാസകനാണു്; ബ്രഹ്മം എനിക്കുപാസ്യമാകുന്നു; അതിനെ ഉപാസിച്ചിട്ടു് ജനിച്ചിട്ടുള്ള ബ്രഹ്മത്തിലാണു് ഇപ്പോൾ ഞാൻ വർത്തിക്കുന്നതു്; ശരീരപതനത്തിനുശേഷം ഞാൻ അജയമായ ബ്രഹ്മത്തെ പ്രാപിക്കയും ചെയ്യും. ഉൽപത്തിക്കു മുമ്പു് ഇതു സർവവും ഞാനും അജമായിരുന്നു. ഇപ്പോൾ ജാതനും ജാതമായ ബ്രഹ്മത്തിൽ വർത്തിച്ചുകൊണ്ടിരിക്കുന്നവനുമായ ഞാൻ ഏതു് അജമായ ബ്രഹ്മമായിരുന്നുവോ, ആ ബ്രഹ്മത്തെത്തന്നെ ഉപാസനകൊണ്ടു പ്രാപിക്കുന്നുണ്ടു്.' എന്നിങ്ങനെ ഉപാസനയേ ആശ്രയിച്ചിരിക്കുന്ന ജീവൻ—സാധകൻ,—ഇപ്രകാരം ക്ഷുദ്രബ്രഹ്മവിത്തായതുകൊണ്ടു കൃപണൻ—ദീനൻ—നിസ്സാരൻ ആണെന്നു്, നിത്യവും അജവുമായ ബ്രഹ്മത്തെ ദർശിക്കുന്നവർ വിചാരിക്കുന്നു. "യദ്വാചാ ƒ നഭ്യുദിതം, യേന വാഗഭ്യുദ്യതേ, തദേവബ്രഹ്മ ത്വം വിദ്ധി! നേദം യദിദമുപാസതേ" എന്നും മററും തലവകാരന്മാരുടെ ശ്രുതിയുമുണ്ടു്.

സാരം—യുക്തിയേ ആശ്രയിച്ചു് ദ്വൈതവൈതഥ്യനിരൂപണത്തെ പരിസമാപിപ്പിച്ചിട്ടു്, അർത്ഥസിദ്ധമായ അദ്വൈതത്തേയും യുക്തികൊണ്ടു സാധിക്കുന്നതിനായി മറെറാരു പ്രകരണത്തെ ആരംഭിക്കുന്നതിനിച്ഛിച്ചുകൊണ്ടു്, ഒന്നാമതായി ഉപാസ്യനെന്നും ഉപാസകനെന്നുമുള്ള ഭേദദൃഷ്ടിയെ അപവദിക്കുന്നു:—ദേഹത്തിൻെറ ധാരണം

കൊണ്ടു ധർമ്മമെന്നു പറയപ്പെടുന്ന ജീവൻ ഭൂതസംഘത്തിൻെറ ആകാരത്തിൽ ജനിച്ചിരിക്കുന്ന ബ്രഹ്മത്തിൽ അഭിമാനത്തോടുകൂടി അതിൽ വർത്തിക്കുന്നു. അവൻ, ഉൽപത്തിക്കുമുമ്പു് എല്ലാം അജമാണെന്നു്, പരമാർത്ഥവസ്തുവിനെ കാലാവച്ഛിന്നമായി വിചാരിക്കുന്നു. പിന്നെ അവൻ, പുരുഷാർത്ഥസാധനമായി ഉപാസനയേ ആശ്രയിച്ചു്, 'ശരീരപാതാനന്തരം ഞാൻ ആ ബ്രഹ്മത്തെത്തന്നെ പ്രാപിക്കുന്നുണ്ടു്' എന്നുള്ള മിഥ്യാജ്ഞാനത്തോടുകൂടി സ്ഥിതിചെയ്യുന്നതിനാൽ അവൻ കൃപണനാണെന്നു ബ്രഹ്മവിത്തുകൾ വിചാരിച്ചുവരുന്നു. 1

കാരിക—

അതോവക്ഷ്യാമ്യകാർപ്പണ്യമജാതി സമതാം ഗതം
യഥാനജായതേ കിഞ്ചിജ്ജായമാനം സമന്തതഃ 2

| | |
|---|---|
| അതഃ | = അതിനാൽ |
| അജാതി | = ജനനമില്ലാത്തതും |
| സമതാം | = സമതയേ = സർവസാമ്യത്തെ |
| ഗതം | = പ്രാപിച്ചിട്ടുള്ളതും ആയ |
| അകാർപ്പണ്യം | = അകാർപ്പണ്യത്തെ = കാർപ്പണ്യമില്ലാത്തതിനെ = ബ്രഹ്മത്തെ |
| വക്ഷ്യാമി | = പറയുവാൻപോകുന്നു. |
| യഥാ | = യാതൊരുപ്രകാരമാണോ |
| സമന്തതഃ | = ചുററും |
| ജായമാനം | = ജായമാനമായിട്ടുള്ളതു് = ജനിച്ചുകൊണ്ടിരിക്കുന്നതായിത്തോന്നുന്ന വസ്തു |
| നജായതേ | = ജനിക്കുന്നില്ലാത്തതു്, |
| തഥാ | = അപ്രകാരത്തെ |
| ശൃണു | = കേൾക്കുക |

ഭാഷ്യം—അകവും പുറവും ഒന്നായിരിക്കുന്നതും അജവുമായ ആത്മാവിനെ പ്രാപിക്കുന്നതിനു ശക്തിയില്ലാതെ, അവിദ്യകൊണ്ടു് അവനവനെ ദീനനെന്നു ധരിച്ചുകൊണ്ടു്,

'ഞാൻ ജാതനാണു്; ജാതമായ ബ്രഹ്മത്തിൽ വർത്തിക്കുന്നു. അതിന്റെ ഉപാസനയെ ആശ്രയിച്ച് ഞാൻ ബ്രഹ്മത്തെ പ്രാപിക്കും' ഇങ്ങനെ വിചാരിച്ച് കൃപണനായിത്തീരുന്നു. അതുകൊണ്ടു്, കൃപണഭാവമില്ലാത്തതും, അജവുമായ ബ്രഹ്മത്തെ പറയാൻ പോകുന്നു:—ഏതിലാണോ മറ്റൊന്നിനെ കാണുന്നതും മറ്റൊന്നിനെ കേൾക്കുന്നതും മറ്റൊന്നിനെ അറിയുന്നതും, അതു നാശമുള്ളതും അസത്തുമാകുന്നു. "വാചാ ∫ ∫ രംഭണം വികാരോ നാമധേയം" എന്നും മററുമുള്ള ശ്രുതികളിൽനിന്നു് ഈ അർത്ഥം സിദ്ധിക്കുന്നു. അകത്തും പുറത്തും ഒന്നായിരിക്കുന്നതും അജവും കാർപ്പണ്യമില്ലാത്തതും ഭൂമാവെന്നു പറയുന്നതുമായ ബ്രഹ്മം അതിനു വിപരീതമാകുന്നു. അതിനെ പ്രാപിച്ചാൽ അവിദ്യയാൽ ഉണ്ടാക്കപ്പെടുന്ന സർവ കാർപ്പണ്യത്തിനും നിവൃത്തിയുണ്ടാകും. അങ്ങനെയുള്ള ബ്രഹ്മത്തെ ഞാൻ പറവാൻപോകുന്നു എന്നു സാരം:—ബ്രഹ്മം ജാതി (ജനനം) ഇല്ലാത്തതാകുന്നു. അതു സർവത്ര സാമ്യമുള്ളതാണു്. എന്തെന്നാൽ, അതിനു് അവയവ വൈഷമ്യമില്ല. ഏതു വസ്തുവാണോ സാവയവമായിരിക്കുന്നതു്, അതു്, അവയവവൈഷമ്യത്തെ പ്രാപിക്കുമ്പോൾ ജനിക്കുന്നു എന്നു പറയപ്പെടുന്നു. ബ്രഹ്മമാകട്ടെ, നിരവയവമായതുകൊണ്ടു സർവത്ര സാമ്യമുള്ളതായിരിക്കുന്നതിനാൽ ഏതെങ്കിലും അവയവംകൊണ്ടു സ്ഫുടിക്ക (വികസിക്ക) എന്നതു് അതിനില്ല. അതിനാൽ അതു ജനനമില്ല ത്തതും കൃപണഭാവമില്ലാത്തതുമാകുന്നു. അവിദ്യനിമിത്തം, രജ്ജുസർപ്പംപോലെ ചുററും ജനിക്കുന്നതായിത്തോന്നുന്ന യാതൊന്നും വാസ്തവത്തിൽ ജനിക്കുന്നില്ല. അതു് എങ്ങനെയാണെന്നു കേട്ടുകൊള്ളുക. 2

കാരിക—

ആത്മാഹ്യാകാശവജ്ജീവൈർഘടാകാശൈരിവോദിതഃ
ഘടാദിവച്ചസങ്ഘാതൈർജ്ജാതാവേതന്നിദർശനം 3

| | |
|---|---|
| ഘടാകാശൈഃ | = ഘടാകാശങ്ങളാൽ |
| ആകാശവത് | = ആകാശം എന്നപോലെ |
| ജീവൈഃ | = ജീവങ്ങളാൽ |
| ആത്മാ | = ആത്മാവു് = പരമാത്മാവു് |

അദ്വൈതം

| | |
|---|---|
| ഉദിതഃ | = ഉദിതമാകുന്നു = ഉൽപന്നമാകുന്നു. |
| ഘടാദിവത് | = ഘടാദിയെപ്പോലെ |
| സങ്ഘാതൈഃ ച | = സങ്ഘാതങ്ങളെക്കൊണ്ടും = പൃഥിവ്യാദി സങ്ഘാതങ്ങളെക്കൊണ്ടും |
| ഉദിതഃ | = ഉദിതമാകുന്നു = ഉത്ഭവിക്കുന്നു |
| ജാതൗ | = ജാതിയിൽ = പരമാത്മാവിന്റെ ജനനത്തിൽ |
| ഏതത് | = ഇതാകുന്നു |
| നിദർശനം | = ദൃഷ്ടാന്തം. |

ഭാഷ്യം—അജാതിയും അകാർപ്പണ്യവുമായ ബ്രഹ്മത്തെപ്പറവാൻപോകുന്നു എന്നു പ്രതിജ്ഞചെയ്തുവല്ലൊ. അതു സിദ്ധിക്കുന്നതിനായി ഹേതുവും ദൃഷ്ടാന്തവും പറയുന്നു—പരനായ ആത്മാവ് ആകാശത്തെപ്പോലെ സൂക്ഷ്മവും നിരവയവവും സർവഗതവുമാണെന്നു പറഞ്ഞിട്ടുള്ളതുകൊണ്ട്, ജീവങ്ങളെന്നനിലയിൽ ഘടാകാശതുല്യമായി പറയപ്പെട്ടിരിക്കുന്നതു് ആ പരമാത്മാവുതന്നെയാണു്. അഥവാ, ഉദിതശബ്ദത്തിന്നു് ഉൽപന്നം എന്നർത്ഥം പറയാം. അപ്പോൾ, ഘടാകാശങ്ങളെക്കൊണ്ടു് ആകാശം ഉൽപന്നമാകുന്നതുപോലെ, പരനായ ആത്മാവു് ജീവാത്മാക്കളെക്കൊണ്ടു് ഉൽപന്നമാകുന്നു എന്നർത്ഥം. ജീവാത്മാക്കൾക്കു് പരമാത്മാവിൽനിന്നാണു് ഉൽപത്തി എന്നു വേദാന്തങ്ങളിൽ കേൾക്കുന്നതു് മഹാകാശത്തിൽനിന്നു് ഘടാകാശം ഉണ്ടാകുന്നതുപോലെയാണു്, അല്ലാതെ വാസ്തവത്തിൽ അല്ല, എന്നു സാരം. ആ ആകാശത്തിൽനിന്നു് ഘടാദികളായ സങ്ഘാതങ്ങൾ എങ്ങനെ ഉണ്ടാകുന്നുവോ, അതുപോലെ, ആകാശത്തിന്റെ സ്ഥാനത്തുള്ള പരമാത്മാവിൽനിന്നു്, പൃഥിവ്യാദിഭൂതസങ്ഘാതങ്ങളും, കാര്യകാരണരൂപങ്ങളും രജ്ജുസർപ്പംപോലെ വികല്പിതങ്ങളുമായ ആധ്യാത്മികഭാവങ്ങളുമുണ്ടാകുന്നു. അതുകൊണ്ടാണു് ഘടാദിയെപ്പോലെ ഭൂതസങ്ഘാതങ്ങളെക്കൊണ്ടും പരമാത്മാവു് ഉത്ഭവിക്കുന്നതായിപ്പറയപ്പെട്ടിരിക്കുന്നതു്. മന്ദബുദ്ധികൾക്കു മനസ്സിലാക്കിക്കൊടുക്ക

വാൻവേണ്ടി, ശ്രുതിയിൽ, ആത്മാവിൽനിന്നു ജീവാദികൾ ജനിക്കുന്നതായിപ്പറയുന്നതിനു് ഇതാണു ദൃഷ്ടാന്തം.

സാരം—ആത്മാവു് ആകാശംപോലെ സൂക്ഷ്മവും നിരവയവവും സർവഗതവുമാണു്. വിഭുത്വാദിഗുണത്തോടു കൂടിയ ആകാശത്തിനു വാസ്തവത്തിൽ ഭേദമില്ലാത്തതുപോലെ, യാതൊരു വിശേഷവുമില്ലാത്തതുകൊണ്ടു പരമാത്മാവിനും ഭേദമില്ല. മഹാകാശംതന്നെ ഘടാകാശാകൃതിയിൽ പ്രതീതിയ്ക്കു വിഷയമാകുന്നതുപോലെ പരമാത്മാവും വിവിധജീവാകൃതിയിൽ പ്രതീതിവിഷയമാകുന്നു. മൃത്തിൽനിന്നു് ഘടാദികൾ ഉണ്ടാകുന്നതുപോലെ പരമാത്മാവുതന്നെ പൃഥിവ്യാദിസങ്ഘാതാകൃതിയിൽ ജനിക്കുന്നു. ആത്മാവിൽനിന്നു ജീവങ്ങൾ ഉണ്ടാകുന്നു എന്നു ശ്രുതിയിൽ പറയുന്നതിനു് ഇതാണു ദൃഷ്ടാന്തം.

കാരിക—

ഘടാദിഷുപ്രലീനേഷു ഘടാകാശാദയോയഥാ
ആകാശേസംപ്രലീയന്തേ തദ്വജ്ജീവാ ഇഹാ ∫ ∫ത്മനി 4

| | |
|---|---|
| യഥാ | = ഏതുപ്രകാരമാണോ, |
| ഘടാദിഷു | = ഘടാദികൾ |
| പ്രലീനേഷു | = പ്രലീനങ്ങളാകുമ്പോൾ |
| ഘടാകാശാദയഃ | = ഘടാകാശം മുതലായവ |
| ആകാശേ | = ആകാശത്തിൽ = മഹാകാശത്തിൽ |
| സംപ്രലീയന്തേ | = സംപ്രലീനങ്ങളാകുന്നതു് |
| തദ്വത് | = അതുപോലെ |
| ജീവാഃ | = ജീവങ്ങൾ |
| ഇഹ ആത്മനി | = ഈ ആത്മാവിൽ |
| സംപ്രലീയന്തേ | = സംപ്രലീനങ്ങളാകുന്നു |

ഭാഷ്യം—ഘടം മുതലായവ ഉണ്ടാകുമ്പോൾ ഘടാകാശം മുതലായതുണ്ടാവുകയും, ഘടാദികൾ നശിക്കുമ്പോൾ ഘടാകാശാദികൾ മഹാകാശത്തിൽ ലയിക്കയും ചെയ്യുന്നതുപോലെ, ദേഹാദിസങ്ഘാതങ്ങൾ ഉണ്ടാകുമ്പോൾ ജീവങ്ങൾ ഉത്ഭവിക്കയും അവ നശിക്കുമ്പോൾ ജീവങ്ങൾ പരമാത്മാവിൽ

ലയിക്കയും ചെയ്യുന്നു. എന്നല്ലാതെ അവ തനിയെ ഉണ്ടാവുകയോ ലയിക്കുകയോ ചെയ്യുന്നില്ല.

സാരം—അദ്വൈതത്തിനു ജീവസൃഷ്ടിശ്രുതിയോടുള്ള വിരോധത്തെ മുമ്പിലത്തെ കാരികയിൽ പരിഹരിച്ചിട്ട്, ഇപ്പോൾ അതിനു ജീവലയശ്രുതിയോടുള്ള വിരോധത്തെ ആശങ്കിച്ചിട്ടു പരിഹരിക്കുന്നു. ജീവന്റെ ഉൽപത്തിയും പ്രളയവും ഉപാധിനിമിത്തം ഉണ്ടാവുന്നവയാകുന്നു, അല്ലാതെ സ്വാഭാവികമല്ല. അതുകൊണ്ട്, അദ്വൈതത്തിന് ഉൽപത്തിശ്രുതിയോടു വിരോധമില്ലാത്തതുപോലെ പ്രളയശ്രുതിയോടും വിരോധമില്ലെന്നു സാരം. 4

കാരിക—

യഥൈകസ്മിൻ ഘടാകാശേ രജോധൂമാദിഭിര്യുതേ
ന സർവേ സംപ്രയുജ്യന്തേ തദ്വജ്ജീവാഃ സുഖാദിഭിഃ 5

| | | |
|---|---|---|
| യഥാ | = | ഏതുപ്രകാരമാണോ |
| ഏകസ്മിൻ | = | ഒരു |
| ഘടാകാശേ | = | ഘടാകാശം |
| രജോധൂമാദിഭിഃ | = | രജസ്സധൂമം മുതലായവയോട് |
| യുതേ | = | ചേർന്നതായിരിക്കുമ്പോൾ |
| സർവേ | = | എല്ലാ ഘടാകാശങ്ങളും |
| ന സംപ്രയുജ്യന്തേ | = | രജോധൂമാദികളോടു യോജിക്കുന്നില്ലാത്തത്, |
| തദ്വത് | = | അതുപോലെ |
| ജീവാഃ | = | ജീവന്മാർ |
| സുഖാദിഭിഃ | = | സുഖാദികളോടു |
| ന സംപ്രയുജ്യന്തേ | = | യോജിക്കുന്നില്ല. |

ഭാഷ്യം—എല്ലാ ദേഹങ്ങളിലും ആത്മാവ് ഒന്നുതന്നെ എന്നു പറയുന്നപക്ഷം ഒരാത്മാവിൽ ജനനം, മരണം, സുഖം, ദുഃഖം മുതലായവ ഉണ്ടാകുമ്പോൾ എല്ലാ ആത്മാക്കൾക്കും അവയോടു സംബന്ധവും ക്രിയാഫലത്തിനു സാങ്കര്യവും—ഒരുത്തൻ പുണ്യംചെയ്താൽ എല്ലാവർക്കും സുഖംകിട്ടുക, ഒരുത്തൻ പാപംചെയ്താൽ എല്ലാവർക്കും ദുഃഖമുണ്ടാവുക,

പാപംചെയ്യുന്നവൻ സുഖിക്ക, പുണ്യംചെയ്യുന്നവൻ ദുഃഖിക്ക, എന്നിങ്ങനെയുള്ള കുഴപ്പം—ഉണ്ടാകുമെന്നു വാദിക്കുന്നവരോടു പറയുന്നു:—ഒരു ഘടാകാശം രജസ്സോടോ ധൂമത്തോടോ ചേർന്നതായിരിക്കുമ്പോരം എല്ലാ ഘടാകാശങ്ങളും ആ രജോ ധൂമാദികളോടു ചേർന്നിരിക്കുന്നില്ലല്ലോ. അതുപോലെ ഒരു ജീവൻ അനുഭവിക്കുന്ന സുഖാദികരം മറ്റുള്ള ജീവങ്ങരംക്കും ഉണ്ടാകയില്ല.

പൂർവപക്ഷം — ആത്മാവു് ഒന്നുതന്നെയാണെന്നല്ലേ നിങ്ങരം പറയുന്നതു്? അതെങ്ങനെ?

സമാധാനം — ആത്മാവൊന്നുതന്നെയാണു്. എല്ലാ സംഘാതത്തിലും ആകാശംപോലെ ആത്മാവു് ഒന്നുതന്നെയാണെന്നു ശ്രുതിയിൽ പറയുന്നതു നിങ്ങരം കേട്ടിട്ടില്ലേ?

പൂർവപക്ഷം—ആത്മാവൊന്നാണെങ്കിൽ എല്ലായിടത്തും അതു് ഒരുപോലെ സുഖിയായോ ദുഃഖിയായോ ഇരിക്കണം, അങ്ങനെ കാണുന്നില്ലല്ലോ.

സമാധാനം—സാങ്ഖ്യന്മാരുടെ ഈ ചോദ്യത്തിനു ന്യായമില്ല. സാങ്ഖ്യനു്, ആത്മാവിനു സുഖദുഃഖാദികരം ഉള്ളതായി വാദിക്കുവാൻ തരമില്ല. എന്തെന്നാൽ സുഖദുഃഖാദികളെല്ലാം ബുദ്ധിയിൽ ചേർന്നിരിക്കുന്നവയാണെന്നാണു് അവർ അംഗീകരിച്ചിരിക്കുന്നതു്. ഉപലബ്ധിസ്വരൂപനായ ആത്മാവിനു ഭേദം കല്പിക്കുന്നതിനു പ്രമാണവുമില്ല.

പൂർവപക്ഷം ആത്മാവിനു ഭേദമില്ലെന്നുവയ്ക്കുന്നപക്ഷം പ്രധാനം (മൂലപ്രകൃതി) പരാർത്ഥമായി പ്രവർത്തിക്കുന്നു എന്നതിനു ന്യായമില്ലാതെ പോകുമല്ലോ.

സമാധാനം—അങ്ങനെ വരികയില്ല; എന്തെന്നാൽ പ്രധാനംചെയ്യുന്ന കാര്യങ്ങരംക്കു് ആത്മാവിൽ സമവായ (സംബന്ധ)മില്ല. പ്രധാനമുണ്ടാക്കുന്ന ബന്ധമോ മോക്ഷമോ ആകുന്ന കാര്യം പുരുഷന്മാരിൽ പ്രത്യേകം ചേരുന്നു എന്നു വച്ചിരുന്നുവെങ്കിൽ, ആത്മാവൊന്നെന്നു പറയുമ്പോരം പ്രധാന പരാർത്ഥമായി പ്രവർത്തിക്കുന്നു എന്നുള്ളതു ചേരാ

തെപോകുമെന്നുള്ളതിനാൽ പുരുഷഭേദം കല്പിക്കുന്നതു യുക്തം തന്നെയെന്നു പറയാമായിരുന്നു. എന്നാൽ സാംഖ്യന്മാർ ബന്ധമോ മോക്ഷമോ പുരുഷനിൽ ചേർന്നിരിക്കുന്നതായി സ്വീകരിക്കുന്നില്ല. യാതൊരു വിശേഷവുമില്ലാത്ത ചേതനാമാത്രങ്ങളായിട്ടാണു് അവർ ആത്മാക്കളെ അംഗീകരിക്കുന്നതു്. അതിനാൽ പ്രധാനത്തിന്റെ പരാർത്ഥപ്രവൃത്തി ഉപപന്നമാകുന്നതിനു് പുരുഷൻ ഉണ്ടായിരുന്നാൽമാത്രം മതി; അതിനായി പുരുഷഭേദത്തിന്റെ ആവശ്യകതയില്ല. അതുകൊണ്ടു പുരുഷഭേദത്തെ കല്പിക്കുന്നതിനു പ്രധാനത്തിന്റെ പരാർത്ഥത്വം ഹേതുവാകയില്ല. പുരുഷഭേദകല്പനക്കു് സാങ്ഖ്യന്മാർക്കു വേറെ പ്രമാണവുമില്ല. പരൻ ഉണ്ടെന്നുള്ള നിമിത്തംമാത്രംകൊണ്ടു പ്രധാനം തനിയേ ബദ്ധമായും മുക്തമായും തീരുകയാണു്; പരനാകട്ടേ, ഉപലബ്ധിമാത്രമായ സത്താസ്വരൂപത്തിൽതന്നെ ആണു പ്രധാനത്തിന്റെ പ്രവൃത്തിയിൽ ഹേതുവായിരിക്കുന്നതു്; അല്ലാതെ ഏതെങ്കിലും ഒരു വിശേഷംകൊണ്ടല്ല. പുരുഷഭേദത്തെ കല്പിക്കുന്നതും വേദാർത്ഥത്തെ പരിത്യജിക്കുന്നതും വെറും മൂഢതകൊണ്ടു മാത്രമാണു്.

ഇച്ഛ മുതലായവ ആത്മാവിൽ ചേർന്നിരിക്കുന്നവയാണെന്നു വൈശേഷികന്മാർ പറയുന്നതും ശരിയല്ല. സ്മൃതിഹേതുക്കളായ സംസ്കാരങ്ങൾ പ്രദേശഭേദമില്ലാത്ത ആത്മാവിൽ സമവേതങ്ങളായിരിക്കുവാൻ തരമില്ല. എന്നുമാത്രമല്ല, ആത്മമനഃസംയോഗരൂപമായ അസമവായി കാരണത്തിൽനിന്നാണു് എല്ലാ ജ്ഞാനങ്ങളുമുണ്ടാകുന്നതെന്നാണു് അവർ വച്ചിരിക്കുന്നതു്. അപ്പോൾ, ഗ്രഹണകാലത്തിൽ സ്മൃതിയുണ്ടാകയില്ലെന്നുള്ള നിയമത്തിനു് ഉപപത്തി ഇല്ലാതേപോകുന്നു. ഗ്രഹണത്തിനു കാരണമായ ആത്മമനഃസംയോഗംകൊണ്ടുതന്നെ സ്മൃതി സംഭവിക്കുവാൻ ന്യായമുണ്ടല്ലോ. അതുതന്നെയുമല്ല, ഒരു ആത്മമനഃസംയോഗംകൊണ്ടു ഒരു സ്മൃതിയുണ്ടാകുന്ന സമയം മററു സ്മൃതികളും ഉണ്ടാകേണ്ടതാണെന്നും വരും. എന്തെന്നാൽ, അസമവായി കാരണം എല്ലാത്തിനും ഒന്നുതന്നെയാണല്ലോ, ഭിന്നജാതീയങ്ങളും സ്പർശാദിഹീനങ്ങളുമായ ആത്മാക്കൾക്കു മനസ്സു മുതലായ

വയോടു സംബന്ധമുണ്ടാകുന്നു എന്നു പറയുന്നതും യുക്തമല്ല. രൂപാദികളായ ഗുണങ്ങളും, കർമ്മം, സാമാന്യം, വിശേഷം, സമവായം എന്നിവയും ദ്രവ്യത്തിൽനിന്നു ഭിന്നങ്ങളായിട്ടു് അന്യന്മാർ സ്വീകരിക്കുന്നില്ല. അതിനാൽ ഭിന്നജാതീയങ്ങളും സ്പർശാദിഹീനങ്ങളുമായ ഗുണാദികൾക്കു ദ്രവ്യത്തോടു സംബന്ധമുണ്ടാകുന്നതുപോലെ ആത്മാവിനു മനസ്സു മുതലായവയോടു സംബന്ധമുണ്ടാകുമെന്നു വാദിപ്പാനും തരമില്ല. ഗുണാദികൾ ദ്രവ്യത്തിൽനിന്നും ഇച്ഛാദികൾ ആത്മാവിൽനിന്നും അത്യന്തഭിന്നങ്ങളാണെന്നു പറയുന്നപക്ഷം ഗുണാദികൾക്കു ദ്രവ്യത്തോടും ഇച്ഛാദികൾക്കു ആത്മാവിനോടും സംബന്ധത്തിനു ഉപപത്തിയില്ലാതെ പോകും. അയുതസിദ്ധങ്ങൾക്കുതമ്മിൽ, അവ അത്യന്തഭിന്നങ്ങളായിരുന്നാലും സമവായ രൂപമായ സംബന്ധത്തിനു വിരോധമില്ലെന്നു പറവാനും പാടില്ല. നിത്യമായ ആത്മാവു് അനിത്യങ്ങളായ ഇച്ഛാദികളേക്കാൾ മുമ്പേതന്നെ സിദ്ധമായതുകൊണ്ടു്, ഇച്ഛാദികളെ അപേക്ഷിച്ചു് ആത്മാവിനു് അയുതസിദ്ധത്വം വരുവാൻ വഴിയില്ല. ആത്മാവിനെ അപേക്ഷിച്ച ഇച്ഛാദികൾക്കു അയുതസിദ്ധത്വം പറയുന്നപക്ഷം, അവ ആത്മാവിലുള്ള മഹത്ത്വംപോലേ, നിത്യങ്ങളാണെന്നു വരികയും ചെയ്യും, അതു് അനിഷ്ടവുമാണു്. എന്തെന്നാൽ, ഇച്ഛാദികൾ നിത്യങ്ങളെന്നു വന്നാൽ ആത്മാവിനു മോക്ഷമില്ലെന്നു വന്നുകൂടും. എന്നുതന്നെയുമല്ല, സമവായംദ്രവ്യത്തിൽനിന്നു വേറെയാണെങ്കിൽ, ദ്രവ്യഗുണങ്ങൾക്കുതമ്മിൽ എന്നപോലെ അതിനും ദ്രവ്യത്തിനുംതമ്മിൽ വേറൊരു സംബന്ധം പറയേണ്ടതായിവരും. സമവായം നിത്യസംബന്ധമായതുകൊണ്ടു്, അതിനും ദ്രവ്യത്തിനുംതമ്മിൽ വേറൊരു സംബന്ധം പറയേണ്ട ആവശ്യമില്ലെന്നു വാദിക്കുന്നപക്ഷം,സമവായ സംബന്ധമുള്ളവതമ്മിൽനിത്യസംബന്ധമുണ്ടെന്നുവരുന്നതിനാൽ അവ വേറെ വേറെയാണെന്നു പറയുന്നതിനു യുക്തി ഇല്ലാതെ പോകും. സമവായത്തിനു സമവായികളിൽനിന്നും ഗുണാദികൾക്കു ദ്രവ്യത്തിൽനിന്നും അത്യന്തഭേദം പറയുന്നപക്ഷം, സ്പർശമുള്ള ദ്രവ്യമെന്നും സ്പർശമില്ലാത്ത ദ്രവ്യമെന്നും മററും പറയുന്ന അതിലുള്ള സ്പർശാദികളുടെ പാരതന്ത്ര്യത്തിനു് ഉപപത്തിയില്ലെന്നുവരും.

ആത്മാവിനു് ഉൽപത്തിയും നാശവുമുള്ള ഇച്ഛാദി ഗുണങ്ങളുണ്ടെന്നുവയ്ക്കുന്നപക്ഷം ആത്മാവു് അനിത്യമാണെന്നു വരും. ആത്മാവു ദേഹാദിയെപ്പോലെ അനിത്യഗുണങ്ങളുള്ളതാണെന്നു പറയുന്നതായാൽ ദേഹാദിയെപ്പോലെ സാവയവമാണെന്നും വിക്രിയാവത്താണെന്നുമുള്ള രണ്ടു ദോഷങ്ങരം പരിഹരിക്കുവാൻ നിവൃത്തിയില്ലാതെയും വരും. എന്നാൽ, ആകാശത്തിനു് അവിദ്യയാൽ ആരോപിതമായ രജസ്സു്, ധൂമം മുതലായ ദോഷങ്ങളുണ്ടായിരിക്കുന്നതുപോലെയാണു്, ആത്മാവിനും അവിദ്യയാൽ അധ്യാരോപിതങ്ങളായ ബുദ്ധി മുതലായ ഉപാധികളാൽ ഉണ്ടാകുന്ന സുഖദുഃഖാദി ദോഷങ്ങളുള്ളതെന്നു സ്വീകരിക്കുമ്പോരം, വ്യാവഹാരികങ്ങളായ ബന്ധമോക്ഷാദികരം വിരുദ്ധങ്ങളല്ല. എന്തെന്നാൽ, അവിദ്യാകൃതങ്ങളായ വ്യവഹാരങ്ങരം എല്ലാ മതക്കാരും അംഗീകരിച്ചിട്ടുള്ളവയാണു്. പരമാർത്ഥമായ മോക്ഷത്തിൽ വ്യവഹാരമുണ്ടെന്നു ഒരു വാദിയും അംഗീകരിക്കുന്നുമില്ല. അതിനാൽ, താർക്കികന്മാർ ആത്മഭേദപരികല്പന ചെയ്യുന്നതു വെറുതേതന്നെ.

കാരിക—

രൂപകാര്യസമാഖ്യാശ്ച ഭിദ്യന്തേ തത്ര തത്ര വൈ
ആകാശസ്യ ന ഭേദോ ƒസ്തി തദ്വജ്ജീവേഷു നിർണ്ണയഃ 6

| | |
|---|---|
| രൂപകാര്യസമാഖ്യാ ച | = രൂപവും കാര്യവും സമാഖ്യ (=നാമം)യും |
| തത്ര തത്ര | = അവിടവിടെ = ഓരോ കാര്യത്തിലും |
| ഭിദ്യന്തേ | = ഭേദിക്കുന്നു = വ്യത്യാസപ്പെടുന്നു. |
| ആകാശസ്യ | = ആകാശത്തിനു് |
| ഭേദഃ | = ഭേദം |
| ന അസ്തി | = ഇല്ല. |
| തദ്വത് | = അതുപോലേയാണു്. |

| | |
|---|---|
| ജീവേഷു | = ജീവങ്ങളുടെ വിഷയത്തിൽ |
| നിർണ്ണയഃ | = നിർണ്ണയം = ബുദ്ധിമാന്മാർ ചെയ്തിട്ടുള്ള തീരുമാനം |

ഭാഷ്യം—ആത്മാവു വേറെയായിരുന്നാലത്തെപ്പോലെയുള്ള വ്യവഹാരം, ഒരേ ആത്മാവിൽ അവിദ്യയാൽ ഉണ്ടാക്കപ്പെടുന്നതാണെന്നുള്ളതു് ഉപപന്നമാകുന്നതെങ്ങനെ എന്നു പറയുന്നു:—ആകാശം വാസ്തവത്തിൽ ഒന്നായിരിക്കെ, അവിടവിടെ, ഘടം, ജലപാത്രം, മുറി മുതലായവയിലുള്ള ആകാശങ്ങൾക്കു് അല്പത്വം, മഹത്ത്വം മുതലായി രൂപങ്ങൾ വ്യത്യാസപ്പെടുന്നു. വെള്ളം കൊണ്ടുവരിക, വെള്ളമെടുക്കുക, ശയിക്കുക മുതലായ കാര്യവും വേറെവേറെയായിരിക്കുന്നു. ഘടാകാശം, കരകാകാശം മുതലായ പേരുകൾക്കും വ്യത്യാസമുണ്ടു്. ആകാശത്തിൽ രൂപാദിഭേദത്താൽ ഉണ്ടാകുന്ന ഈ വ്യവഹാരമൊന്നും പാരമാർത്ഥികമല്ല. പരമാർത്ഥത്തിൽ ആകാശത്തിനു ഭേദമില്ല. ഉപാധിയാൽ ഉണ്ടാക്കപ്പെടുന്ന വഴിക്കല്ലാതെ ആകാശത്തിൽ ഭേദനിമിത്തമായ വ്യവഹാരവുമില്ല. ഇതുപോലെയാണു്, ദേഹമാകുന്ന ഉപാധിയാൽ ഉണ്ടാകുന്നതും ഘടം മുതലായവയിലുള്ള ആകാശത്തിൻെറ സ്ഥാനത്തുള്ളതുമായ ജീവാത്മാക്കളുടെ വിഷയത്തിലുള്ള വ്യവഹാരവുമെന്നാണു് ബുദ്ധിമാന്മാർ നിരൂപണംചെയ്തു നിർണ്ണയിച്ചിട്ടുള്ളതു്.

കാരിക—

നാ ഽ ഽ കാശസ്യ ഘടാകാശോ വികാരാവയവൗ യഥാ
നൈവാ ഽ ഽ ത്മനഃ സദാ ജീവോ വികാരാവയവൗ തഥാ. 7

| | |
|---|---|
| യഥാ | = ഏതുപ്രകാരത്തിലാണോ |
| ഘടാകാശഃ | = ഘടാകാശം |
| ആകാശസ്യ | = ആകാശത്തിൻെറ |
| വികാരാവയവൗ ന | = വികാരമോ അവയവമോ അല്ലാത്തതു്, |
| തഥാ | = അതുപോലേ |
| ജീവഃ | = ജീവൻ |
| സദാ | = എല്ലായ്പോഴം = ഒരിക്കലും |
| ആത്മനഃ | = ആത്മാവിൻെറ |

| | |
|---|---|
| വികാരാവയവൗ | = വികാരമോ അവയവമോ |
| ന ഏവ | = അല്ലതന്നെ. |

ഭാഷ്യം—പൂർവപക്ഷം—ഘടാകാശാദികളിൽ രൂപകാര്യാദിഭേദവ്യവഹാരം പരമാർത്ഥത്തിൽ ഉള്ളതുതന്നെയാണല്ലോ. സമാധാനം—അങ്ങനെ വാദിക്കുവാൻ പാടില്ല; എന്തെന്നാൽ, കടുക്കൻ മുതലായവ സ്വർണ്ണത്തിന്റേയും, നുര, കുമിള മുതലായവ ജലത്തിന്റേയും വികാരമായിരിക്കുന്നതുപോലെ, ഘടാകാശം പരമാർത്ഥാകാശത്തിന്റെ വികാരമല്ല. വൃക്ഷത്തിനു ശാഖമുതലായതു് എങ്ങനെയോ അതുപോലേ അവയവവുമല്ല. അതുപോലേ, ഘടാകാശത്തിന്റെ സ്ഥാനത്തുള്ള ജീവൻ, ഒരിക്കലും, പരമാർത്ഥത്തിൽ സത്തും, മഹാകാശത്തിന്റെ സ്ഥാനത്തുള്ളതും ആയ പരമാത്മാവിന്റെ വികാരമോ അവയവമോ അല്ല. അതിനാൽ ആത്മഭേദത്തെ അടിസ്ഥാനപ്പെടുത്തിയുള്ള വ്യവഹാരം അസത്യംതന്നെ എന്നു സാരം, 7

കാരിക—

യഥാഭവതി ബാലാനാം ഗഗനം മലിനംമലൈഃ
തഥാഭവത്യബുദ്ധാനാമാത്മാപി മലിനോമലൈഃ 8

| | |
|---|---|
| യഥാ | = ഏതുപ്രകാരമാണോ |
| ബാലാനാം | = ബാലന്മാർക്കു് = അവിവേകികൾക്കു് |
| ഗഗനം | = ആകാശം |
| മലൈഃ | = മലങ്ങളാൽ |
| മലിനം | = മലിനമായി = മലമുള്ളതായി |
| ഭവതി | = ഭവിക്കുന്നതു്. |
| തഥാ | = അതുപോലെ |
| അബുദ്ധാനാം | = അബുദ്ധന്മാർക്കു് = വിവേകരഹിതന്മാർക്കു് |
| ആത്മാ അപി | = ആത്മാവും |
| മലൈഃ | = മലങ്ങളെക്കൊണ്ടു് |
| മലിനഃ | = മലിനമായി |
| ഭവതി | = ഭവിക്കുന്നു. |

ഭാഷ്യം—രൂപം, കാര്യം മുതലായവയുടെ വ്യത്യാസത്തെ അടിസ്ഥാനപ്പെടുത്തിയുള്ള വ്യവഹാരത്തിനുകാരണം ഘടാകാശാദിഭേദബുദ്ധിയായിരിക്കുന്നതുപോലേ, ജന്മമരണാദിവ്യവഹാരം ദേഹമാകുന്ന ഉപാധിയുടെ ഭേദംനിമിത്തമുണ്ടാകുന്ന ജീവഭേദബുദ്ധിയാൽ ഉണ്ടാകുന്നതാകുന്നു. അതുകൊണ്ടുതന്നെയാണു് ആത്മാവിനു ക്ലേശവും കർമ്മഫലവും മലവും ഉണ്ടെന്നു തോന്നുന്നതു്. അല്ലാതെ പരമാർത്ഥത്തിൽ ഇവയൊന്നുമാത്മാവിനില്ല, എന്നുള്ള വാസ്തവത്തെ ദൃഷ്ടാന്തം കൊണ്ടു കാണിപ്പാനായി പറയുന്നു:—ലോകത്തിൽ, വിവേകമില്ലാത്തവർക്കു് ആകാശം, പൊടി, പുക മുതലായവയാൽ മലിനമായിരിക്കുന്നു. എന്നാൽ പരമാർത്ഥം തിരിച്ചറിയാവുന്നവർക്കു് ആകാശം മലമുള്ളതല്ല. അതുപോലെ പ്രത്യക്സ്വരൂപനും വിജ്ഞാതാവുമായ പരമാത്മാവും പ്രത്യഗാത്മവിവേകശൂന്യന്മാർക്കു്, ക്ലേശകർമ്മഫലങ്ങളാൽ മലിനമായിത്തോന്നുന്നു. എന്നാൽ ആത്മവിവേകമുള്ളവർക്കു് അങ്ങനെ തോന്നുകയില്ല. ഊഷരപ്രദേശത്തിൽ ദാഹമുള്ള പ്രാണികൾ അദ്ധ്യാരോപിക്കുന്ന വെള്ളമോ തിരയോ നുരയോ വാസ്തവത്തിൽ ഇല്ലാത്തതുപോലേ, അറിവില്ലാത്തവർ ആരോപിക്കുന്ന ക്ലേശാദിമലങ്ങൾ ആത്മാവിലുമില്ല. 8

കാരിക—

മരണേ സംഭവേ ചൈവ ഗത്യാഗമനയോരപി
സ്ഥിതൗ സർവശരീരേഷു ആകാശേനാവിലക്ഷണഃ 9

| | |
|---|---|
| സർവശരീരേഷു | = എല്ലാ ശരീരങ്ങളിലും |
| മരണേ | = മരണത്തിലും, |
| സംഭവേ ച ഏവ | = സംഭവത്തിലും |
| ഗത്യാഗമനയോഃ | = ഗതിയിലും ആഗതിയിലും |
| സ്ഥിതൗ | = സ്ഥിതിയിലും |
| ആകാശേന | = ആകാശത്തോടു് |
| അവിലക്ഷണഃ | = അവിലക്ഷണമാകുന്നു = സദൃശമാകുന്നു. |

ഭാഷ്യം—മുമ്പു പറഞ്ഞ അർത്ഥത്തെത്തന്നെ പിന്നെയും പ്രപഞ്ചനം ചെയ്യുന്നു. ഘടാകാശത്തിന്റെ ജന്മം, നാശം,

ഗമനം, ആഗമനം, സ്ഥിതി ഇവപോലെയാണ് എല്ലാ ശരീരങ്ങളിലും ആത്മാവിന്റെ ജനനം, മരണം മുതലായതു് എന്നറിഞ്ഞുകൊള്ളണം. 9

കാരിക—

സങ്ഘാതാഃസ്വപ്നവത് സർവേ ആത്മമായാ വിസർജ്ജിതാഃ
ആധിക്യേ സർവസാമ്യേ വാ നോപപത്തിർഹിവിദ്യതേ. 10

സർവേ സംഘാതാഃ = എല്ലാ ദേഹാദിസംഘാതങ്ങളും
സ്വപ്നവത് = സ്വപ്നംപോലെ
ആത്മമായാവിസർജ്ജിതാഃ = ആത്മാവിന്റെ മായയാൽ (അവിദ്യയാൽ) ഉണ്ടാക്കപ്പെടുന്നവയാകുന്നു.
ആധിക്യേ = ആധിക്യത്തിലും = ഒന്നിനേക്കാൾ മറ്റൊരു ശരീരം ഉൽകൃഷ്ടമാണെങ്കിലും
സർവസാമ്യേ വാ = എല്ലാ ശരീരവും ഒരുപോലെയാണെങ്കിലും
ഉപപത്തിഃ = ഉപപത്തി = ഇവ സത്യമാണെന്നുള്ളതിലേയ്ക്കു ന്യായം
നവിദ്യതേ = ഇല്ല.

ഭാഷ്യം—ഘടാദിസ്ഥാനീയങ്ങളായ ദേഹാദിസംഘാതങ്ങൾ, സ്വപ്നദൃശ്യങ്ങളായ ദേഹാദികളെപ്പോലേയും, മായാവിയാൽ ഉണ്ടാക്കപ്പെടുന്ന ദേഹാദിയേപ്പോലേയും, ആത്മാവിന്റെ അവിദ്യയാൽ ഉണ്ടാക്കപ്പെടുന്നതാകുന്നു; അവ പരമാർത്ഥത്തിൽ ഉള്ളവയല്ലെന്നു സാരം. തിര്യക്കുകൾ മുതലായവയുടെ ദേഹാദികളെ അപേക്ഷിച്ച് ദേവാദികളുടെ കാര്യകാരണസംഘാതങ്ങൾക്ക് ഉൽകൃഷ്ടതയുണ്ടായിരുന്നാലും, എല്ലാം സമമാണെന്നുവച്ചാലും ഇവ സത്യമാണെന്നുള്ളതിലേക്കു ന്യായമില്ലാത്തതിനാൽ അവിദ്യാകൃതങ്ങളാകുന്നു, പരമാർത്ഥത്തിൽ ഉള്ളവയല്ലെന്നു സാരം. 10

കാരിക—

**രസാദയോ ഹി യേ കോശാ വ്യാഖ്യാതാസ്തൈത്തിരീയകേ**
**തേഷാമാത്മാ പരോ ജീവഃ ഖം യഥാ സമ്പ്രകാശിതഃ 11**

| | |
|---|---|
| തൈത്തിരീയകേ | = തൈത്തിരീയകത്തിൽ |
| രസാദയഃ | = രസാദികളായ = അന്നരസമയം, പ്രാണമയം മുതലായ |
| യേ കോശാഃ | = ഏതു കോശങ്ങൾ |
| വ്യാഖ്യാതാഃ | = വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നുവോ |
| തേഷാം | = അവയ്ക്കു് = ആ കോശങ്ങൾക്കു് |
| ഖം യഥാ | = ആകാശംപോലെ എന്നു് |
| സംപ്രകാശിതഃ | = സമ്പ്രകാശിതമായ = പ്രതിപാദിക്കപ്പെട്ടിട്ടുള്ള |
| പരഃ ആത്മാ | = പരനായ ആത്മാവാകുന്നു |
| ജീവഃ | = ജീവൻ. |

ഭാഷ്യം—ഉൽപത്തി മുതലായതില്ലാത്തതും അദ്വയവുമായ ഈ ആത്മതത്ത്വം ശ്രുതിപ്രമാണസിദ്ധമാണെന്നു കാണിക്കുന്നതിനായി വാക്യങ്ങളെ ഉപന്യസിക്കുന്നു:—തൈത്തിരീയശാഖോപനിഷദ്വല്ലിയിൽ അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്നു് അഞ്ചു കോശങ്ങൾ (വാളിൻേറയുംമററും ഉറപോലെ ഇരിക്കുന്നതുകൊണ്ടാണു കോശങ്ങൾ എന്നു പറയപ്പെടുന്നതു്.), മുമ്പുമുമ്പു പറഞ്ഞതു പിൻപുപിൻപു പറഞ്ഞതിൻെറ പുറമേയായി, വിസ്പഷ്ടമായി പറയപ്പെട്ടിട്ടുണ്ടു്. ആ കോശങ്ങൾക്കഞ്ചിനും, ഉള്ളിൽ ഇരിക്കുന്ന പരമാത്മാവാണു്, ജീവനിമിത്തമായിരിക്കുന്നതും ആത്മാവായിരിക്കുന്നതും. ആ ആത്മാവു്, "സത്യംജ്ഞാനമനന്തംബ്രഹ്മ" എന്നു മുമ്പു പറഞ്ഞ പരനായ ആത്മാവുതന്നെയാണു്. ഏതു ആത്മാവിൽനിന്നാണോ അതിൻെറ മായയാൽ, സ്വപ്നം, ഇന്ദ്രജാലം മുതലായതുപോലേ, ആകാശാദിക്രമത്തിനു രസാദികോശരൂപങ്ങളായ സംഘാതങ്ങൾ ഉണ്ടാകുന്നതു്, 'ആത്മാഹ്യാകാശവത്' ഇത്യാദി ശ്ലോകങ്ങളെക്കൊണ്ടു ആകാശംപോലെയാണെന്നു മുമ്പു പറഞ്ഞ ആ ആത്മാവുതന്നെയാണു്; അല്ലാതെ, താർക്കികന്മാരാൽ പരികല്പിക്കപ്പെടുന്ന ആത്മാവിനെ

പ്പോലേ, പുരുഷബുദ്ധിയാകുന്ന പ്രമാണംകൊണ്ടു് അറിയപ്പെടുന്നതല്ല. 11

കാരിക—

ദ്വയോർദ്വയോർമ്മധുജ്ഞാനേ പരം ബ്രഹ്മപ്രകാശിതം,
പൃഥിവ്യാമുദരേചൈവ യഥാऽऽകാശഃ പ്രകാശിതഃ 12

| | |
|---|---|
| പൃഥിവ്യാം | = പൃഥിവിയിലും |
| ഉദരേ ച ഏവ | = ഉദരത്തിലും |
| ആകാശഃ | = ആകാശം |
| യഥാപ്രകാശിതഃ | = എങ്ങനെ അനുമാനത്താൽ പ്രകാശിപ്പിക്കപ്പെടുന്നുവോ, |
| തഥാ | = അതുപോലെ |
| മധുജ്ഞാനേ | = മധുജ്ഞാനത്തിൽ = മധുബ്രാഹ്മണത്തിൽ |
| ദ്വയോഃദ്വയോഃ = | = എല്ലാ രണ്ടിലും = അദ്ധ്യാത്മമെന്നും അധിദൈവമെന്നും രണ്ടായിപ്പിരിയുന്ന എല്ലാത്തിലും |
| പരംബ്രഹ്മ | = പരമായ ബ്രഹ്മം |
| പ്രകാശിതം | = പ്രകാശിപ്പിക്കപ്പെട്ടിരിക്കുന്നു. |

ഭാഷ്യം—എന്നുമാത്രവുമല്ല, മധുബ്രാഹ്മണത്തിൽ, അധിദൈവമായി പൃഥിവിയിലും അധ്യാത്മമായി ശരീരത്തിലും, തേജോമയനായും, അമൃതമയനായും, പൃഥിവിയിലും ശരീരത്തിലുംഅന്തർഗ്ഗതനായും ഇരിക്കുന്ന വിജ്ഞാതാവു പരനായ ആത്മാവുതന്നെയാകുന്നു എന്നും, അതുകൊണ്ടു് ആ വിജ്ഞാതാവു സർവപരിപൂർണ്ണവും അപരിച്ഛിന്നവുമായ ബ്രഹ്മം തന്നെയാകുന്നു എന്നും ദ്വൈതക്ഷയം വരുന്നതുവരെ, പരമായ ബ്രഹ്മം പ്രകാശിപ്പിക്കപ്പെട്ടിട്ടുണ്ടു്, അതു് എവിടെയെന്നു പറയാം—ബ്രഹ്മവിദ്യയാകുന്ന അമൃതത്തെ മധുവെന്നു പറയുന്നു. അമൃതമെന്നു ബ്രഹ്മവിദ്യയെപ്പറഞ്ഞതു്, അതു മോദഹേതുവായതുകൊണ്ടാണു്. അതു് അറിയുന്നതു് ഏതിൽനിന്നാണോ അതിനു് മധുജ്ഞാനം അല്ലെങ്കിൽ മധുബ്രാഹ്മണം എന്നുപേർ. അതിലാണു് ഇതു വെളിപ്പെടുത്തിയിരിക്കു

ന്നതു്. അതു് ഏതുപോലെ എന്നാൽ, ലോകത്തിൽ, പൃഥിവിയിലും ഉദരത്തിലും ആകാശം ഒന്നുതന്നെ എന്നു് അനുമാനം വെളിപ്പെടുത്തുന്നതുപോലെയാണു്.

സാരം ഞാൻ മനുഷ്യനാണു്, ഞാൻ പ്രാണിയാണു്, ഞാൻ പ്രമാതാവാണു്, ഞാൻ കർത്താവാണു്, ഞാൻ ഭോക്താവാണു് എന്നുള്ള അഞ്ചു വിശിഷ്ടജ്ഞാനങ്ങളിലും ഒരേ സ്വരൂപത്തിൽ അനുഗതമായ പ്രത്യക്ചൈതന്യമേതോ അതു ബ്രഹ്മംതന്നെയാകുന്നു എന്നിങ്ങനെ ജീവാത്മാവിൻേറയും പരമാത്മാവിൻെറയും ഐക്യത്തിൽ തൈത്തിരീയകശ്രുതിയുടെ താല്പര്യത്തെ പറഞ്ഞതിൻെറശേഷം അതിൽ തന്നെ ബൃഹദാരണ്യകശ്രുതിയുടേയും താല്പര്യത്തെപ്പറയുന്നു:—മധുബ്രാഹ്മണത്തിൽ പലവട്ടവും, അധിദൈവമെന്നും അധ്യാത്മമെന്നും രണ്ടായിപ്പിരിഞ്ഞിട്ടുള്ള സ്ഥാനങ്ങളിൽ 'അവൻതന്നെ ഇവൻ' എന്നു്, പരമായ ബ്രഹ്മത്തെത്തന്നെ പ്രത്യക്കായി പ്രകാശിപ്പിച്ചിട്ടുണ്ടു്. അതിനാൽ ഇവിടെ ബൃഹദാരണ്യകശ്രുതിക്കും ബ്രഹ്മവും ആത്മാവും ഒന്നുതന്നെ എന്നുള്ളതിലാണു താല്പര്യം. അതിനു ദൃഷ്ടാന്തമാണു 'പൃഥിവ്യാം' ഇത്യാദി ദ്വിതീയാർദ്ധംകൊണ്ടു പറഞ്ഞതു്. 12

കാരിക—

ജീവാത്മനോരനന്യത്വമഭേദേനപ്രശസ്യതേ,
നാനാത്വം നിന്ദ്യതേയച്ച, തദേവം ഹി സമഞ്ജസം. 13

| | |
|---|---|
| ജീവാത്മനോഃ | = ജീവനും പരമാത്മാവിനും |
| അനന്യത്വം | = ഐക്യം |
| അഭേദേന | = ഭേദംകൂടാതെ = സർവത്ര ഒരുപോലെ |
| പ്രശസ്യതേ ഇതിയത് | = പ്രശംസിക്കപ്പെടുന്നതു യാതൊന്നോ, |
| നാനാത്വം | = നാനാത്വദർശനം |
| നിന്ദ്യതേ ഇതിചയത് | = നിന്ദിക്കപ്പെടുന്നതും യാതൊന്നോ, |
| തത് | = അതു് |

ഏവം = ഇപ്രകാരം
സമഞ്ജസംഹി = സമഞ്ജസംതന്നെ = ന്യായ്യംതന്നെ.

ഭാഷ്യം—യുക്തികളാലും ശ്രുതികളാലും നിർണ്ണയിക്കപ്പെട്ടിട്ടുള്ള ജീവാത്മപരമാത്മാക്കളുടെ ഐക്യത്തെ ശാസ്ത്രങ്ങളും വ്യാസാദികളും ഭേദംകൂടാതെ സ്തുതിക്കുന്നതും, സർവപ്രാണിസാധാരണവും, സ്വാഭാവികവും, ശാസ്ത്രബഹിഷ്കൃതന്മാരായ താർക്കികന്മാരാൽ നിർമ്മിക്കപ്പെട്ടിട്ടുള്ളതുമായ നാനാത്വദർശനത്തെ, 'ദ്വിതീയാദ്വൈഭയംഭവതി; നതുതദ്ദ്വിതീയമസ്തി' (രണ്ടാമതൊന്നിൽനിന്നാണല്ലോ ഭയമുണ്ടാകുന്നത്; അങ്ങനെ രണ്ടാമതൊന്നില്ല) 'ഇദംസർവംയദയമാത്മാ' (ഇതെല്ലാം ആത്മാവുതന്നെയാകുന്നു) 'മൃത്യോഃസമൃത്യുമാപ്നോതി യഇഹ നാനേവപശ്യതി' (ആരാണോ പലതുപോലേ കാണുന്നത് അവൻ ഒരു മരണത്തിൽനിന്നു മറ്റൊരു മരണത്തെ പ്രാപിക്കും) ഇത്യാദി വാക്യങ്ങളാൽ ശ്രുതിയും ബ്രഹ്മവിത്തുകളും നിന്ദിക്കുന്നതും ഇപ്രകാരം ന്യായ്യവും നമുക്കു നേരേ അറിവാൻ കഴിയുന്നതുമാകുന്നു. എന്നാൽ കുതാർക്കികന്മാർ ഉണ്ടാക്കിയിട്ടുള്ള ദർശനങ്ങൾ അന്വേഷിക്കും നിരൂപണം ചെയ്യുമ്പോൾ ചേർച്ച ഇല്ലാത്തവയുമാകുന്നു എന്നു സാരം. 13

കാരിക—

ജീവാത്മനോഃ പൃഥക്ത്വം യത് പ്രാഗുൽപത്തേഃ പ്രകീർത്തിതം
ഭവിഷ്യദ്വൃത്ത്യാഗൗണം തന്മുഖ്യത്വം ഹി ന യുജ്യതേ. 14

ഉൽപത്തേഃ പ്രാക് = ഉൽപത്തിയെ പറയുന്ന ഉപനിഷദ്വാക്യങ്ങൾക്കുമുമ്പ്
ജീവാത്മനോഃ = ജീവാത്മാവിനും പരമാത്മാവിനും
പൃഥക്ത്വം = ഭേദം
യത് പ്രകീർത്തിതം തത് = പ്രകീർത്തിതമായിട്ടുള്ളത്,
ഭവിഷ്യദ്വൃത്ത്യാ = വരാൻപോകുന്നതിനെ അനുസരിച്ച് പറഞ്ഞിട്ടുള്ളതും

ഗൗണം = ഗൗണവുമാകുന്നു = അപ്രധാനവും അപരമാർത്ഥവുമാകുന്നു.

ഹി = എന്തെന്നാൽ

മുഖ്യത്വം = മുഖ്യമായ ഭേദാർത്ഥത്തിലായിരിക്കുക എന്നുള്ളതു്

നയുജ്യതേ = ചേരുകയില്ല.

ഭാഷ്യം—പൂർവപക്ഷം—ആകട്ടെ, സമ്യഗ്ജ്ഞാനത്തിനുവേണ്ടിയുള്ള ഉപനിഷദ്വാക്യങ്ങൾക്കു മുമ്പു്, കർമ്മകാണ്ഡത്തിൽ, ജീവാത്മാവും പരമാത്മാവും വേറേവേറേയാണെന്നു ശ്രുതിയിലും പറഞ്ഞിട്ടുണ്ടല്ലോ. അതാഗ്രഹിക്കുന്നവൻ, ഇതാഗ്രഹിക്കുന്നവൻ എന്നിങ്ങനെ കാമഭേദത്താൽ ജീവാത്മാക്കൾ വേറേവേറേയാണെന്നുതന്നെയാണു ശ്രുതിയുടെ താല്പര്യം. ''സ ദധാര പൃഥിവീം ദ്യാം' (ആ ഹിരണ്യഗർഭൻ പൃഥിവിയേയും സ്വർഗ്ഗത്തേയും താങ്ങിനിർത്തിക്കൊണ്ടിരിക്കുന്നു) എന്നു പരമാത്മാവിനേയും പ്രതിപാദിച്ചിരിക്കുന്നു. ആ സ്ഥിതിയ്ക്കു്, കർമ്മജ്ഞാനകാണ്ഡങ്ങളിലേ വാക്യങ്ങൾക്കുതമ്മിൽ വിരോധമുണ്ടായിരിക്കുമ്പോൾ ജ്ഞാനകാണ്ഡവാക്യാർത്ഥമായ ഏകത്വംതന്നെയാണു് ന്യായ്യമെന്നു് എങ്ങനെയാണു തീർച്ചപ്പെടുത്തുന്നതു്? ഈ പൂർവപക്ഷത്തിനു സമാധാനം പറയുന്നു:—'യതോ വാ ഇമാനി ഭൂതാനി ജായന്തേ'' ''യഥാഽഗ്നേഃ ക്ഷുദ്രാവിസ്ഫുലിങ്ഗാഃ'' ''തസ്മാദ്വാ ഏതസ്മാദാത്മന ആകാശഃ സംഭൂതഃ'' ''തദൈക്ഷത'' ''തത്തേജോഽസൃജത'' ഇത്യാദ്യുൽപത്ത്യർത്ഥകങ്ങളായ ഉപനിഷദ്വാക്യങ്ങൾക്കുമുമ്പു കർമ്മകാണ്ഡത്തിൽ പ്രകീർത്തിതമായ ജീവാത്മപരമാത്മാക്കളുടെ പൃഥക്ത്വം പരമാർത്ഥമായിട്ടുള്ളതല്ല. പിന്നെയോ, മഹാകാശഘടാകാശാദിഭേദംപോലേ ഗൗണമായിട്ടുള്ളതാകുന്നു. 'ചോറു വയ്ക്കുന്നു' എന്നു തണ്ഡുലങ്ങളിൽ ഭാവിയായ ഓദനത്വത്തെ ആരോപിച്ചു പറയുന്നതുപോലേ, ഭാവിയായ ജീവത്വത്തെ പരമാത്മാവിൽ ആരോപിച്ചു പറയുന്നതാണു് അതു്. അതിനാൽ കർമ്മകാണ്ഡത്തിൽ പറഞ്ഞിട്ടുള്ള ജീവാത്മപരമാത്മഭേദം പരമാർത്ഥമല്ല. ഭേദത്തെ പ്രതിപാദിക്കുന്ന ശ്രുതിവാക്യങ്ങൾ ഒരിക്കലും മുഖ്യാർത്ഥത്തിൽ ഉള്ളവയാണെന്നു വരുവാൻ തരമില്ല; എന്തെന്നാൽ അവ, സ്വാഭാവികമായ അവി

ദൃയോടുകൂടിയ പ്രാണികൾക്കുള്ള ഭേദദർശനത്തെ അനുവദിക്കുന്നവയാകുന്നു. ഇവിടെ ഉപനിഷത്തുകളിൽ തത്ത്വമസി "അന്യോऽസാവന്യോऽഹമസ്മീതി ന സവേദ" ഇത്യാദികളായി ഉൽപത്തിപ്രളയാദികളെ പ്രതിപാദിക്കുന്ന വാക്യങ്ങളെക്കൊണ്ട് പ്രതിപാദിക്കുവാൻ ഉദ്ദേശിച്ചിട്ടുള്ളതു് ജീവാത്മ പരമാത്മാക്കൾക്ക ഏകത്വംതന്നെയാണുതാനും. അതിനാൽ, ശ്രുതി, ഉപനിഷത്തുകളിൽ ഏകത്വത്തെ പ്രതിപാദിക്കുവാനുദ്ദേശിച്ചിട്ടുണ്ടെന്നുള്ളതിനാൽ, വരാൻപോകുന്ന ഏകവൃത്തിയെ ആശ്രയിച്ച്, ലോകത്തിലുള്ള ഭേദദൃഷ്ടിയെ അനുവദിച്ചിരിക്കുന്നതു ഗൗണംതന്നെ എന്നഭിപ്രായം. അഥവാ, "തദൈക്ഷത" "തത്തേജോऽസൃജത" ഇത്യാദിയായ ഉൽപത്തിക്കുമുമ്പ് "ഏകമേവാദ്വിതീയം" എന്നു് ഏകത്വം പറയപ്പെട്ടിരിക്കുന്നു. അതുതന്നെ, "തത്സത്യം, സ ആത്മാ, തത്ത്വമസി" എന്നു് ഏകത്വം മേൽ വരുമെന്നുള്ളതിനാൻ ഭവിഷ്യദ്വൃത്തിയേ അപേക്ഷിച്ച പറഞ്ഞിട്ടുള്ളതാകുന്നു. വല്ല വാക്യത്തിലുംനിന്നു ജീവാത്മാവും പരമാത്മാവും വേറേവേറേയാണെന്നുള്ള അർത്ഥം തോന്നുന്നുണ്ടെങ്കിൽ അതു "ചോറുവയ്ക്കുന്നു" എന്നു പറയുന്നതുപോലെ ഗൗണമാകുന്നു.

സാരം — ഭേദവാദങ്ങൾ ശ്രുതിമൂലകങ്ങളാണു്. അതിനാൽ വെറും ഉൽപ്രേക്ഷയാണെന്നു വിചാരിച്ച തള്ളിക്കളയാവുന്നവയല്ല എന്നുള്ള ആശങ്കയെ പരിഹരിക്കുന്നു:— സമ്യഗ്ജ്ഞാനത്തെയാണു് ഉൽപത്തി എന്നു പറയുന്നതു്. അതിനായിട്ടുള്ള ഉപനിഷത്തുകളുടെ പ്രവൃത്തിയെ അപേക്ഷിച്ച മുമ്പേ പ്രവർത്തിച്ചിട്ടുള്ള കർമ്മകാണ്ഡത്തിൽ പ്രതിപാദിച്ചിരിക്കുന്ന പരാപരാത്മാക്കളുടെ നാനാത്വം 'ഓദനത്തെ പചിക്കുന്നു.' (ചോറു വയ്ക്കുന്നു) എന്നു് വരാൻപോകുന്ന സ്ഥിതിയനുസരിച്ച തണ്ഡുലങ്ങളിൽ ഓദനത്വത്തെ ആരോപിച്ച പറയുന്നതുപോലേ ഗൗണമാകുന്നു. അല്ലാതെ ആത്മാക്കൾക്ക വാസ്തവത്തിൽ ഭേദമുണ്ടെന്നു ശ്രുതിക്കു വിവക്ഷയില്ല. എന്തെന്നാൽ ശ്രുതി ബോധിപ്പിക്കുന്നതു്, അപൂർവമായിട്ടുള്ളതിനേയോ പുരുഷാർത്ഥത്തേയോ ആയിരിക്കും. ഭേദം അപൂർവവുമല്ല, പുരുഷാർത്ഥവുമല്ല. 14

കാരിക—

മൃല്ലോഹവിസ്ഫുലിങ്ഗാദ്യൈഃ സൃഷ്ടിര്യാ ചോദിതാ ऽ ന്യഥാ,
ഉപായഃ സോ ऽ വതാരായ നാസ്തിഭേദഃ കഥഞ്ചന. 15

| | |
|---|---|
| മൃല്ലോഹവിസ്ഫുലിങ്ഗാദ്യൈഃ | = മൃത്തു്, ലോഹം, തീപ്പൊരി മുതലായ ദൃഷ്ടാന്തങ്ങളെക്കൊണ്ടു് |
| യാ സൃഷ്ടിഃ | = യാതൊരു സൃഷ്ടി |
| അന്യഥാ | = വേറേവേറേ പല പ്രകാരത്തിൽ |
| ചോദിതാ | = പ്രകാശിപ്പിക്കപ്പെട്ടുവോ, |
| സഃ | = അതു് |
| അവതാരായ | = അവതാരത്തിനുള്ള = ജീവാത്മാവും പരമാത്മാവും ഒന്നെന്നുള്ള ബുദ്ധിയേ അവതരിപ്പിക്കുന്നതിനുള്ള. |
| ഉപായഃ | = ഉപായമാകുന്നു. |
| കഥഞ്ചന | = ഒരുവിധത്തിലും |
| ഭേദഃ | = ഭേദം = ഉൽപത്തി മുതലായതുകൊണ്ടുള്ള ഭേദം. |
| ന അസ്തി | = ഇല്ല. |

ഭാഷ്യം—പൂർവപക്ഷം—ആകട്ടെ, ഉൽപത്തിക്കു മുമ്പു് എല്ലാം അജവും അദ്വിതീയവുമായ ഏകംതന്നെ ആണെങ്കിലും ഉൽപത്തിക്കുശേഷം ജനിച്ച ഇതു സർവവും ജീവങ്ങളും വേറേതന്നെയാണെല്ലോ.

സമാധാനം—അങ്ങനെ പറവാൻ പാടില്ല; പൃഥിവ്യാദി സങ്ഘാതങ്ങൾ സ്വപ്നംപോലേ ആത്മമായയാൽ ഉണ്ടാക്കപ്പെടുന്നവയാണെന്നും, ഘടാകാശത്തിന്റെ ഉല്പത്തി, ഭേദംമുതലായവപോലേയാണു് ജീവങ്ങളുടെ ഉല്പത്തിഭേദാദി എന്നും കാണിച്ചു് ഈ ദോഷം മുമ്പേതന്നെ പരിഹരിക്കപ്പെട്ടിട്ടുണ്ടു്. ഈ ഉൽപത്തിഭേദാദി ശ്രുതികളിൽനിന്നുതന്നെ എടുത്തു ഇവിടെ വീണ്ടും ഉൽപത്തിശ്രുതികളെ ഉപന്യസിക്കുന്നതു്, അവയ്ക്കു ജീവാത്മപരമാത്മാക്കളുടെ ഐക്യത്തിലാണു

താല്പര്യം എന്നു കാണിപ്പാനാകുന്നു. മുമ്പു്; മുത്തു്, ലോഹം തീപ്പൊരി മുതലായ ദൃഷ്ടാന്തങ്ങളെ ഉപന്യസിച്ചു വേറേ വേറേ പറയപ്പെട്ട സൃഷ്ടിപ്രകാരങ്ങളെല്ലാം നമുക്കു് ജീവാത്മാവും പരമാത്മാവും ഒന്നെന്നുള്ള ബുദ്ധിയേ അവതരിപ്പിക്കുന്നതിനുള്ള ഉപായമാകുന്നു. വാഗാദികളായ പ്രാണങ്ങൾക്കു തമ്മിൽ, 'ഞാനാണു കേമൻ', 'ഞാനാണു കേമൻ' എന്നു തിരക്കുണ്ടായതായും, ദേവാസുരയുദ്ധത്തിൽ ദേവന്മാർ അസുരന്മാരെ തോല്പിക്കുന്നതിനായി യാഗമാരംഭിക്കയും, വാഗാദികളെ ഉദ്ഗാതാക്കളായി വരിക്കയും, ആവാഗാദികളെ അമങ്ഗലാസങ്ഗംകൊണ്ടുണ്ടായ പാപംനിമിത്തം അസുരന്മാർ വേധിക്കയും ചെയ്തതായും മററുമുള്ള ആഖ്യായികകൾ പ്രാണൻ വിശിഷ്ടനാണെന്നുള്ള ബോധത്തെ അവതരിപ്പിക്കുന്നതിനായി കല്പിക്കപ്പെട്ടിട്ടുള്ളതല്ലാതെ, യഥാശ്രുതമായ അർത്ഥം അവയ്ക്കില്ലല്ലോ. അതുപോലെയാണു് ഉല്പത്തിശ്രുതികളും. ജീവാത്മാവും പരമാത്മാവും ഒന്നുതന്നെ എന്നുള്ള ബുദ്ധിയേ അവതരിപ്പിക്കുന്നതിനുള്ള ഉപായം മാത്രമാണു് അവ. അവയ്ക്കും യഥാശ്രുതാർത്ഥത്തിൽ താൽപ്പര്യമില്ല. പ്രാണാദിസംവാദം യഥാശ്രുതാർത്ഥപരമാണെന്നു പറവാൻ നിവൃത്തിയുമില്ല. എന്തെന്നാൽ പ്രാണാദിസംവാദം പല ശാഖകളിൽ പലവിധത്തിലാണു കാണുന്നതു്. സംവാദം പരമാർത്ഥമായിരുന്നു എങ്കിൽ അതു് എല്ലാ ശാഖകളിലും ഒരേരൂപത്തിൽതന്നെ ഇരിക്കുമായിരുന്നു; പരസ്പരവിരുദ്ധങ്ങളായ പല പ്രകാരങ്ങളിൽ ഇരിക്കുകയില്ലായിരുന്നു. എന്നാൽ അങ്ങനെ ഇരിക്കുന്നുണ്ടുതാനും. അതിനാൽ സംവാദശ്രുതികൾ ആ അർത്ഥത്തിൽ ഉള്ളവയല്ല. ഇതുപോലെതന്നെയാണു് ഉല്പത്തിവാക്യങ്ങളേയും മനസ്സിലാക്കേണ്ടതു്. കല്പഭേദത്താൽ സൃഷ്ടിഭേദം ഉള്ളതുകൊണ്ടു്, സംവാദശ്രുതികളും ഉൽപത്തിശ്രുതികളും സൃഷ്ടിതോറും വേറേവേറേയാണെന്നു വാദിച്ചുനില്ക്കാനും തരമില്ല. എന്തെന്നാൽ മുൻപു പറഞ്ഞ ജീവവൈശിഷ്ട്യബുദ്ധിയേയും ജീവാത്മപരമാത്മൈക്യബോധത്തേയും അവതരിപ്പിക്കയല്ലാതെ വേറെ പ്രയോജനം അവയ്ക്കില്ല. അവയ്ക്കു വേറേ പ്രയോജനം ഉള്ളതായി കല്പിക്കുവാനും വിഷമമാണു്. പ്രാണാദിഭാവത്തെ പ്രാപിക്കുന്നതിനുവേണ്ടി ധ്യാനിക്കുന്ന

തിനായിട്ടാണു പ്രാണാദികളെ കീർത്തിച്ചിട്ടുള്ളതെന്നു പറവാനും നിവൃത്തിയില്ല; എന്തെന്നാൽ ഇതേ ന്യായത്താൽ കലഹാദിധ്യാനംകൊണ്ടു കലഹാദിപ്രാപ്തിയും ഫലമായി സിദ്ധിക്കുമെന്നുവരും. അതു് അനിഷ്ടവുമാണു്. അതിനാൽ ഉൽപത്ത്യാദിശ്രുതികൾ, ആത്മാവൊന്നെന്നുള്ള ബുദ്ധിയെ അവതരിപ്പിക്കുന്നതിനുതന്നെയാണെന്നല്ലാതെ മറ്റൊന്നിനാണെന്നു കല്പിക്കുവാൻ നിവൃത്തിയില്ല. അതിനാൽ ഉൽപത്തി മുതലായവകൊണ്ടുള്ള ഭേദം ഒരുവിധത്തിലുമില്ല. 15

കാരിക—

ആശ്രമാസ്ത്രിവിധാ ഹീനമധ്യമോൽകൃഷ്ടദൃഷ്ടയഃ;
ഉപാസനോപദിഷ്ടേയം തദർത്ഥമനുകമ്പയാ 16

| | |
|---|---|
| ആശ്രമാഃ = ആശ്രമങ്ങൾ | = ആശ്രമികൾ = അധികാരികൾ |
| ഹീനമധ്യമോൽകൃഷ്ടദൃഷ്ടയഃ | = ഹീനദൃഷ്ടികളെന്നും മധ്യമദൃഷ്ടികളെന്നും ഉൽകൃഷ്ടദൃഷ്ടികളെന്നും |
| ത്രിവിധാഃ | = മൂന്നുവിധത്തിലാകുന്നു. |
| തദർത്ഥം | = അവർക്കുവേണ്ടിയാണു് |
| അനുകമ്പയാ | = അനുകമ്പയാൽ |
| ഇയം ഉപാസനാ | = ഈ ഉപാസനാ |
| ഉപദിഷ്ടാ | = ഉപദേശിക്കപ്പെട്ടിരിക്കുന്നതു്. |

ഭാഷ്യം — "ഏകമേവാദ്വിതീയംബ്രഹ്മ" ഇത്യാദി ശ്രുതികളനുസരിച്ചു് നിത്യശുദ്ധബുദ്ധമുക്തസ്വഭാവനായ ഒരേ ആത്മാവുതന്നെയാണു് പരമാർത്ഥത്തിൽ ഉള്ളതു്, മറ്റെല്ലാം അസത്താണു് എന്നു വസ്തുനപക്ഷം ഈ ഉപാസന ഉപദേശിച്ചിരിക്കുന്നതെന്തിനാണു്? "ആത്മാവാഅരേ ദ്രഷ്ടവ്യഃ" "യ ആത്മാ ƒ പഹതപാപ്മാ" "സക്രതുംകുർവീത" "ആത്മേത്യേവോപാസീത" ഇത്യാദി ശ്രുതികൾ ഉപാസനയെ ആണെല്ലോ ഉപദേശിക്കുന്നതു്; അഗ്നിഹോത്രാദി കർമ്മങ്ങൾ ഉപദേശിക്കുന്നതും എന്തിനാണു്? എന്നു ചോദിക്കയാണെങ്കിൽ, അതിനു കാരണം കേട്ടുകൊള്ളുക— ആശ്രമങ്ങൾ എന്നുള്ളതുകൊണ്ടു ആശ്രമികളെ ഗ്രഹിക്കണം; അധികാരികളെന്നർത്ഥം. സദാചാരനിഷ്ഠയുള്ള മൂന്നു വർണ്ണത്തിലുള്ളവരേയും ഇതുകൊണ്ടു ഗ്രഹിക്കേണ്ടതാണു്. ആശ്രമ

ശബ്ദം മാർഗ്ഗപ്രദർശനത്തിനു മാത്രമാണു്. ഈ അധികാരികരം മൂന്നുവിധത്തിലുണ്ടു്. എങ്ങനെയെന്നാൽ ദർശനസാമർത്ഥ്യം കുറവുള്ളവർ, ഇടമട്ടിലുള്ളവർ, കൂടുതലുള്ളവർ ഇങ്ങിനെയാണു്. അവർക്കുവേണ്ടിയാണു് ഉപാസന ഉപദേശിക്കപ്പെട്ടിരിക്കുന്നതു്, കർമ്മങ്ങളുപദേശിച്ചിരിക്കുന്നതു മന്ദന്മാരും മധ്യമന്മാരുമായ അധികാരികൾക്കുവേണ്ടിയാണു്. അല്ലാതെ ആത്മാവു് ഏകനും അദ്വിതീയനുമാണെന്നു നിശ്ചയമുള്ള ഉത്തമാധികാരികൾക്കുവേണ്ടിയല്ല. സന്മാർഗ്ഗഗാമികളായ സജ്ജനങ്ങൾ ഉത്തമമായ ഈ ഏകത്വദൃഷ്ടിയെ പ്രാപിച്ചുകൊള്ളട്ടെ എന്നു വിചാരിച്ചു്, ദയാലുവായ വേദം അനുകമ്പയാൽ ഈ ഉപാസനകളേയും കർമ്മങ്ങളേയും ഉപദേശിച്ചിരിക്കുന്നു. "യന്മനസാ ന മനുതേ, യേനാ ʃ ʃ ഹുർമ്മനോ മതം, തദേവ ബ്രഹ്മ ത്വം വിദ്ധി; നേദം യദിദ മുപാസതേ" "തത്ത്വമസി" "ആത്മൈവേദം സർവം" ഇത്യാദി ശ്രുതികളനുസരിച്ചു്, അദ്വൈതദൃഷ്ടികൾക്കു് വർണ്ണാശ്രമഭേദാഭിമാനമില്ലാത്തതുകൊണ്ടുതന്നെ ഉപാസനയും കർമ്മവും സംഭവിക്കയില്ല. 16

കാരിക—

സ്വസിദ്ധാന്തവ്യവസ്ഥാസു ദ്വൈതിനോ നിശ്ചിതാ ദൃഢം
പരസ്പരം വിരുധ്യന്തേ തൈരയം ന വിരുദ്ധ്യതേ. 17

| | |
|---|---|
| സ്വസിദ്ധാന്തവ്യവസ്ഥാസു | = അവരവരുടെ സിദ്ധാന്തങ്ങളുടെ വ്യവസ്ഥകളിൽ |
| ദൃഢം | = ദൃഢമായി |
| നിശ്ചിതാഃ | = നിശ്ചിതരായ, ആസക്തരായ |
| ദ്വൈതിനഃ | = ദ്വൈതികൾ |
| പരസ്പരം | = അന്യോന്യം |
| വിരുദ്ധ്യന്തേ | = വിരോധപ്പെടുന്നു. |
| അയം | = ഇതു്, വൈദികമായ ഈ ആത്മൈകത്വദർശനപക്ഷം |

തൈഃ = അവരോടു്
ന വിരുധ്യതേ = വിരോധപ്പെടുന്നില്ല

ഭാഷ്യം—ശാസ്ത്രംകൊണ്ടും യുക്തികൊണ്ടും തീർച്ചപ്പെട്ടിട്ടുള്ളതാകയാൽ അദ്വയാത്മദർശനമാണു ശരിയായ ദർശനം. മററുള്ളതെല്ലാം ശാസ്ത്രത്തിനും യുക്തിക്കും വിപരീതമാകയാൽ മിഥ്യാദർശനങ്ങളാണു്. അവ മിഥ്യാദർശനങ്ങളാണെന്നുള്ളതു താഴേപറയുന്ന ഹേതുകൊണ്ടും സിദ്ധിക്കുന്നു—കപിലൻ, കണാദൻ, ബുദ്ധൻ, ആർഹതൻ മുതലായവരുടെ ദർശനങ്ങളെ അനുസരിക്കുന്നവർ തങ്ങളുടെ സിദ്ധാന്തങ്ങൾക്കടിസ്ഥാനമായ നിയമങ്ങളിൽ, 'ഇതുതന്നെയാണു്, ഇങ്ങനെതന്നെയാണു പരമാർത്ഥം' എന്നുള്ള ആസക്തിയോടുകൂടി തങ്ങൾക്കു് എതിരാളിയെക്കാണുമ്പോൾ അവനെ ദ്വേഷിക്കയും, രാഗദ്വേഷങ്ങളോടുകൂടി സ്വസിദ്ധാന്തദർശനംതന്നെ ശരിയെന്നു സ്ഥാപിപ്പാനായി അന്യോന്യം വിരോധപ്പെടുകയും ചെയ്യുന്നു. നമ്മുടെ വൈദികമായ ആത്മൈകത്വദർശനപക്ഷത്തിനു്, അന്യോന്യവിരോധികളായ അവരോടു വിരോധമില്ല. എന്തെന്നാൽ, അതിൽ എല്ലാം ഒന്നുതന്നെയാണു്. അവനവന്റെ കൈകാൽമുതലായവ വല്ലപ്പോഴും തട്ടുകയോ മററോ ചെയ്താൽ അവയോടു് ആക്കും വിദ്വേഷം തോന്നാറില്ലല്ലോ. അതു്, അവ വേറെയാണെന്നുള്ള വിചാരമില്ലാത്തതുകൊണ്ടുതന്നെയാണുതാനും. അതുപോലെ ദ്വൈതാഭിമാനികൾനിമിത്തം ചില്ലറ ഉപദ്രവങ്ങൾ ഉണ്ടായാലും, അവർ വേറെയാണെന്നുള്ള വിചാരമില്ലാത്തതിനാൽ അദ്വൈതദർശികൾക്കു് അവരോടു ദ്വേഷമുണ്ടാകുന്നില്ല, ഇപ്രകാരം രാഗദ്വേഷാദിദോഷങ്ങൾക്കു നിമിത്തമാകാത്തതിനാൽ അദ്വൈതദർശനംതന്നെയാണു ശരിയായ ദർശനമെന്നഭിപ്രായം 17

കാരിക—

അദ്വൈതം പരമാർത്ഥോഹി ദ്വൈതം തദ്ഭേദ ഉച്യതേ
തേഷാമുഭയഥാ ദ്വൈതം തേനായം നവിരുധ്യതേ. 18

ഹി = എന്തെന്നാൽ
അദ്വൈതം = ആത്മൈകത്വമാണു്
പരമാർത്ഥഃ = പരമാർത്ഥമായിട്ടുള്ളതു്.

| | |
|---|---|
| ദ്വൈതം | = നാനാത്വം |
| തദ്ഭേദഃ | = അതിന്റെ ഭേദമെന്നു |
| ഉച്യതേ | = പറയപ്പെടുന്നു |
| തേഷാം | = അവർക്കു=ദ്വൈതികൾക്കു |
| ഉഭയഥാ | = രണ്ടുവിധത്തിലും = പരമാർത്ഥമായും അപരമാർത്ഥമായും |
| ദ്വൈതം | = ദ്വൈതംതന്നെ. |
| തേന | = അതിനാൽ |
| അയം | = ഇതു് = നമ്മുടെ ആത്മൈകത്വപക്ഷം |
| നവിരുദ്ധ്യതേ | = വിരോധപ്പെടുന്നില്ല. |

ഭാഷ്യം—എന്തുകൊണ്ടാണു് അവരോടു വിരോധപ്പെടാത്തതെന്നു പറയുന്നു:—അദ്വൈതമാണു പരമാർത്ഥമായിട്ടുള്ളതു്. ദ്വൈതം അതിന്റെ ഭേദമെന്നു—കാര്യമെന്നു—പറയപ്പെടുന്നു. "ഏകമേവാദ്വിതീയം ബ്രഹ്മ" "തത്തേജോ ƒസൃജത" എന്നുള്ള ശ്രുതി ഇതിലേക്കു പ്രമാണമാകുന്നു. യുക്തിയും ഇതിനനുകൂലമായിരിക്കുന്നു. സമാധിയിലും മൂർഛയിലും ചിത്തത്തിനു സ്പന്ദനമില്ലല്ലോ. അപ്പോൾ ദ്വൈതമേ ഇല്ല. അതുകൊണ്ടാണു ദ്വൈതം അദ്വൈതത്തിന്റെ കാര്യമാകുന്നതു്. ദ്വൈതികൾക്കാകട്ടെ, പരമാർത്ഥമായിട്ടും അപരമാർത്ഥമായിട്ടും രണ്ടുവിധത്തിലും ദ്വൈതംതന്നെ. ഭ്രാന്തന്മാരായ അവർക്കു ദ്വൈതദൃഷ്ടിയാണുള്ളതെങ്കിലും അഭ്രാന്തന്മാരായ നമുക്കു അദ്വൈതദൃഷ്ടിയാണു്. അതിനാൽ നമ്മുടെ ആത്മൈകത്വദർശനപക്ഷം അവരോടു വിരോധപ്പെടുന്നില്ല. "ഇന്ദ്രോമായാഭിഃ പുരുരൂപഈയതേ" "നതു തദ്വിതീയമസ്തി" എന്നുംമററുമുള്ള ശ്രുതികൾ അദ്വൈതം പരമാർത്ഥമാണെന്നും ദ്വൈതം മിഥ്യയാണെന്നുമുള്ളതിലേക്കു പ്രമാണമാകുന്നു. തറയിൽ നിൽക്കുന്ന ഒരു ഭ്രാന്തൻ, മദിച്ച ആനയുടെ പുറത്തിരിക്കുന്നവനോടു, 'ഞാൻ ആനപ്പുറത്തിരിക്കയാണു്, ആനയെ എന്റെനേർക്കു കൊണ്ടുവാ' എന്നു പറഞ്ഞാലും ആനപ്പുറത്തിരിക്കുന്നവൻ വിരോധബുദ്ധികൂടാതേയും ആനയെ അവന്റെനേർക്കു കൊണ്ടുചെല്ലാതെയും ഇരിക്കുന്നതുപോലെ ഭ്രാന്തിമൂലകമായ ദ്വൈതദർശനങ്ങളോടു പ്രമാണമൂലകമായ അദ്വൈതദർശനം അവിരു

ദ്ധമാകുന്നു. പരമാർത്ഥത്തിൽ ബ്രഹ്മവിത്തു ദ്വൈതികളുടെ ആത്മാവുതന്നെയാകുന്നു. അതുകൊണ്ടാണു് അദ്വൈതപക്ഷം ദ്വൈതപക്ഷങ്ങളോടു വിരുദ്ധമല്ലെന്നു പറഞ്ഞതു്. 18

കാരികം—

മായയാ ഭിദ്യതേഹ്യേതന്നാന്യഥാ ƒജം കഥഞ്ചന
തത്ത്വതോ ഭിദ്യമാനേഹി മർത്ത്യതാമമൃതം വ്രജേത് 19

| | |
|---|---|
| ഏതത് | = ഇതു് = ഈ അദ്വൈതം |
| മായയാഹി | = മായയാൽതന്നെയാണു് |
| ഭിദ്യതേ | = ഭേദിക്കുന്നതു. |
| അജം | = നിരവയവമായിട്ടുള്ളതു് |
| അന്യഥാ | = മററുപ്രകാരത്തിൽ = പരമാർത്ഥമായിട്ടു |
| കഥഞ്ചന | = ഒരു വിധത്തിലും |
| ന (ഭിദ്യതേ) | = ഭേദിക്കയില്ല. |
| ഹി | = എന്തെന്നാൽ |
| തത്ത്വതഃ | = പരമാർത്ഥമായിട്ടു |
| ഭിദ്യമാനേ | = ഭേദിക്കുന്നതായിരുന്നാൽ |
| അമൃതം | = അമൃതമായിട്ടുള്ളതു് |
| മർത്ത്യതാം | = മർത്ത്യതയേ |
| വ്രജേത് | = പ്രാപിക്കും |

ഭാഷ്യം—ദ്വൈതം അദ്വൈതത്തിൻെറ ഭേദമാണെന്നു പറയുകയാണെങ്കിൽ ദ്വൈതവും അദ്വൈതത്തെപ്പോലെ പരമാർത്ഥത്തിൽ ഉള്ളതാണെന്നു വരുമെന്നുള്ള ഒരുത്തൻെറ ആശങ്കക്കു സമാധാനം പറയുന്നു — പരമാർത്ഥത്തിൽ ഉള്ള അദ്വൈതം, കണ്ണിൽ സുഖക്കേടുള്ളവനു് അനേകം ചന്ദ്രന്മാരുണ്ടെന്നു തോന്നുന്നതുപോലെയും, രജ്ജു, സർപ്പം, ഉദകധാര മുതലായി പലപ്രകാരത്തിൽ തോന്നുന്നതുപോലെയും, മായകൊണ്ടു പലതായി തോന്നുന്നതാണു്. അല്ലാതെ പരമാർത്ഥത്തിൽ അതു പലതായി തീരുന്നില്ല. എന്തെന്നാൽ ആത്മാവു നിരവയവമാകുന്നു. മുത്തു മുതലായവയുടെ ഭേദത്താൽ ഘടാദികൾ ഭേദിക്കുന്നതുപോലെ, സാവയവമായി

ട്ടുള്ളതാണല്ലോ അവയവത്തിന്റെ മാററംകൊണ്ടു ഭേദിക്കുന്നതു്. അതുകൊണ്ടു നിരവയവവും അജവുമായ വസ്തു പരമാർത്ഥത്തിൽ ഒരുവിധത്തിലും ഭേദിക്കുകയില്ല. പരമാർത്ഥത്തിൽ ഭേദിക്കുന്നു എന്നു പറയുന്നപക്ഷം അമൃതവും അജവും സ്വഭാവേന ഉള്ളതുമായ വസ്തു നാശമുള്ളതായിത്തീരും. അതു് അഗ്നിശീതമായി തീരുന്നതുപോലെയാണു്. അങ്ങനെ സ്വഭാവത്തിനു വൈപരീത്യം വരുന്നതു സർവപ്രമാണങ്ങൾക്കും വിരുദ്ധമായതുകൊണ്ടു് അനിഷ്ടവുമാകുന്നു. അതിനാൽ അജവും അവ്യയവുമായ ആത്മതത്ത്വം മായകൊണ്ടുതന്നെയാണു ഭേദിക്കുന്നതു്. പരമാർത്ഥത്തിൽ ഭേദിക്കുന്നില്ല. അതുകൊണ്ടു ദ്വൈതം പരമാർത്ഥത്തിലുള്ളതല്ല. 19

കാരിക—

അജാതസ്യൈവ ഭാവസ്യ ജാതിമിച്ഛന്തി വാദിനഃ
അജാതോഹ്യമൃതോ ഭാവോ മർത്ത്യതാംകഥ മേഷ്യതി? 20

| | | |
|---|---|---|
| വാദിനഃ | = | ചില വാദികൾ |
| അജാതസ്യ ഏവ | = | ജനനമില്ലാത്തതുതന്നെയായ |
| ഭാവസ്യ | = | ഭാവത്തിനു് = ആത്മതത്ത്വത്തിനു് |
| ജാതിം | = | ജാതിയേ = ജനനത്തെ |
| ഇച്ഛന്തി | = | ഇച്ഛിക്കുന്നു |
| അജാതഃ | = | അജാതവും = ജനിക്കാത്തതും |
| അമൃതഃ | = | അമൃതവുമായ |
| ഭാവഃ | = | ഭാവം = ആത്മാവു് |
| കഥം | = | എങ്ങനെ |
| മർത്ത്യതാം | = | മർത്ത്യതയേ = മരണമുള്ള അവസ്ഥയെ |
| ഏഷ്യതി | = | പ്രാപിക്കും? |

ഭാഷ്യം—ഉപനിഷദ്വ്യാഖ്യാതാക്കളും വായാടികളുമായ ചില ബ്രഹ്മവാദികൾ, സ്വഭാവേന അജാതവും അമൃതവുമായിത്തന്നെ ഇരിക്കുന്ന ആത്മതത്ത്വത്തിനു് പരമാർത്ഥത്തിൽ തന്നെ ഉൽപത്തി ഉണ്ടെന്നു വിചാരിക്കുന്നു. അവർ വിചാരിക്കുന്നതുപോലെ പരമാർത്ഥമായി ജനിക്കുകയാണെങ്കിൽ

തീർച്ചയായും അതു മർത്ത്യതയെ പ്രാപിക്കും. അജാതവും അമൃതവും സ്വഭാവേനതന്നെ ഉള്ളതുമായ ആത്മാവു എങ്ങനെയാണു മർത്ത്യതയെ പ്രാപിക്കുന്നതു്? ആത്മതത്ത്വം ഒരിക്കലും സ്വഭാവത്തിനു വിപരീതമായ മർത്ത്യതയെ പ്രാപിക്കുകയില്ല എന്നു സാരം. 20

കാരിക—

ന ഭവത്യമൃതം മർത്ത്യം ന മർത്ത്യമമൃതം തഥാ
പ്രകൃതേരന്യഥാഭാവോ ന കഥഞ്ചിദ് ഭവിഷ്യതി. 21

| | |
|---|---|
| അമൃതം | = നാശമില്ലാത്തതു് |
| മർത്ത്യം ന ഭവതി | = മർത്ത്യമാ(നാശമുള്ളതാ)യിത്തീരുന്നില്ല. |
| തഥാ | = അതുപോലെ |
| മർത്ത്യം | = നാശമുള്ളതു് |
| അമൃതം | = അമൃതമായും = നാശമില്ലാത്തതായും |
| ന ഭവതി | = ഭവിക്കുന്നില്ല. |
| പ്രകൃതേഃ | = പ്രകൃതിയ്ക്കു് = സ്വഭാവത്തിനു് |
| അന്യഥാഭാവഃ | = അന്യഥാഭാവം = മാററം |
| കഥഞ്ചിത് | = ഒരുവിധത്തിലും |
| ന ഭവിഷ്യതി | = ഉണ്ടാകയില്ല |

ഭാഷ്യം—ലോകത്തിൽ അമൃതമായിട്ടുള്ളതു് മർത്ത്യമായിത്തീരാറില്ല; അതുപോലെ മർത്ത്യമായിട്ടുള്ളതു് അമൃതമായും തീരാറില്ല. അതിനാൽ അഗ്നിയ്ക്കു് ഔഷ്ണ്യമെന്നപോലെ പ്രകൃതിക്കു മാററം ഒരുവിധത്തിലും ഉണ്ടാകയില്ല. 21

കാരിക—

സ്വഭാവേനാമൃതോയസ്യ ഭാവോഗച്ഛതിമർത്ത്യതാം
കൃതകേനാമൃതസ്തസ്യ കഥം സ്ഥാസ്യതി നിശ്ചലഃ 22

| | |
|---|---|
| യസ്യ | = ഏതു വാദിയുടെ അഭിപ്രായത്തിൽ |
| സ്വഭാവേന | = സ്വഭാവത്താൽതന്നെ |
| അമൃതഃ | = അമൃതമായ |
| ഭാവഃ | = ഭാവം |

| | |
|---|---|
| മർത്ത്യതാം | = മർത്ത്യതയേ |
| ഗച്ഛതി | = പ്രാപിക്കുന്നുവോ = പരമാർത്ഥത്തിൽ ജനിക്കുന്നുവോ |
| തസ്യ | = അവൻെറ അഭിപ്രായത്തിൽ |
| കൃതകേന | = കൃതകംകൊണ്ടു് = സമുച്ചയാനുഷ്ഠാനംകൊണ്ടു് |
| അമൃതഃ | = അമൃതമായ ഭാവം |
| കഥം | = എങ്ങനെ |
| നിശ്ചലഃ | = നിശ്ചലഃ = നിശ്ചലമായി = അമൃതസ്വഭാവമായി |
| സ്ഥാസ്യതി | = സ്ഥിതിചെയ്യും? |

ഭാഷ്യം—ഏതു വാദിയുടെ അഭിപ്രായത്തിൽ സ്വഭാവേന അമൃതമായ ഭാവം പരമാർത്ഥത്തിൽ ജനിക്കുന്നുവോ, അവൻ, ആ ഭാവം ഉൽപത്തിക്കുമുമ്പു് സ്വഭാവേനതന്നെ അമൃതമാണെന്നു പ്രതിജ്ഞചെയ്യുന്നതു് വെറുതേതന്നെ. വിദ്യാവിദ്യകളെ ഒരുമിച്ചനുഷ്ഠിക്കുന്നതുകൊണ്ടു് പ്രളയാവസ്ഥയിൽ അമൃതാവസ്ഥയുള്ളതായി തീരുന്നതിനാൽ അമൃതത്വമുണ്ടെന്നാണു് അവൻ പറയുന്നതു്. അങ്ങനെയുള്ള അമൃതത്വം സ്വാഭാവികമല്ല, കൃത്രിമമാണു്. അതു് അമൃതസ്വഭാവത്തോടുകൂടി നിശ്ചലമായിരിക്കുകയില്ല. ആത്മാവു ജനിക്കുമെന്നു വാദിക്കുന്നവനു് എപ്പോഴും ജനനമില്ലാത്തതായി യാതൊന്നും പറവാനില്ല. ഈ ജഗത്തെല്ലാം മർത്ത്യമാകുന്നു. അതിനാൽ മോക്ഷമില്ലെന്നുവരും. 22

കാരികാ—

ഭൂതതോഽഭൂതതോവാപിസൃജ്യമാനേ സമാശ്രുതിഃ
നിശ്ചിതം യുക്തിയുക്തംചയത്, തദ്ഭവതി നേതരത് 23

| | |
|---|---|
| ഭൂതതഃ | = പരമാർത്ഥത്തിലോ |
| അഭൂതതഃ വാ അപി | = പരമാർത്ഥത്തിലല്ലാതേയോ |
| സൃജ്യമാനേ | = സൃഷ്ടിക്കപ്പെടുന്നതിൽ |
| ശ്രുതിഃ | = ശ്രുതി = സൃഷ്ടിശ്രുതി |
| സമാ | = സമമാകുന്നു. |

| | |
|---|---|
| നിശ്ചിതം | = നിശ്ചിതമായിട്ടുള്ളതും = ശ്രുതിയാൽ നിശ്ചയിക്കപ്പെട്ടിട്ടുള്ളതും |
| യുക്തിയുക്തം ച | = യുക്തിയുള്ളതും |
| യത് | = യാതൊന്നാണോ, |
| തത് ഭവതി | = അതാണു ശരിയായിട്ടുള്ളതു്. |
| ഇതരത് | = മററുള്ളതു് = യുക്തിഹീനമായിട്ടുള്ളതു് |
| ന | = അല്ല = ശരിയല്ല |

ഭാഷ്യം—പൂർവപക്ഷം—ആത്മാവു ജനിക്കുന്നില്ലെന്നു വാദിക്കുന്നവനു സൃഷ്ടിപ്രതിപാദകമായ ശ്രുതി പ്രമാണമാകുവാൻ തരമില്ലല്ലോ.

സമാധാനം—സൃഷ്ടിപ്രതിപാദകമായി ശ്രുതി ഉണ്ടെന്നുള്ളതു ശരിതന്നെ. എന്നാൽ അതു് അന്യപരമാകുന്നു. അതു് ആത്മൈകത്വബുദ്ധിയേ അവതരിപ്പിക്കുന്നതിനുള്ള ഉപായമാണെന്നു നാം മുമ്പു പറഞ്ഞിട്ടുണ്ടു്. പരിഹാരം പറഞ്ഞുകഴിഞ്ഞിരുന്നിട്ടും ഇപ്പോഴും വീണ്ടും ചോദ്യവും സമാധാനവും, വിവക്ഷിതാർത്ഥത്തെക്കുറിച്ചു സൃഷ്ടിശ്രുതിയുടെ അക്ഷരങ്ങൾക്കു് ആനുകൂല്യമില്ലെന്നുള്ള ആശങ്കയെ പരിഹരിക്കുന്നതിനായിട്ടു മാത്രമാകുന്നു. വസ്തു സൃഷ്ടിക്കുന്നതു പരമാർത്ഥത്തിലായാലും മായാവി സൃഷ്ടിക്കുന്നതുപോലെ മായകൊണ്ടായാലും സൃഷ്ടിശ്രുതി ഒരുപോലെചേരും.

പൂർവപക്ഷം—ഗൗണം, മുഖ്യം എന്നു രണ്ടർത്ഥമുള്ളതിൽ മുഖ്യാർത്ഥത്തേയാണു ശബ്ദങ്ങൾക്കു ന്യായമായി എടുക്കേണ്ടതു്. അതിനാൽ സൃഷ്ടി ശ്രുതിയുടെ മുഖ്യാർത്ഥമായി സൃഷ്ടി സത്യമാണെന്നു വിചാരിക്കയാണു വേണ്ടതു്.

സമാധാനം—അങ്ങനെ പറവാൻ പാടില്ല. എന്തെന്നാൽ വാസ്തവമായ സൃഷ്ടി അപ്രസിദ്ധമാകയാൽ ഞങ്ങളുടെ പക്ഷത്തിൽ സൃഷ്ടിശബ്ദത്തിനു വാസ്തവമായ സൃഷ്ടി എന്നർത്ഥമേ ഇല്ല. അതിനാൽ മുഖ്യാർത്ഥത്തെ അംഗീകരിച്ചാലും സൃഷ്ടി സത്യമാണെന്നു സിദ്ധിക്കയില്ല. എന്നുമാത്രമല്ല അങ്ങനെ സൃഷ്ടി സത്യമാണെന്നു ബോധിപ്പിച്ചതുകൊണ്ടു പ്രയോജനമില്ലായ്കയാൽ ശ്രുതിക്കു് അതിൽ താല്പര്യമില്ലെന്നു മുമ്പു പറകയും ചെയ്തിട്ടുണ്ടു്. ഗൗണമായാ

ലും മുഖ്യമായാലും സൃഷ്ടി എല്ലാം അവിദ്യാവിഷയംതന്നെയാണ്. അല്ലാതെ പരമാർത്ഥത്തിൽ ഉള്ളതല്ല. ''സബാഹ്യാഭ്യന്തരോഹ്യജ'' എന്നുള്ള ശ്രുതിയുടെ അർത്ഥം നോക്കുമ്പോഴും വാസ്തവമായ സൃഷ്ടി ചേരുകയുമില്ല. അതിനാൽ അദ്വിതീയമായ ബ്രഹ്മം ഒന്നുതന്നെ എന്നു ശ്രുതിയാൽ നിശ്ചയിക്കപ്പെട്ടിട്ടുള്ളതു യുക്തിയുക്തവുമാണെന്നു പൂർവഗ്രന്ഥങ്ങളെക്കൊണ്ടു നാം പറഞ്ഞിട്ടുണ്ട്. അതിനാൽ അതുതന്നെയാണു ശരിയായ ശ്രുത്യർത്ഥം. ഒരിക്കലും വേറെയല്ല. 23

കാരിക—

നേഹ നാനേതി ചാ ऽ ऽ മ്നായാദിന്ദ്രോമായാഭിരിത്യപി
അജായമാനോ ബഹുധാമായയാ ജായതേതു സഃ 24

| | | |
|---|---|---|
| നേഹ നാനാ ഇതിച | = | ''നേഹ നാനാ ऽ സ്തികിഞ്ചന'' എന്നും |
| ഇന്ദ്രോമായാഭിഃ ഇതി അപി | = | ''ഇന്ദ്രോമായാഭിഃ പുരുരൂപ ഈയതേ'' എന്നും |
| ആമ്നായാത് | = | ആമ്നായമുള്ളതുകൊണ്ട് |
| അജായമാനഃ | = | ജനിക്കുന്നില്ലാത്ത |
| സഃ | = | അവൻ = ആത്മാവ് |
| മായയാതു | = | മായകൊണ്ടുതന്നെയാണ് |
| ബഹുധാ | = | പലപ്രകാരത്തിൽ |
| ജായതേ | = | ജനിക്കുന്നതു്. |

ഭാഷ്യം—സൃഷ്ടി പരമാർത്ഥമായിട്ടുള്ളതുതന്നെയാണെങ്കിൽ വാസ്തവത്തിൽതന്നെ പല വസ്തുക്കളുള്ളതുകൊണ്ട് അങ്ങനെയില്ലെന്നു കാണിക്കുന്നതിനായിട്ടുള്ള വേദം ഉണ്ടായിരിക്കയില്ലായിരുന്നു. എന്നാൽ ''നേഹ നാനാസ്തി കിഞ്ചന'' (ഈ ലോകത്തിൽ പലതായി ഒന്നുമില്ല) എന്ന്, ദ്വൈതഭാവങ്ങളെ പ്രതിഷേധിക്കുന്നതിനായി ശ്രുതിയുണ്ടു താനും. അതുകൊണ്ട് ആത്മാവൊന്നെന്നു മനസ്സിലാകുന്നതിനായി കല്പിക്കപ്പെട്ടിരിക്കുന്ന സൃഷ്ടി, പ്രാണസംവാദം പോലേ അപരമാർത്ഥമായിട്ടുള്ളതുതന്നെയാകുന്നു. ''ഇന്ദ്രോമായാഭിഃ പുരുരൂപ ഈയതേ'' (സർവേശ്വരൻ മായകളെ

കൊണ്ടു്, പലവിധത്തിലുള്ള രൂപത്തോടുകൂടിയവനായി അറിയപ്പെടുന്നു.) എന്നു് അപരമാർത്ഥമെന്നുള്ള അർത്ഥത്തിലുള്ള മായാശബ്ദംകൊണ്ടു സൃഷ്ടിയെ വ്യപദേശിച്ചിരിക്കുന്നു. മായാശബ്ദത്തിനു് അവിടെ പ്രജ്ഞയെന്നാണല്ലോ അർത്ഥമെന്നു പറകയാണെങ്കിൽ, വാസ്തവംതന്നെ; ഇന്ദ്രിയപ്രജ്ഞ അവിദ്യാമയമായതുകൊണ്ടു് അതു മായതന്നെ എന്നു സ്വീകരിച്ചിരിക്കുന്നതിനാൽ അതുകൊണ്ടു ദോഷമില്ല, "മായാഭിഃ" എന്നതിനു്, അവിദ്യാരൂപങ്ങളായ ഇന്ദ്രിയപ്രജ്ഞകളെക്കൊണ്ടു് എന്നർത്ഥം. "അജായമനോ ബഹുധാ വിജായതേ" (ജനിക്കുന്നില്ലാത്ത ആത്മാവു പലവിധത്തിൽ ജനിക്കുന്നു) എന്നും ശ്രുതിയുണ്ടു്. അതിനാൽ അവൻ മായ കൊണ്ടുതന്നെയാണു ജനിക്കുന്നതു്. 'തു' എന്ന ശബ്ദം, 'തന്നെ' എന്നുള്ള അവധാരണാർത്ഥത്തിലാണു പ്രയോഗിച്ചിരിക്കുന്നതു്. മായകൊണ്ടുതന്നെ എന്നർത്ഥം. ജനിക്കാതിരിക്കയും പലവിധത്തിൽ ജനിക്കയും ഒരുമിച്ചു് ഒന്നിൽ സംഭവിക്കയില്ല. അഗ്നിയിൽ തണുപ്പും ചൂടും ഒരുമിച്ചു വരികയില്ലല്ലോ. എന്നു മാത്രമല്ല, ആത്മൈകത്വദർശനത്തിനേ ഫലവുമുള്ളു. അതുകൊണ്ടും അതുതന്നെയാണു ശ്രുതിയാൽ നിശ്ചയിക്കപ്പെട്ടിട്ടുള്ള അർത്ഥം. "തത്ര കോമോഹഃ കഃ ശോക ഏകത്വ മനുപശ്യതഃ" ഇത്യാദി മന്ത്രവർണ്ണങ്ങളും, ആത്മൈകത്വദർശനം ഫലവത്താണെന്നുള്ളതിലേയ്ക്കു പ്രമാണമാകുന്നു. അതു തന്നെയുമല്ല, "മൃത്യോഃ സമൃത്യുമാപ്നോതി" എന്നു്, സൃഷ്ട്യാദിഭേദദൃഷ്ടിയേ നിന്ദിച്ചിട്ടുമുണ്ടു്. 24

കാരിക—

സംഭൂതേരപവാദാച്ച സംഭവഃ പ്രതിഷിധ്യതേ;
കോന്വേനം ജനയേദിതി കാരണം പ്രതിഷിധ്യതേ. 25

| | |
|---|---|
| സംഭൂതേഃ | = സംഭൂതിയുടെ |
| അപവാദാത്ച | = അപവാദത്താലും |
| സംഭവഃ | = സംഭവം |
| പ്രതിഷിധ്യതേ | = പ്രതിഷേധിക്കപ്പെടുന്നു. |
| "കോന്വേനംജനയേത്"ഇതി | = ഇവനെ ആരു ജനിപ്പിക്കും? എന്നു്, |
| കാരണം | = കാരണവും |
| പ്രതിഷിധ്യതേ | = പ്രതിഷേധിക്കപ്പെടുന്നു. |

ഭാഷ്യം—"അന്ധംതമഃ പ്രവിശന്തി യേ സംഭൂതിമുപാസതേ" എന്നു്, സംഭൂതിയുടെ ഉപാസ്യത്വത്തെ അപവദിച്ചിരിക്കുന്നതുകൊണ്ടു സംഭവം പ്രതിഷേധിക്കപ്പെട്ടിരിക്കുന്നു. സംഭൂതി പരമാർത്ഥത്തിൽ ഉണ്ടായിട്ടുള്ളതാണെങ്കിൽ അതിനെ അപവദിക്കുന്നതു യുക്തമായിരിക്കയില്ലല്ലോ.

ആശങ്ക—കർമ്മത്തോടൊരുമിച്ചുതന്നെയാണു ഹിരണ്യഗർഭോപാസന ചെയ്യേണ്ടതാണെന്നു വിധിക്കുന്നതിനാണല്ലോ, "അന്ധംതമഃ പ്രവിശന്തിയേ ƒ വിദ്യാമുപാസതേ" എന്നുള്ളതുപോലെ സംഭൂതിയേ അപവദിച്ചിരിക്കുന്നതു്. കർമ്മോപാസനകളുടെ സമുച്ചയത്തിനുവേണ്ടി, കേവലകർമ്മത്തെ നിന്ദിച്ചിരിക്കുന്നതുപോലെതന്നെ കേവലോപാസനത്തേയും അപവദിച്ചിരിക്കയാണെന്നു സാരം.

സമാധാനം—സത്യംതന്നെ, സംഭൂതിവിഷയമായ ദേവതാദർശനത്തിനും വിനാശശബ്ദത്തിന്റെ അർത്ഥമായ കർമ്മത്തിനും സമുച്ചയത്തെ വിധിക്കുന്നതിനാണു സംഭൂതിയെ അപവദിച്ചിരിക്കുന്നതു്. എങ്കിലും, വിനാശമെന്നു പറയുന്ന കർമ്മം സ്വാഭാവികാജ്ഞാനപ്രവൃത്തിരൂപമായ മൃത്യുവിനെ കടക്കുന്നതിനു പ്രയോജനപ്പെടുന്നതുപോലെ പുരുഷസംസ്കാരമാകുന്ന പ്രയോജനത്തോടുകൂടിയ ദേവതാദർശനത്തിന്റേയും കർമ്മത്തിന്റേയും സമുച്ചയവും കർമ്മഫലത്തിലുള്ള രാഗംകൊണ്ടുള്ള പ്രവൃത്തിയാകുന്ന സ്വരൂപത്തോടുകൂടിയ സാദ്ധ്യൈഷണ, സാധനൈഷണ എന്ന രണ്ടു ഏഷണകളാകുന്ന മൃത്യുവിനെ കടക്കുന്നതിനു പ്രയോജനപ്പെടുന്നതാണു്. ഇപ്രകാരം ഏഷണാദ്വയരൂപമായ മൃത്യുവിൽനിന്നു വിമുക്തനായിട്ടാണല്ലോ പുരുഷൻ സംസ്കൃതനായിത്തീരുന്നതു്. അതിനാൽ ദേവതാദർശനകർമ്മസമുച്ചയരൂപമായ അവിദ്യ മൃത്യുവിനെ കടക്കുന്നതിനു വേണ്ടിയുള്ളതാകുന്നു. ഇപ്രകാരംതന്നെ, ഏഷണാലക്ഷണമായ അവിദ്യയാകുന്ന മൃത്യുവിനെ കടന്നിട്ടുള്ളവനും, വിരക്തനും, ഉപനിഷച്ഛാസ്ത്രാർത്ഥത്തെ ആലോചിക്കുന്നതിൽ തല്പരനും ആയിട്ടുള്ളവനു്, വിദ്യോൽപത്തി ഉണ്ടാകുമ്പോൾ പരമാത്മൈകത്വസിദ്ധി തനിയേതന്നെ ഉണ്ടാകുമെന്നുള്ളതിനാൽ മുമ്പേ ഉള്ള അവിദ്യയേ അപേക്ഷിച്ചു പിന്നാലെ ഉണ്ടാ

കുന്നതും, ഒരേ പുരുഷനോടു സംബന്ധിക്കുന്നതുമായ ബ്രഹ്മവിദ്യ അവിദ്യയോടു സമുച്ചയിക്കപ്പെടുന്നു എന്നു പറയുന്നു. അതിനാൽ, അന്യാർത്ഥമായതുകൊണ്ടു (സമുച്ചയം അശുദ്ധിക്ഷയഹേതുവാണെന്നുള്ള അർത്ഥത്തിലായതുകൊണ്ടു) സംഭൂതിയുടെ അപവാദം, അമൃതത്വസാധനമായ ബ്രഹ്മവിദ്യയേ അപേക്ഷിച്ച് നിന്ദിക്കുന്നതിനുതന്നെയാണ്. എന്തെന്നാൽ അതു (സംഭൂതിയുടെ ഉപാസനം)കൊണ്ടു് അശുദ്ധി നീങ്ങുമെങ്കിലും, പരമാർത്ഥമായ അമൃതത്വമാകുന്ന ഫലം അതിനില്ല. ഇങ്ങനെ സംഭൂതിയെ അപവദിച്ചിരിക്കുന്നതുകൊണ്ടുതന്നെ സംഭൂതിക്കു് ആപേക്ഷികമായ സത്ത്വമേ ഉള്ളൂ എന്നു സിദ്ധാന്തിക്കുന്നതിനാൽ, പരമാർത്ഥസത്തായ ആത്മൈകത്വത്തെ അപേക്ഷിച്ച് അമൃതമെന്നു പറയുന്ന സംഭവം പ്രതിഷേധിക്കപ്പെട്ടിരിക്കുന്നു. ഇപ്രകാരം മായാനിർമ്മിതവും അവിദ്യയാൽ ഉപസ്ഥാപിതവുമായ ജീവനു്, അവിദ്യനശിക്കുമ്പോഠം സ്വന്തരൂപം സിദ്ധിക്കുന്നതുകൊണ്ടു് ഇവനെ പരമാർത്ഥത്തിൽ ആരു ജനിപ്പിക്കും? രജ്ജുവിൽ ആരോപിക്കപ്പെടുന്നതും വിവേകത്താൽ നശിക്കുന്നതുമായ സർപ്പത്തെ ഒരുത്തനും ജനിപ്പിക്കുന്നില്ലല്ലോ. അതുപോലെ ഈ ജീവനെ ആരും ജനിപ്പിക്കുന്നില്ല. അതിനാൽ 'കോനു' എന്നുള്ളതു ആക്ഷേപാർത്ഥത്തിലായതുകൊണ്ടു കാരണം പ്രതിഷേധിക്കപ്പെട്ടിരിക്കുന്നു. അവിദ്യയാൽ ഉണ്ടാകുന്നതും നശിക്കുന്നതുമായ ജീവനെ ജനിപ്പിക്കുന്നതിനു കാരണമൊന്നുമില്ല എന്നഭിപ്രായം ''നായംകുതശ്ചിന്നബഭൂവകശ്ചിത്'' (ഈ ജീവനൊന്നും ഒന്നിൽനിന്നും ജനിച്ചിട്ടില്ല) എന്നു ശ്രുതിയുണ്ടു്. 25

കാരിക—

സ ഏഷ നേതി നേതീതി വ്യാഖ്യാതം നിഹ്നുതേ യതഃ,
സർവമഗ്രാഹ്യഭാവേന ഹേതുനാ ƒ ജം പ്രകാശതേ. 26

| | | |
|---|---|---|
| ''സ ഏഷഃ | = | അങ്ങനെയുള്ള ഇതു |
| ന ഇതി ന ഇതി | = | അല്ല, അല്ല എന്നുപേക്ഷിക്കേണ്ടതാണു് എന്നു് |
| വ്യാഖ്യാതം സർവം | = | വ്യാഖ്യാനിക്കപ്പെട്ട സർവത്തേയും |
| അഗ്രാഹ്യഭാവേനഹേതുനാ | = | അഗ്രാഹ്യഭാവമെന്ന കാരണത്താൽ = അതാണു് ആത്മാ |

| | |
|---|---|
| | വെന്നു ഗ്രഹിക്കാൻ പാടില്ല എന്ന കാരണത്താൽ |
| യതഃ നിഹ്നുതേ | = നിഷേധിക്കുന്നതുകൊണ്ടു് |
| അജം | = അജമായ ആത്മതത്ത്വം |
| പ്രകാശതേ | = തനിയേ പ്രകാശിക്കുന്നു |

ഭാഷ്യം—പ്രതിപാദിപ്പാനുദ്ദേശിച്ചിട്ടുള്ള ആത്മാവിനെ മനസ്സിലാക്കുന്നതു വിഷമമാണെന്നു വിചാരിച്ച്, ശ്രുതി, വീണ്ടും വീണ്ടും അതിനെത്തന്നെ പ്രതിപാദിക്കുവാനായി മറ്റൊരുപായമായിട്ടു ഏതെല്ലാം വ്യാഖ്യാനിച്ചുവോ, അതിനെയെല്ലാം 'അഥാത ആദേശോ നേതിനേതി' എന്നു സർവവിശേഷങ്ങളേയും പ്രതിഷേധിക്കുകൊണ്ടു മറയ്ക്കുന്നു:— 'സ ഏഷ നേതിനേതി' എന്നു് ആത്മാവിൻെറ അദൃശ്യതയെ കാണിക്കുന്ന ശ്രുതി—ഉപായം ഉപേയനിഷ്ഠമാണെന്നറിയാത്തവൻ ഉപായമായി വ്യാഖ്യാനിച്ചതിനെ ഉപേയമായി ഗ്രഹിക്കുവാനിടവരരുതെന്നുകരുതി ജന്തുക്കളുടെ ബുദ്ധിക്കു ഗോചരമായ സർവത്തേയും മറയ്ക്കുന്നു എന്നർത്ഥം. അതുകൊണ്ടു്, ഇപ്രകാരം ഉപായം ഉപായനിഷ്ഠമാണെന്നും ഉപേയം എപ്പോഴും നിത്യവും ഏകരൂപവുമാണെന്നും അറിയുന്നവനു്, അകത്തും പുറത്തും ഒന്നായിട്ടുള്ളതും ജനനമില്ലാത്തതുമായ ആത്മതത്ത്വം തനിയേ പ്രകാശിക്കുന്നു. 26

കാരിക—

സതോഹി മായയാ ജന്മ യുജ്യതേ നതു തത്ത്വതഃ
തത്ത്വതോ ജായതേ യസ്യ ജാതം തസ്യ ഹി ജായതേ 27

| | |
|---|---|
| സതഃ | = സത്തിൽനിന്നു |
| മായയാ | = മായകൊണ്ടുള്ള |
| ജന്മഹി | = ജന്മംമാത്രമേ |
| യുജ്യതേ | = യോജിക്കയുള്ളു. |
| തത്ത്വതഃതു | = പരമാർത്ഥത്തിലുള്ള ജന്മമാകട്ടെ |
| ന യുജ്യതേ | = യോജിക്കയില്ല |
| യസ്യ | = എവനു് = ഏതു വാദിയുടെ അഭിപ്രായത്തിൽ |

| | |
|---|---|
| തത്വതഃ | = പരമാർത്ഥമായിട്ട |
| ജായതേ | = ജനിക്കുന്നുവോ |
| തസ്യ | = അവന്നു് = അവൻെറ അഭിപ്രായത്തിൽ |
| ജാതംഹി | = ജനിച്ചിട്ടുള്ളതാണെല്ലോ |
| ജായതേ | = ജനിക്കുന്നതു്. |

ഭാഷ്യം—ഇപ്രകാരം അനേകം ശ്രുതിവാക്യങ്ങളെക്കൊണ്ടു്, അകത്തും പുറത്തും നിറഞ്ഞിരിക്കുന്നതും അജവും അദ്വയവുമായ ആത്മതത്വമല്ലാതെ വേറേ ഒന്നുമില്ലെന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്നു. ഇതുതന്നെ ഇനി യുക്തികൊണ്ട തീർച്ചപ്പെടുത്തുവാൻ പോകുന്നു. ഇവിടെ, ആത്മതത്വം എപ്പോഴും അഗ്രാഹ്യമാണെങ്കിൽ അതു് അസത്തുതന്നെയാണെന്നു വല്ലവരും വാദിച്ചേക്കാം, എന്നാൽ ആ വാദം ശരിയല്ല. അതിൻെറ കാര്യംകൊണ്ടു് അതിനെ ഗ്രഹിക്കാവുന്നതാണു്. മായാവിയുടെ മായകൊണ്ടുണ്ടാകുന്ന കാര്യങ്ങളെക്കൊണ്ട വാസ്തവത്തിൽ മായാവിയുണ്ടെന്നു നമുക്കറിയാവുന്നതുപോലെ, ജഗത്തിൻെറ ജന്മമാകുന്ന കാര്യത്തെ ഗ്രഹിക്കുന്നതുകൊണ്ടു് മായാമൂലകമായ ആ ജഗജ്ജന്മത്തിൽനിന്നു പരമാർത്ഥത്തിലുള്ള ആത്മാവിനെ നമുക്കു ഗ്രഹിക്കാം. അതുകൊണ്ട, മായാനിർമ്മിതമായ ഹസ്ത്യാദികാര്യമെന്നപോലെ ജഗത്തും സത്തായകാരണത്തിൽനിന്നുതന്നെ ജനിക്കുന്നു എന്നു പറയുന്നതാണു യുക്തിയുക്തമായിട്ടുള്ളതു്. അസത്തായ കാരണത്തിൽനിന്നാണെന്നു പറയുന്നതിനു യുക്തിയില്ല. പരമാർത്ഥത്തിൽ തന്നെ ജന്മം ആത്മാവിനു യോജിക്കയുമില്ല. അഥവാ, രജ്ജു മുതലായതുപോലെ സത്തായ വസ്തുവിനു സർപ്പാദിയെപോലെ മായകൊണ്ടുള്ള ജന്മമേ യോജിക്കയുള്ളു. അല്ലാതെ പരമാർത്ഥത്തിൽ ജന്മം യോജിക്കയില്ല. അതുപോലെ, അഗ്രാഹ്യമാണെങ്കിലും സത്തുതന്നെയായ ആത്മാവിനു മായകൊണ്ടുള്ള ജന്മമേ യോജിക്കയുള്ളു. അല്ലാതെ അജനായ ആത്മാവിനു പരമാർത്ഥമായിട്ടുള്ള ജന്മം യോജിക്കയില്ല. പിന്നെ ഏതു വാദിയുടെ അഭിപ്രായത്തിലാണോ പരമാർത്ഥത്തിലുള്ളതും ജനനമില്ലാത്തതുമായ ആത്മതത്വം ജഗദ്രൂപത്തിൽ ജനിക്കുന്നതു്, അവനു് അജമായിട്ടുള്ളതു ജനിക്കുന്നു എന്നു പറവാൻ സാധിക്കുകയില്ല. എന്തെന്നാൽ അതു വിരുദ്ധമാകുന്നു. അതു

കൊണ്ടു അവൻെറ അഭിപ്രായത്തിൽ ജനിച്ചിട്ടുള്ളതാണു ജനിക്കുന്നതെന്നു വന്നുകൂടുന്നു. അപ്പോൾ അതു മറെറാന്നിൽ നിന്നാണു ജനിച്ചതെന്നും ആ മറെറാന്നു പിന്നെയൊന്നിൽ നിന്നു ജനിച്ചു എന്നും പറയേണ്ടിവരുന്നതിനാൽ നിലയില്ലാതെയായിത്തീരും. അതിനാൽ ആത്മതത്ത്വം അജമാണെന്നു സിദ്ധിക്കുന്നു. 27

കാരിക—

അസതോമായയാജന്മതത്ത്വതോ നൈവയുജ്യതേ;
വന്ധ്യാപുത്രോ ന തത്ത്വേന മായയാ വാപി ജായതേ. 28

| | |
|---|---|
| അസതഃ | = ഇല്ലാത്തതിനു് |
| മായയാ | = മായകൊണ്ടും |
| തത്ത്വതഃ | = പരമാർത്ഥമായിട്ടും |
| ജന്മ | = ജന്മം |
| നയുജ്യതേ | = യോജിക്കയില്ല. |
| വന്ധ്യാപുത്രഃ | = വന്ധ്യാപുത്രൻ |
| തത്ത്വേന | = പരമാർത്ഥമായിട്ടോ |
| മായയാ വാ അപി | = മായകൊണ്ടോ |
| നജായതേ | = ജനിക്കുന്നില്ല. |

ഭാഷ്യം — അസത്തിൽനിന്നു് സത്തുണ്ടാകുന്നതായി അസദ്വാദികൾ പറയുന്നതിനെ നിരാകരിക്കുവാനായിപ്പറയുന്നു:—അസദ്വാദികൾ പറയുന്നതുപോലെ അസത്തായ ഭാവം മായകൊണ്ടോ പരമാർത്ഥമായിട്ടോ ഒരുവിധത്തിലും ജനിക്കുന്നു എന്നു പറവാൻ പാടില്ല, അതു് യുക്തിക്കു് യോജിച്ചതല്ല, വന്ധ്യാപുത്രൻ മായകൊണ്ടോ പരമാർത്ഥമായിട്ടോ ജനിക്കുന്നില്ലല്ലോ. അതിനാൽ ഇവിടെ അസദ്വാദം തീരെ അനുപപന്നമാണു്. 28

കാരിക —

യഥാ സ്വപ്നേ ദ്വയാഭാസം സ്പന്ദതേ മായയാ മനഃ
തഥാ ജാഗ്രദ്ദ്വയാഭാസം സ്പന്ദതേമായയാമനഃ 29

| | |
|---|---|
| യഥാ | = ഏതുപ്രകാരമാണോ |
| സ്വപ്നേ | = സ്വപ്നത്തിൽ |
| മനഃ | = മനസ്സു് |
| മായയാ | = മായകൊണ്ടു് |
| ദ്വയാഭാസം | = രണ്ടെന്നു തോന്നത്തക്കവിധത്തിൽ |
| സ്പന്ദതേ | = സ്പന്ദിക്കുന്നതു്, |
| തഥാ | = അതുപോലെ |
| ജാഗ്രത് | = ജാഗ്രത്തിലും |
| മനഃ | = മനസ്സു് |
| മായയാ | = മായകൊണ്ടു് |
| ദ്വയാഭാസം | = രണ്ടെന്നുള്ള വിധത്തിൽ |
| സ്പന്ദതേ | = സ്പന്ദിക്കുന്നു. |

ഭാഷ്യം—സത്തിനു് മായകൊണ്ടുതന്നെയാണു ജന്മമെന്നു പറയുന്നതു് എങ്ങനെയാണെന്നു പറയുന്നു;—രജ്ജുവിൽ കല്പിതമായ സർപ്പം രജ്ജുരൂപത്തിൽ കാണപ്പെടുമ്പോൾ സത്തായിരിക്കുന്നതുപോലെ പരമാർത്ഥവിജ്ഞപ്തിയാകുന്ന ആത്മരൂപത്തിൽ കാണപ്പെടുമ്പോൾ സത്തായിരിക്കുന്ന മനസ്സു്, സ്വപ്നത്തിൽ, മായകൊണ്ടു് ഗ്രാഹ്യഗ്രാഹകരൂപത്തിൽ രണ്ടെന്നു തോന്നത്തക്കവിധം, രജ്ജുവിൽ സർപ്പമെന്നപോലെ ചലിക്കുന്നതു് എങ്ങനെയോ അതുപോലെതന്നെ ജാഗരിതത്തിലും മായകൊണ്ടു് മനസ്സു് സ്പന്ദിക്കുന്നതുപോലെയിരിക്കുന്നു. 29

കാരിക—

അദ്വയം ച ദ്വയാഭാസം മനഃ സ്വപ്നേ ന സംശയഃ
അദ്വയം ച ദ്വയാഭാസം തഥാ ജാഗ്രന്നസംശയഃ 30

| | |
|---|---|
| സ്വപ്നേ | = സ്വപ്നത്തിൽ |
| മനഃ | = മനസ്സു് |
| അദ്വയം | = അദ്വയവും = വാസ്തവത്തിൽ ഏകവും |
| ദ്വയാഭാസം ച | = ദ്വയാഭാസവുമാകുന്നു = ഗ്രാഹ്യഗ്രാഹകരൂപത്തിൽ രണ്ടെന്നപോലെ തോന്നുന്നതുമാകുന്നു. |
| സംശയഃന | = സംശയമില്ല. |
| തഥാ | = അതുപോലെ |

| | |
|---|---|
| ജാഗ്രത് | = ജാഗ്രത്തിലും |
| അദ്വയം | = വാസ്തവത്തിൽ ഏകവും |
| ദ്വയാഭാസം ച | = രണ്ടെന്നുതോന്നുന്നതുമാകുന്നു. |
| സംശയഃ ന | = സംശയമില്ല. |

ഭാഷ്യം—സ്വപ്നത്തിൽ മനസ്സു, ഗ്രാഹ്യഗ്രാഹകരൂപത്തിൽ രണ്ടെന്നു തോന്നത്തക്കവിധത്തിൽ സ്പന്ദിക്കുന്നതു്, രജ്ജുരൂപത്തിൽ സർപ്പം എന്നപോലെ, പരമാർത്ഥത്തിൽ ആത്മരൂപത്തിൽ അദ്വയമായിട്ടുതന്നെയാണു്, സംശയമില്ല. സ്വപ്നത്തിൽ വിജ്ഞാനമല്ലാതെ, ഗ്രാഹ്യമായ ഹസ്തിമുതലായതോ, അതിനെ ഗ്രഹിക്കുന്ന ചക്ഷുസ്സുമുതലായതോ ഒന്നുമില്ലല്ലോ. ജാഗ്രത്തിലും അതുപോലെതന്നെയാണു്. എന്തെന്നാൽ അപ്പോഴും സ്വപ്നത്തിലേപ്പോലെ പരമാർത്ഥവിജ്ഞാനം മാത്രമേ ഉള്ളു. 30

കാരിക—

മനോദൃശ്യമിദം സർവം യത്കിഞ്ചിത് സചരാചരം
മനസോഹ്യമനീഭാവേ ദ്വൈതം നൈവോപലഭ്യതേ 31

| | |
|---|---|
| സചരാചരം | = ചരങ്ങളോടും അചരങ്ങളോടുംകൂടിയ |
| ഇദം ദ്വൈതം | = ഈ ദ്വൈതം |
| യത്കിഞ്ചിത് | = എന്തെല്ലാമുണ്ടോ, |
| തത് | = അതു് |
| മനോദൃശ്യം | = മനസ്സിനാൽ ദർശിക്കപ്പെടുന്നതാകുന്നു. |
| മനസഃ | = മനസ്സിന്റെ } = മനസ്സു് മനസ്സല്ലാതെയായിത്തീരുമ്പോൾ |
| അമനീഭാവേ | = അമനീഭാവത്തിൽ |
| ദ്വൈതം | = രണ്ടെന്നുള്ളതു് |
| ന ഉപലഭ്യതേ ഏവ | = അനുഭവപ്പെടുന്നതേയില്ല. |

ഭാഷ്യം—രജ്ജുസർപ്പംപോലെ ദ്വൈതരൂപത്തിൽ വികല്പനാരൂപമായിരിക്കുന്നതു് മനസ്സുതന്നെയാണു് എന്നുപറഞ്ഞ

തിനു് പ്രമാണമായി അന്വയവ്യതിരേകരൂപമായ അനുമാനം പറയുന്നു:—ഈ ദ്വൈതമെല്ലാം വികല്പിക്കപ്പെടുന്ന മനസ്സിനാൽ കാണപ്പെടുന്നതാകുന്നു. അതിനാൽ ഈ ദ്വൈതം മുഴുവനും മനസ്സുതന്നെയാണു്. എന്തെന്നാൽ, മനസ്സുള്ളപ്പോൾ ദ്വൈതമുണ്ടു്. മനസ്സില്ലാത്തപ്പോൾ ദ്വൈതവുമില്ല. വിവേകദർശനാഭ്യാസംകൊണ്ടും വൈരാഗ്യംകൊണ്ടും മനസ്സിനെ നിരോധിക്കയോ മനസ്സു് സുഷുപ്തത്തിൽ ലയിക്കയോ ചെയ്യുമ്പോൾ രജ്ജുവിൽ സർപ്പമെന്നപോലെ ദ്വൈതം അനുഭവപ്പെടുന്നതേ ഇല്ല. ഇങ്ങനെ മനസ്സില്ലാത്തപ്പോൾ ഇല്ലാത്തതിനാൽ ദ്വൈതം അസത്താണെന്നു സിദ്ധിക്കുന്നു എന്നർത്ഥം. 31

കാരിക—

ആത്മസത്യാനുബോധേന ന സങ്കല്പയതേ യദാ
അമനസ്താം തദായാതി ഗ്രാഹ്യാഭാവേ തദഗ്രഹം. 32

| | | |
|---|---|---|
| ആത്മസത്യാനുബോധേന | = | ആത്മാവാകുന്ന സത്യത്തിന്റെ അനുബോധത്താൽ |
| യദാ | = | എപ്പോൾ |
| ന സങ്കല്പയതേ | = | സങ്കല്പിക്കാതിരിക്കുന്നുവോ, |
| തദാ | = | അപ്പോൾ |
| അമനസ്താം | = | മനസ്സില്ലാത്ത അവസ്ഥയെ |
| യാതി | = | പ്രാപിക്കുന്നു |
| ഗ്രാഹ്യാഭാവേ | = | ഗ്രഹിക്കുവാനുള്ള വിഷയമില്ലാത്തപ്പോൾ |
| തദ് | = | അതു് = ആ മനസ്സു് |
| അഗ്രഹം | = | ഗ്രഹണവികല്പനയോടുകൂടാത്തതായിത്തീരുന്നു. |

ഭാഷ്യം—മനസ്സില്ലാതെയാകുന്നതെങ്ങനെ എന്നു പറയുന്നു:—ആത്മാവാകുന്ന സത്യമാകുന്നു ആത്മസത്യം. മൃത്തികപോലെ സത്യമായിട്ടുള്ളതു് ആത്മാവുമാത്രമാകുന്നു. ''വാചാ ∫ ∫ രംഭണം വികാരോ നാമധേയം, മൃത്തികേത്യേവസത്യം'' (നാമധേയമെന്നതു് വാക്കുകൊണ്ടുള്ള വികാരമാകുന്നു, മൃത്തികയെന്നുള്ളതുതന്നെയാണു സത്യമായിട്ടുള്ളതു്)

എന്നു് ശ്രുതിയുണ്ടു്. ആ ആത്മസത്യത്തെ ശാസ്ത്രവും ആചാര്യന്റെ ഉപദേശവും അനുസരിച്ചു് അറിയുന്നതാണു് ആത്മസത്യാനുബോധം. ഈ ആത്മസത്യാനുബോധം ഉണ്ടാകുമ്പോൾ സങ്കല്പിക്കുവാനൊന്നുമില്ലാത്തതുകൊണ്ടു്, മനസ്സു സങ്കല്പിക്കയില്ല. ദഹിക്കുവാനൊന്നുമില്ലാത്തപ്പോൾ അഗ്നി ജ്വലിക്കയില്ലല്ലോ, എപ്പോഴാണോ ഇങ്ങനെ സങ്കല്പിക്കാതിരിക്കുന്നതു്, അപ്പോഴാണു മനസ്സില്ലാത്ത അവസ്ഥയെ പ്രാപിക്കുന്നതു്. ഗ്രഹിക്കുവാൻ വിഷയമൊന്നുമില്ലാതാകുമ്പോൾ മനസ്സു് ഗ്രഹണവികല്പമില്ലാത്തതായിത്തീരും. 32

കാരിക—

അകല്പകമജം ജ്ഞാനം ജ്ഞേയാഭിന്നം പ്രചക്ഷതേ
ബ്രഹ്മ ജ്ഞേയമജം നിത്യമജേനാജം വിബുദ്ധ്യതേ. 33

| | |
|---|---|
| അകല്പകം | = യാതൊരു കല്പനയുമില്ലാത്തതും |
| അജം | = അജവുമായ |
| ജ്ഞാനം | = ജ്ഞാനത്തെ |
| ജ്ഞേയാഭിന്നം | = അറിയപ്പെടേണ്ട വസ്തുവിൽനിന്നു് അഭിന്നമെന്നു് |
| പ്രചക്ഷതേ | = ബ്രഹ്മവിത്തുകൾ പറയുന്നു. |
| യസ്യ | = യാതൊരു അജമായ ജ്ഞാനത്തിനു് |
| അജം | = അജവും |
| നിത്യം | = നിത്യവുമായ |
| ബ്രഹ്മ | = ബ്രഹ്മം |
| ജ്ഞേയം | = ജ്ഞേയമാകുന്നുവോ |
| തേന അജേന | = ആ അജമായ ജ്ഞാനംകൊണ്ടു് |
| അജം | = അജത്തെ=അജമായിട്ടുള്ള ആത്മതത്വത്തെ |
| വിബുദ്ധ്യതേ | = അറിയുന്നു. |

ഭാഷ്യം—ഈ ദ്വൈതം അസത്താണെങ്കിൽ സ്വരൂപഭൂതവും അജവുമായ ആത്മതത്വത്തെ അറിയുന്നതു് എന്തുകൊണ്ടാണെന്നു പറയുന്നു:—യാതൊരു കല്പനയുമില്ലാത്തതും അതുകൊണ്ടുതന്നെ അജവും ജ്ഞപ്തിമാത്രവുമായ ജ്ഞാനം

പരമാർത്ഥത്തിൽ ഉള്ളതും ജ്ഞേയവുമായ ബ്രഹ്മത്തിൽനിന്നു് അഭിന്നമാണെന്നു ബ്രഹ്മവിത്തുകരം പറയുന്നു. അഗ്നിയുടെ ചൂടിനെന്നപോലെ വിജ്ഞാതാവിന്റെ വിജ്ഞാനശക്തിക്കു് ഒരിക്കലും നാശമുണ്ടാകയില്ലല്ലോ. "വിജ്ഞാനമാനന്ദം ബ്രഹ്മ" "സത്യം ജ്ഞാനമനന്തം ബ്രഹ്മ" ഇത്യാദി ശ്രുതികരം, ജ്ഞാനവും ജ്ഞേയവും ഒന്നുതന്നെ എന്നതിലേയ്ക്കു പ്രമാണമാകുന്നു. താൻ തന്നെയായ യാതൊന്നാണോ ഈ ജ്ഞേയമായ ബ്രഹ്മത്തിൽനിന്നു് അഭിന്നമായിരിക്കുന്നതു്?— അഗ്നിയിൽനിന്നു ചൂടെന്നപോലേ വ്യത്യാസപ്പെടാതിരിക്കുന്നതു്.—അങ്ങനെയുള്ള, ആത്മസ്വരൂപമായും അജമായുമുള്ള ജ്ഞാനംകൊണ്ടു്, അജവും ജ്ഞേയവുമായ ആത്മതത്വത്തെ തനിയേതന്നെ അറിയുന്നു. നിത്യപ്രകാശരൂപനായ സൂര്യനെപ്പോലെ നിത്യവിജ്ഞാനംതന്നെ ഘനമായിരിക്കുന്ന രൂപത്തോടുകൂടിയ ആത്മാവിനെ അറിയുന്നതിനു മറെറാരു വിജ്ഞാനത്തിന്റെ അപേക്ഷയില്ലെന്നു സാരം. 33

കാരിക—

നിഗൃഹീതസ്യ മനസോ നിർവികല്പസ്യ ധീമതഃ
പ്രചാരഃ സതു വിജ്ഞേയഃ സുഷുപ്തേ ƒ ന്യോ ന തത്സമഃ　34

| | |
|---|---|
| നിഗൃഹീതസ്യ | = നിഗൃഹീതവും |
| നിർവികല്പസ്യ | = യാതൊരു കല്പനയുമില്ലാത്തതും |
| ധീമതഃ | = ധീമത്തും = വിവേകമുള്ളതുമായ |
| മനസഃ | = മനസ്സിന്റെ |
| സഃ പ്രചാരഃതു | = ആ പ്രചാരമാകട്ടെ |
| വിജ്ഞേയഃ | = യോഗികളാൽ വിശേഷിച്ചു് അറിയപ്പെടേണ്ടതാകുന്നു. |
| സുഷുപ്തേ | = സുഷുപ്തത്തിൽ |
| അന്യഃ | = മനസ്സിന്റെ പ്രചാരം മറെറാന്നാകുന്നു. |
| ന തത്സമഃ | = സുഷുപ്തത്തിലുള്ള മനസ്സിന്റെ പ്രചാരം നിരുദ്ധമായ മനസ്സിന്റെ പ്രചാരത്തോടു തുല്യമല്ല. |

ഭാഷ്യം—ആത്മതത്വത്തെ അറിയുന്നതുകൊണ്ടു സങ്കല്പിക്കാതിരിക്കുന്നതിനാൽ ബാഹ്യവിഷയങ്ങളില്ലാതാകുമ്പോരം, മനസ്സു്, വിറകില്ലാത്ത അഗ്നിയേപ്പോലേ പ്രശാന്തമായും നിരുദ്ധമായും തീരുമെന്നും ഇങ്ങനെ മനസ്സു നിരുദ്ധമാകുമ്പോരം ദ്വൈതമില്ലാതാകുമെന്നും പറഞ്ഞുവല്ലോ. ഇപ്രകാരം നിഗ്രഹിക്കപ്പെട്ടതും യാതൊരു കല്പനയുമില്ലാത്തതും വിവേകമുള്ളതുമായ മനസ്സിൻെറ പ്രചാരത്തെ യോഗികരം വിശേഷിച്ചറിയേണ്ടതാണു്. ഇവിടെ യാതൊരു ബോധവുമില്ലാത്ത സ്ഥിതിക്കു്, നിരുദ്ധമായ മനസ്സിൻെറ പ്രചാരവും സുഷുപ്താവസ്ഥയിൽ സ്ഥിതിചെയ്യുന്ന മനസ്സിൻെറ പ്രചാരം പോലേതന്നെ ഇരിക്കും. എന്തെന്നാൽ യാതൊരു ബോധവുമില്ലായ്ക എന്നതു രണ്ടിനും തുല്യമാണു്. അതിൽ അറിവാനെന്തുള്ളൂ? എന്നു് ആക്ഷേപമുണ്ടാവാം. അതിനു സമാധാനം പറയാം:—ഈ ആക്ഷേപം ശരിയല്ല. എന്തെന്നാൽ, സുഷുപ്തത്തിൽ, അവിദ്യകൊണ്ടുള്ള മയക്കമാകുന്ന തമസ്സിനാൽ ഗ്രസിക്കപ്പെട്ടതും, ഉള്ളിൽ അനേകാനർത്ഥപ്രവൃത്തികരംക്കു ബീജഭൂതമായ വാസന ലയിച്ചു കിടപ്പുള്ളതുമായ മനസ്സിൻെറ പ്രചാരം വേറൊരുതരത്തിലാകുന്നു. ആത്മസത്യാനുബോധമാകുന്ന അഗ്നിയാൽ അവിദ്യാദികളായ അനേകാനർത്ഥ പ്രവൃത്തി ബീജങ്ങരം ദഹിച്ചുപോയിട്ടുള്ളതും, നിരുദ്ധവും, സർവക്ലേശരജസ്സും പ്രശമിച്ചിട്ടുള്ളതുമായ മനസ്സിൻെറ സ്വതന്ത്രമായ പ്രചാരം മറെറാരുതരത്തിലുള്ളതുതന്നെയാണു്. അതുകൊണ്ടു സുഷുപ്തത്തിലുള്ള മനസ്സിൻെറ പ്രചാരം നിരുദ്ധമായ മനസ്സിൻെറ പ്രചാരത്തോടു തുല്യമല്ല. അതിനാൽ അതു് അറിയപ്പെടേണ്ടതുതന്നെ എന്നഭിപ്രായം. 34

കാരിക—

ലീയതേ ഹി സുഷുപ്തേ തന്നിഗൃഹീതം ന ലീയതേ
തദേവനിർഭയം ബ്രഹ്മജ്ഞാനാലോകം സമന്തതഃ 35

| | | |
|---|---|---|
| സുഷുപ്തേ | = | സുഷുപ്തത്തിൽ |
| തത് | = | അതു് = മനസ്സു് |
| ലീയതേഹി | = | ലയിക്കുകയാണല്ലോ ചെയ്യുന്നതു് |
| നിഗൃഹീതം | = | നിഗ്രഹീതമാകുമ്പോരം |

| | | |
|---|---|---|
| ന ലീയതേ | = | ലയിക്കുന്നില്ല. |
| തത് ഏവ | = | അതുതന്നെ = ആ നിരുദ്ധമായ മനസ്സുതന്നെ |
| നിർഭയം | = | യാതൊരു ഭയവുമില്ലാത്തതും |
| സമന്തതഃ | = | എല്ലായിടത്തും നിരന്തരമായി വ്യാപിക്കുന്നതും |
| ജ്ഞാനാലോകം | = | ജ്ഞാനമാകുന്ന പ്രകാശത്തോടു കൂടിയതും ആയ |
| ബ്രഹ്മ | = | ബ്രഹ്മമായിത്തീരുന്നു. |

ഭാഷ്യം—സുഷുപ്തിയിലും നിരോധത്തിലും മനസ്സിന്റെ പ്രചാരം വേറേവേറേ പ്രകാരത്തിലാണെന്നു പറഞ്ഞതിനു ഹേതുവിനെ പറയുന്നു:—സുഷുപ്തിയിൽ അവിദ്യ മുതലായ ജ്ഞാനബീജങ്ങളുടെ എല്ലാ വാസനകളോടുംകൂടി, മനസ്സു്, വിശേഷരൂപമില്ലാത്ത തമോരൂപമായ ബീജഭാവത്തെ പ്രാപിക്കുന്നു. വിവേകവിജ്ഞാനപൂർവകമായി നിരുദ്ധമാകുമ്പോഴാകട്ടെ, തമോരൂപമായ ബീജഭാവത്തെ പ്രാപിക്കുന്നില്ല. അതുകൊണ്ടു്, സുഷുപ്തമായ മനസ്സിന്റെ പ്രചാരത്തിനും സമാഹിതമായ മനസ്സിന്റെ പ്രചാരത്തിനുംതമ്മിൽ ഭേദമുണ്ടെന്നു പറഞ്ഞതു ശരിതന്നെ. അവിദ്യയാൽ ഉണ്ടാക്കപ്പെടുന്നതും, ഗ്രാഹ്യമെന്നും ഗ്രാഹകമെന്നുമുള്ള രൂപത്തിൽ ഉള്ളതും ആയ മലദ്വയം ഒഴിയുമ്പോൾ ആ മനസ്സു്, പരവും അഭയവുമായ ബ്രഹ്മമായിത്തീരുന്നതിനാൽ അതുതന്നെ നിർഭയമാകുന്നു. എന്തെന്നാൽ അപ്പോൾ ഭയനിമിത്തമായ ദ്വൈതഗ്രഹണമില്ല. ബ്രഹ്മം, അഭയവും ശാന്തവുമാണു്; അതിനെ അറിയുന്നവൻ ഒന്നിനേയും ഭയപ്പെടുകയില്ല. അതു് ജ്ഞാനമാകുന്ന പ്രകാശത്തോടുകൂടിയതും—വിജ്ഞാനൈകരസഘനവും—ആകാശംപോലെ സർവത്ര നിരന്തരമായി വ്യാപിച്ചിരിക്കുന്നതുമാകുന്നു. 35

കാരിക—

അജമനിദ്ര മസ്വപ്ന മനാമകമരൂപകം
സകൃദ്വിഭാതം സർവജ്ഞം നോപചാരഃ കഥഞ്ചന 36

| | |
|---|---|
| അജം | = അജവും = ജനനമില്ലാത്തതും |
| അനിദ്രം | = അവിദ്യാലക്ഷണമായ അനാദിമായയാകുന്ന നിദ്രയോടുകൂടാത്തതും. |
| അസ്വപ്നം | = സ്വപ്നമില്ലാത്തതും |
| അനാമകം | = നാമരഹിതവും |
| അരൂപകം | = രൂപശൂന്യവും |
| സകൃദ്വിഭാതം | = എപ്പോഴും വിളങ്ങുന്നതും |
| സർവജ്ഞം | = സർവാത്മകവും ജ്ഞാനസ്വരൂപവുമായിത്തീരുന്നു. |
| കഥഞ്ചന | = ഒരുവിധത്തിലും |
| ഉപചാരഃ | = ഉപചാരം |
| ന | = ഇല്ല = ആവശ്യമില്ല. |

ഭാഷ്യം— ഈ ബ്രഹ്മം, ജന്മനിമിത്തമില്ലാത്തതിനാൽ അകത്തും പുറത്തും ജനനമില്ലാത്തതാകുന്നു. രജ്ജുസർപ്പത്തിനെന്നപോലെ ആത്മാവിനു ജന്മം അവിദ്യനിമിത്തമാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ആ അവിദ്യ ആത്മാവൊന്നുമാത്രമേ സത്യമായിട്ടുള്ളു എന്നുള്ള ബോധത്താൽ നിരോധിക്കപ്പെടുന്നു. ജനനമില്ലാത്തതുകൊണ്ടുതന്നെ നിദ്രയുമില്ലാത്തതായിത്തീരുന്നു. നിദ്രയെന്നു പറയുന്നതു് അവിദ്യാലക്ഷണമായ അനാദിമായയാകുന്നു. അദ്വയരൂപനായ ആത്മാവായിട്ടു്, ഉറക്കത്തിൽനിന്നുണർന്നിരിക്കുന്നതിനാൽ സ്വപ്നമില്ലാത്തതായും തീരുന്നു. ഇതിനു നാമവും രൂപവും, ഉണർച്ചയില്ലാത്തതുനിമിത്തം ഉണ്ടായവയാണല്ലോ. ഉണർച്ചയുണ്ടാവുമ്പോൾ അവ രജ്ജുസർപ്പംപോലെ നശിച്ചുപോകുന്നതിനാൽ ബ്രഹ്മം നാമംകൊണ്ടു പറയപ്പെടുകയോ, ഏതെങ്കിലും പ്രകാരത്തിൽ രൂപപ്പെടുത്തപ്പെടുകയോ ചെയ്യുന്നില്ല. അതിനാൽ അതു നാമവും രൂപവുമില്ലാത്തതായിത്തീരുന്നു. ''യതോ വാചോ നിവർത്തന്തേ അപ്രാപ്യമനസാസഹ'' ഇത്യാദി ശ്രുതി ഇതിനു പ്രമാണമാകുന്നു. അതു് എപ്പോഴും പ്രകാശിച്ചുകൊണ്ടിരിക്കുന്നതായും ഭവിക്കും— നിത്യപ്രകാശസ്വരൂപമായിത്തീരും. എന്തെന്നാൽ, അഗ്രഹണമോ അന്യഥാഗ്രഹണമോ ആവിർഭാവമോ തിരോധാനമോ അതിനുണ്ടായിരിക്കയില്ല. ഗ്രഹണവും അഗ്രഹണവുമാണല്ലോ അതിനു

രാത്രിയും പകലും. ബ്രഹ്മം എപ്പോഴും പ്രകാശിക്കാതിരിപ്പാൻ കാരണം അവിദ്യാരൂപമായ തമസ്സുമാണു്. അതില്ലാത്തതുകൊണ്ടും നിത്യചൈതന്യപ്രകാശരൂപമായതുകൊണ്ടും എപ്പോഴും വിളങ്ങിക്കൊണ്ടിരിക്കുന്നതു യുക്തംതന്നെ. അതുകൊണ്ടുതന്നെ അതു സർവാത്മകവും ജ്ഞാനസ്വരൂപവുമായിത്തീരുന്നു. ഇപ്രകാരമുള്ള ബ്രഹ്മത്തിൽ മററു മതക്കാർക്കെന്നപോലെ, ആത്മസ്വരൂപത്തിനുപുറമെ സമാധി മുതലായ ഉപചാരമൊന്നും ചെയ്യേണ്ട ആവശ്യമില്ല. ബ്രഹ്മം നിത്യശുദ്ധബുദ്ധമുക്തസ്വഭാവമായതുകൊണ്ടു്, അവിദ്യ നശിക്കുമ്പോൾ ഒരുവിധത്തിലും ഒന്നും ചെയ്യേണ്ടതായി ഉണ്ടാവാൻ വഴിയില്ലെന്നു സാരം. 36

കാരിക—

സർവാഭിലാപവിഗതഃ സർവചിന്താസമുത്ഥിതഃ
സുപ്രശാന്തഃ സകൃജ്ജ്യോതിഃ സമാധിരചലോഽഭയഃ 37

സർവാഭിലാപവിഗതഃ = എല്ലാ പ്രകാരത്തിലുമുള്ള അഭിധാനത്തിനും കരണമായ വാഗിന്ദ്രിയമില്ലാത്തവനും

സർവചിന്താസമുത്ഥിതഃ = സർവചിന്തകൾക്കും കാരണമായ ബുദ്ധിയില്ലാത്തവനും

സുപ്രശാന്തഃ = വേണ്ടുംവണ്ണം പ്രശാന്തനും

സകൃജ്ജ്യോതിഃ = ആത്മചൈതന്യസ്വരൂപത്തിൽ എപ്പോഴും ജ്യോതിസ്സായിട്ടുള്ളവനും

സമാധിഃ = സമാധികൊണ്ടുണ്ടാകുന്ന പ്രജ്ഞകൊണ്ടു് അറിയപ്പെടേണ്ടവനും(അ) ജീവനും ജീവോപാധിയും നിക്ഷേപിക്കപ്പെടുന്ന സ്ഥാനമായിരിക്കുന്നവനും

അചലഃ = അചലനും = വികാരശൂന്യനും

അഭയഃ = ഭയരഹിതനുമായിത്തീരുന്നു.

ഭാഷ്യം—വിദ്വാൻ തന്നെ ബ്രഹ്മമെന്നുവച്ചുകൊണ്ടു്, പ്രകൃതമായ ബ്രഹ്മത്തെ പുംലിംഗത്തിൽ നിർദ്ദേശിച്ചു

കൊണ്ടു്, അനാമകത്വം മുതലായി മുമ്പുപറഞ്ഞ അർത്ഥങ്ങളും സിദ്ധിക്കുന്നതിനുള്ള ഹേതു പറയുന്നു:—അഭിലപിക്കുന്നതിനുള്ള കരണമാണു് അഭിലാപം. എല്ലാ പ്രകാരത്തിലുമുള്ള അഭിധാനത്തിനു കരണമായ ആ വാക്കില്ലാത്തവനായിത്തീരുന്നു. വാക്കു് എന്നു പറഞ്ഞതു് ഉപലക്ഷണാർത്ഥത്തിലാകുന്നു. ബാഹ്യകരണങ്ങളൊന്നുമില്ലാത്തവനായിത്തീരുന്നു എന്നു സാരം. ചിന്ത എന്നു പറയുന്നതു ചിന്തിക്കുന്നതിനുള്ള കരണമാണു്, അതായതു ബുദ്ധി; അതില്ലാത്തവനായിത്തീരുന്നു. അന്തഃകരണമില്ലാത്തവനെന്നു സാരം. ''അപ്രാണോ ഹ്യമനാഃ ശുഭ്രോ ഹ്യക്ഷരാത് പരഃ പരഃ'' എന്നു ശ്രുതിയുണ്ടു്. യാതൊരു വിശേഷവുമില്ലാത്തതിനാൽ നല്ലവണ്ണം പ്രശാന്തനായും ആത്മചൈതന്യസ്വരൂപത്തിൽ എപ്പോഴും ജ്യോതിസ്സായും, സമാധിനിമിത്തമുണ്ടാകുന്ന പ്രജ്ഞയാൽ അറിയപ്പെടുന്നതുകൊണ്ടോ, ജീവനും ജീവോപാധിയും നിക്ഷേപിക്കപ്പെടുന്ന സ്ഥാനമായതുകൊണ്ടോ, സമാധിയായും വികാരശൂന്യനായും അതുകൊണ്ടുതന്നെ ഭയമില്ലാത്തവനായും തീരുന്നു.

കാരിക—

ഗ്രഹോ ന തത്ര നോത്സർഗ്ഗ ശ്ചിന്താ യത്ര ന വിദ്യതേ
ആത്മസംസ്ഥം തദാ ജ്ഞാനമജാതി സമതാംഗതം 38

| | |
|---|---|
| തത്ര | = അതിൽ = ആ ബ്രഹ്മത്തിൽ |
| ഗ്രഹഃ | = ഗ്രഹണം = സ്വീകാരം |
| ന | = ഇല്ല. |
| ഉത്സർഗ്ഗഃ | = ഉത്സർഗ്ഗം = ത്യാഗം |
| ന | = ഇല്ല. |
| യത്ര | = അതിൽ |
| ചിന്താ | = ഒരുവിധത്തിലുള്ള ചിന്തയും |
| ന വിദ്യതേ | = ഇല്ല |
| തദാ | = അപ്പോൾ |
| ആത്മസംസ്ഥം | = ആത്മാവിൽതന്നെ സ്ഥിതിചെയ്യുന്ന |
| ജ്ഞാനം | = ജ്ഞാനം |
| അജാതി | = ജനനമില്ലാത്തതും |

സമതാം = സമതയെ = പരമമായ സാമ്യത്തെ
ഗതം = ഗതമായും (പ്രാപിച്ചതായും) തീരുന്നു.

ഭാഷ്യം—ബ്രഹ്മംതന്നെയാണു സമാധിയും അചലവും അഭയവുമായിട്ടുള്ളതെന്നു പറഞ്ഞതുകൊണ്ടു് ആ ബ്രഹ്മത്തിൽ ഗ്രഹണമോ(ഉപാദാനമോ) ഉത്സർഗ്ഗ (ത്യാഗ)മോ ഇല്ല. വികാരമോ വികാരവിഷയത്വമോ ഉള്ളിടത്തു ഹാനവും ഉപാദാനവും ഉണ്ടാവാം. അതു രണ്ടും ബ്രഹ്മത്തിൽ സംഭവിക്കയില്ല. എന്തെന്നാൽ അതിനു വികാരഹേതുവായി മറ്റൊന്നില്ല. എന്നുമാത്രമല്ല, അതു നിരവയവമാണു്. അതുകൊണ്ടു ബ്രഹ്മത്തിൽ ഹാനവുമുപാദാനവുമുണ്ടാവാൻ വഴിയുമില്ല. അതു് അമനസ്കമായതുകൊണ്ടു്, അതിൽ ഒരുപ്രകാരത്തിലും ചിന്ത സംഭവിക്കയില്ല. അങ്ങനെയുള്ളതിൽ ഹാനവുമുപാദാനവും എവിടെ സംഭവിക്കുന്നു? എന്നു സാരം. ആത്മസത്യാനുബോധം ഉണ്ടാകുമ്പോഴംതന്നെ, വിഷയമില്ലാത്തതിനാൽ ജ്ഞാനം, അഗ്നിയുടെ ഉഷ്ണം പോലെ ആത്മാവിൽ സ്ഥിതിചെയ്യുന്നതായിത്തീരും. എന്നു മാത്രമല്ല, അതു ജനനശൂന്യമായും, പരമമായ സാമ്യത്തെ പ്രാപിച്ചതായും തീരുന്നു. ആദിയിൽ "അതോ വക്ഷ്യാമ്യകാർപ്പണ്യ മജാതി സമതാംഗതം" എന്നു പ്രതിജ്ഞചെയ്തിട്ടുള്ളതിനെ യുക്തികൊണ്ടും ശാസ്ത്രംകൊണ്ടും പ്രതിപാദിച്ചിട്ടുപസംഹരിക്കുന്നതിനായിട്ടാണു "അജാതി സമതാംഗതം" എന്നു പറഞ്ഞതു്. ആത്മസത്യാനുബോധംകൊണ്ടു സിദ്ധിക്കുന്ന അവസ്ഥയാണതു്. അതുകൊണ്ടു തത്ത്വജ്ഞാനംതന്നെയാണു് അകാർപ്പണ്യം. തത്ത്വജ്ഞാനമൊഴിച്ചുള്ള ജ്ഞാനം കാർപ്പണ്യവിഷയമാകുന്നു. "യോവാ ഏതദക്ഷരം ഗാർഗ്ഗ്യാവിദിത്വാഽസ്മാല്ലോകാത് പ്രൈതി സകൃപണഃ"(ഈ അക്ഷരത്തെ അറിയാതെ ഈ ലോകത്തിൽനിന്നു പോകുന്നതാരോ അവൻ കൃപണനാകുന്നു) എന്നുള്ള ശ്രുതി ഇതിനു പ്രമാണമാകുന്നു. ഈ ആത്മസത്യാനുബോധംകൊണ്ടു്, എല്ലാ ബ്രാഹ്മണനും കൃതകൃത്യനായിത്തീരുന്നു എന്നഭിപ്രായം. 38

കാരിക—

അസ്പർശയോഗോ വൈ നാമദുർദ്ദർശഃസർവയോഗിഭിഃ
യോഗിനോ ബിഭ്യതിഹ്യ സ്മാദഭയേ ഭയദർശിനഃ 39

| | |
|---|---|
| അസ്പർശയോഗ വൈ നാമ | = അസ്പർശയോഗം എന്നു പറയുന്ന |
| അയം | = ഇതു് |
| സർവയോഗിഭിഃ | = എല്ലാ യോഗികളാലും |
| ദുർദർശഃ | = ദർശിക്കപ്പെടുവാൻ പ്രയാസമുള്ളതാകുന്നു |
| ഹി | = എന്തെന്നാൽ, |
| യോഗിനഃ | = യോഗികൾ |
| അഭയേ | = ഭയമില്ലാത്തതിൽ |
| ഭയദർശിനഃ | = ഭയത്തെ കണ്ടുകൊണ്ടു്, |
| അസ്മാത് | = ഇതിൽനിന്നു് |
| ബിഭ്യതി | = ഭയപ്പെടുന്നു. |

ഭാഷ്യം—ഈ പരമാർത്ഥതത്ത്വം ഈവിധത്തിലാണെങ്കിലും, സ്പർശമെന്നു പറയുന്ന സർവ്വസംബന്ധവുമില്ലാത്തതിനാൽ ഉപനിഷത്തുകളിൽ അസ്പർശയോഗമെന്നു പറയുന്ന ഇതു്, വേദാന്തവിജ്ഞാനരഹിതരായ യോഗികൾക്കെല്ലാവർക്കും ദർശിക്കുവാൻ പ്രയാസമാകുന്നു. എല്ലാ യോഗികൾക്കും ആത്മസത്യാനുബോധമാകുന്ന ആയാസത്താൽ ലഭിക്കപ്പെടുവാൻ കഴിയുന്നതുതന്നെ എന്നർത്ഥം. സർവ്വഭയവർജ്ജിതമാണെങ്കിലും ഇതിനെ യോഗികൾ ഭയപ്പെടുന്നു. ഈ യോഗത്തെ ആത്മനാശരൂപമെന്നു വിചാരിച്ച് അവിവേകികൾ ഭയപ്പെടുന്നു എന്നു സാരം. 39

കാരിക—

മനസോ നിഗ്രഹായത്തമഭയം സർവയോഗിനാം
ദുഃഖക്ഷയഃപ്രബോധശ്ചാപ്യക്ഷയാശാന്തിരേവച 40

| | |
|---|---|
| സർവയോഗിനാം | = എല്ലാ യോഗികൾക്കും |
| അഭയം | = ഭയമില്ലാത്ത വസ്തു = അശേഷഭയനിവൃത്തിസാധനമായ ആത്മദർശനം |
| മനസഃ | = മനസ്സിന്റെ |
| നിഗ്രഹായത്തം | = നിഗ്രഹത്തിനു് അധീനമാകുന്നു. |
| ദുഃഖക്ഷയഃ | = ദുഃഖക്ഷയവും |

| | |
|---|---|
| പ്രബോധഃ ച അപി | = പ്രബോധവും = ആത്മബോധവും |
| അക്ഷയ | = അക്ഷയമായ |
| ശാന്തിഃ ഏവ ച | = ശാന്തിയും (മനോനിഗ്രഹത്തിനധീനമാകുന്നു) |

ഭാഷ്യം—ആരുടെ അഭിപ്രായത്തിലാണോ മനസ്സും ഇന്ദ്രിയം മുതലായതും ബ്രഹ്മസ്വരൂപത്തിനു പുറമേ രജ്ജുസർപ്പംപോലേ കല്പിതമായിട്ടല്ലാതെ പരമാർത്ഥത്തിൽ ഇല്ലാത്തതു്, ബ്രഹ്മസ്വരൂപന്മാരായ അവർക്കു്, അശേഷഭയനിവൃത്തിസാധനമായ ആത്മദർശനവും മോക്ഷമെന്നു പറയുന്ന അക്ഷയമായ ശാന്തിയും സ്വഭാവേനതന്നെ സിദ്ധമാണെന്നും അന്യാധീനമല്ലെന്നും, അതിനുവേണ്ടി സമാധി മുതലായ ഉപചാരങ്ങളൊന്നും ചെയ്യേണ്ട ആവശ്യം അവക്കില്ലെന്നും പറഞ്ഞിട്ടുണ്ടല്ലോ. ഇത്തരക്കാരല്ലാത്തവരും, സന്മാർഗ്ഗഗാമികളും, ആത്മസത്യാനുബോധരഹിതന്മാരും, മനസ്സു് ആത്മാവല്ലെന്നും ആത്മാവിനോടു സംബന്ധപ്പെട്ടതാണെന്നും കാണുന്നവരുമായ, ഹീനമദ്ധ്യമദൃഷ്ടികളായ യോഗികൾക്കെല്ലാം, അശേഷഭയനിവൃത്തിസാധനമായ ആത്മതത്വദർശനം മനസ്സിൻെറ നിഗ്രഹത്തിനധീനമാകുന്നു. എന്നുമാത്രമല്ല, ദുഃഖക്ഷയവും മനോനിഗ്രഹത്തിനധീനവുമാകുന്നു. അവിവേകികൾക്കു് ആത്മസംബന്ധിയായ മനസ്സു് ഇളകിക്കൊണ്ടിരിക്കുമ്പോൾ ദുഃഖക്ഷയമുണ്ടാകയില്ലല്ലോ. മനസ്സിനെ നിഗ്രഹിക്കാതെ ആത്മപ്രബോധവുമുണ്ടാകയില്ല. മോക്ഷമെന്നു പറയുന്ന അക്ഷയമായ ശാന്തിയും അവർക്കു മനോനിഗ്രഹംകൊണ്ടേ സിദ്ധിക്കയുള്ളു. 40

കാരിക—

ഉത്സേകഉദധേര്യദ്വത് കുശാഗ്രേണൈകബിന്ദുനാ
മനസോ നിഗ്രഹസ്തദ്വത് ഭവേദപരിഖേദതഃ 41

| | |
|---|---|
| കുശാഗ്രേണ | = കുശപ്പുല്ലിൻെറ അററംകൊണ്ടു് |
| ഏകബിന്ദുനാ | = ഓരോ ബിന്ദുവായിട്ടു് |
| ഉദധേഃ | = സമുദ്രത്തിൻെറ |
| ഉത്സേകഃ | = ഉത്സേകം = തേകലിനുള്ള ശ്രമം |
| യദ്വത് | = ഏതുപ്രകാരത്തിലാണോ |
| തദ്വത് | = അതുപോലെ |
| അപരിഖേദതഃ | = മുഷിയാതെയുള്ള പരിശ്രമംകൊണ്ടു |

| | |
|---|---|
| മനസഃ നിഗ്രഹ | = മനസ്സിന്റെ നിഗ്രഹം |
| ഭവേത് | = ഉണ്ടാകും |

ഭാഷ്യം—കുശപ്പുല്ലിന്റെ അററംകൊണ്ട്, ഓരോ തുള്ളി യായിട്ട സമുദ്രത്തെ തേകി വററിക്കുവാൻ ശ്രമിക്കുന്നതു പോലേ മുഷിയാതെ പരിശ്രമിക്കുന്നവർക്കു മനോനിഗ്രഹവും സിദ്ധിക്കും. കണ്ണടച്ചാൽ ഇരുട്ടും കണ്ണു തുറന്നാൽ ഘടാദികളു മല്ലാതെ ഒരിക്കലും ബ്രഹ്മം അനുഭവപ്പെടുന്നില്ലല്ലോ എന്നു വിചാരിച്ചു മുഷിയാതെ മുൻപറഞ്ഞവിധത്തിൽ പരി ശ്രമിക്കുന്നവർക്കു മനോനിഗ്രഹവും സിദ്ധിക്കുമെന്നു സാരം. 41

കാരിക—

ഉപായേന നിഗൃഹ്ണീയാദ്വിക്ഷിപ്തം കാമഭോഗയോഃ
സുപ്രസന്നം ലയേചൈവയഥാകാമോലയസ്തഥാ 42

| | |
|---|---|
| കാമഭോഗയോഃ | = കാമത്തിലും ഭോഗത്തിലും |
| വിക്ഷിപ്തം | = പതറിപ്പോകുന്ന മനസ്സിനെ |
| ഉപായേന | = ഉപായംകൊണ്ട് |
| നിഗൃഹ്ണീയാത് | = നിഗ്രഹിക്കണം. |
| സുപ്രസന്നം | = നല്ലവണ്ണം പ്രസന്നമാണെങ്കിലും |
| ലയേച ഏവ | = ലയത്തിലും (നിഗ്രഹിക്കണം) |
| കാമഃ യഥാ | = കാമം എങ്ങനെയൊ |
| തഥാ | = അതുപോലെയാകുന്നു |
| ലയഃ | = ലയവും |

ഭാഷ്യം—മുഷിയാതെ പരിശ്രമിക്കമാത്രമാണൊ മനോ നിഗ്രഹത്തിനുള്ള ഉപായമെന്നു ചോദിച്ചാൽ അല്ല, എന്നു പറയുന്നു:—മുഷിയാതെ പരിശ്രമിച്ചുകൊണ്ട്, ഇനി പറയാൻപോകുന്ന ഉപായത്താൽ, കാമഭോഗവിഷയങ്ങ ളിൽ പതറിപ്പോകുന്ന മനസ്സിനെ ആത്മാവിൽതന്നെ തടുത്തു നിർത്തണം. എന്നു മാത്രമല്ല, മനസ്സു ലയിച്ചുപോകുന്നതി നാൽ ലയമെന്നു പറയുന്ന സുഷുപ്തത്തിലും, ആയാസമൊ ന്നുമില്ലാത്തതിനാൽ ഏററവും പ്രസന്നമാണെങ്കിലും മന സ്സിനെ നിഗ്രഹിക്കണം. സുപ്രസന്നമാണെങ്കിൽ എന്തി

നാണു നിഗ്രഹിക്കുന്നതെന്നു ചോദിച്ചാൽ പറയാം. കാമം എങ്ങനെ അനർത്ഥഹേതുവായിരിക്കുന്നുവോ അതുപോലെ തന്നെയാണു ലയവും, അതുകൊണ്ടു കാമത്തിൽനിന്നു നിരോധിക്കുന്നതുപോലെതന്നെ ലയത്തിൽനിന്നും മനസ്സിനെ നിരോധിക്കേണ്ടതാണെന്നു സാരം. 42

കാരിക—

ദുഃഖം സർവമനുസ്മൃത്യ കാമഭോഗാന്നിവർത്തയേത്.
അജം സർവ്വമനുസ്മൃത്യ ജാതം നൈവതു പശ്യതി. 43

| | |
|---|---|
| സർവം | = സർവത്തേയും |
| ദുഃഖം | = ദുഃഖമെന്നു് |
| അനുസ്മൃത്യ | = അനുസ്മരിച്ചിട്ടു |
| കാമഭോഗാത് | = കാമംകൊണ്ടുള്ള ഭോഗത്തിൽനിന്നു |
| നിവർത്തയേത് | = നിവർത്തിപ്പിക്കണം = പിൻതിരിക്കണം |
| സർവം | = സർവത്തേയും |
| അജം | = അജമെന്നു് = ബ്രഹ്മമെന്നു് |
| അനുസ്മൃത്യ | = അനുസ്മരിച്ചാൽ |
| ജാതം | = ജാതത്തെ = ദ്വൈതത്തെ |
| നതുപശ്യതി ഏവ | = കാണുകയില്ലതന്നെ. |

ഭാഷ്യം—മുമ്പു പറഞ്ഞ ഉപായം ഏതെന്നു പറയുന്നു:— എല്ലാ ദ്വൈതവും അവിദ്യാവിജൃംഭിതമാകയാൽ ദുഃഖമാണെന്നു വിചാരിച്ചു കാമനിമിത്തമായ ഭോഗങ്ങളിൽ പതറിയ മനസ്സിനെ വൈരാഗ്യഭാവനകൊണ്ടു് അതിൽനിന്നു നിവർത്തിപ്പിക്കണം. എല്ലാം അജമായ ബ്രഹ്മമാണെന്നു ശാസ്ത്രംകൊണ്ടും ആചാര്യോപദേശംകൊണ്ടും അനുസ്മരിച്ചാൽ, അതിനു വിപരീതമായ ദ്വൈതജാതത്തെ കാണുകയില്ല. എന്തെന്നാൽ അപ്പോഠം അതില്ല. 43

കാരിക—

ലയേ സംബോധയേച്ചിത്തം വിക്ഷിപ്തം ശമയേത് പുനഃ
സകഷായം വിജാനീയാത് സമപ്രാപ്തം ന ചാലയേത് 44

| | |
|---|---|
| ലയേ | = ലയത്തിൽ |
| ചിത്തം | = ചിത്തത്തെ = മനസ്സിനെ |

| | |
|---|---|
| സംബോധയേത് | = സംബോധിപ്പിക്കണം=ഉണർത്തണം. |
| വിക്ഷിപ്തം പുനഃ | = വിക്ഷിപ്തമായതിനെയാകട്ടെ = കാമഭോഗങ്ങളിൽ പതറിയ മനസ്സിനെയാകട്ടെ. |
| ശമയേത് | = ശമിപ്പിക്കണം=പിൻതിരിക്കണം |
| സകഷായം | = സകാഷയത്തെ=രാഗത്തോടുകൂടിയ മനസിനെ |
| വിജാനീയാത് | = അറിയണം. |
| സമപ്രാപ്തം | = സമപ്രാപ്തിക്ക് അഭിമുഖമായിട്ടുള്ളതിനെ |
| ന ചാലയേത് | = ചലിപ്പിക്കരുത്. |

ഭാഷ്യം—ഇപ്രകാരം ജ്ഞാനാഭ്യാസം, വൈരാഗ്യം എന്ന രണ്ടുപായംകൊണ്ട് സുഷുപ്തത്തിൽ ലയിച്ചിരിക്കുന്ന മനസ്സിനെ ഉണർത്തണം. ആത്മവിവേകദർശനത്തോടു യോജിപ്പിക്കണം. ചിത്തമെന്നും മനസ്സെന്നും പറയുന്നതു് ഒന്നുതന്നെ. കാമഭോഗങ്ങളിൽ മനസ്സു പതറിയാൽ വീണ്ടും അതിനെ ശമിപ്പിക്കണം. ഇപ്രകാരം വീണ്ടും വീണ്ടും അഭ്യസിക്കുന്നവനു് ലയത്തിൽനിന്നു് ഉണർത്തപ്പെട്ടും വിഷയങ്ങളിൽനിന്നു പിൻതിരിക്കപ്പെട്ടും ഇരിക്കയും എന്നാൽ സാമ്യത്തെ പ്രാപിക്കാതെ ഇടയ്ക്കു നിൽക്കുകയും ചെയ്യുമ്പോഴും, മനസ്സു്, സകഷായമെന്നു.—സരാഗമെന്നു—ബീജത്തോടുകൂടിയതെന്നു—അറിയണം. അങ്ങനെ ആയിരിക്കുന്നപക്ഷം പിന്നെയും പ്രയത്നപ്പെട്ടു സാമ്യാവസ്ഥയെ പ്രാപിപ്പിക്കണം. എന്നാൽ സാമ്യാവസ്ഥയെ പ്രാപിക്കുന്നതിനു് അഭിമുഖമായിത്തീർന്നാൽ പിന്നെ അതിനെ ഇളക്കരുതു്; വിഷയാഭിമുഖമാക്കിത്തീർക്കരുതെന്നു സാരം. 44

കാരിക—

നാ ऽ ऽ സ്വാദയേത് സുഖം തത്ര നിസങ്ഗഃപ്രജ്ഞയാ ഭവേത്
നിശ്ചലം നിശ്ചരച്ചിത്തമേകീകുര്യാത് പ്രയത്നതഃ 45

| | |
|---|---|
| തത്ര | = അതിലുള്ള |
| സുഖം | = സുഖത്തെ |

| | |
|---|---|
| ന ആസ്വാദയേത് | = ആസ്വദിക്കരുതു്. |
| പ്രജ്ഞയാ | = പ്രജ്ഞകൊണ്ടു്=വിവേകംകൊണ്ടു് |
| നിഃസങ്ഗഃ | = നിസംഗനായിട്ടു്=ആസക്തിയില്ലാത്തവനായിട്ടു് |
| ഭവേത് | = ഭവിക്കണം |
| നിശ്ചലം | = നിശ്ചലമായിത്തീർന്നതും |
| നിശ്ചരത് | = പിന്നെയും പുറമേ പോകുന്നതുമായ |
| ചിത്തം | = ചിത്തത്തെ |
| പ്രയത്നതഃ | = പ്രയത്നത്താൽ |
| ഏകീകുര്യാൽ | = ഏകീകരിക്കണം =ആത്മാവുമായി ഒന്നാക്കണം. |

ഭാഷ്യം—സമാധിക്കായി ആരംഭിക്കുമ്പോഠം ഉണ്ടാകുന്ന സുഖത്തെ യോഗി ആസ്വദിക്കരുതു്. അതിൽ ആസക്തനായി തീരരുതു്. പിന്നെ എന്തു ചെയ്യണമെന്നാൽ, നിസ്പൃഹനായിട്ടു്, വിവേകബുദ്ധിയാൽ, അനുഭവപ്പെടുന്ന ഈ സുഖം, അവിദ്യാപരികല്പിതവും മിഥ്യയുമാണെന്നു വിഭാവനചെയ്യണം. ആ സുഖത്തിലുള്ള ആസക്തിയിൽനിന്നു മനസ്സിനെ തടുക്കണമെന്നർത്ഥം. സുഖരാഗത്തിൽനിന്നു പിൻതിരിഞ്ഞു നിശ്ചലമായിത്തീർന്ന മനസ്സു്, അതിന്റെ സ്വഭാവമനുസരിച്ചു്, പിന്നെയും വെളിയിൽ പോകാൻ ആഗ്രഹിക്കുന്നപക്ഷം, അപ്പോഠം അതിനെ മുൻപറഞ്ഞ ഉപായംകൊണ്ടു തടുത്തു്, പ്രയത്നപ്പെട്ടു് ആത്മാവിൽത്തന്നെ യോജിപ്പിച്ചു ഒന്നാക്കിത്തീർക്കണം. 45

കാരിക—

യദാ ന ലീയതേ ചിത്തം ന ച വിക്ഷിപ്യതേ പുനഃ
അനിങ്ഗനമനാഭാസം നിഷ്പന്നം ബ്രഹ്മതത്തദാ. 46

| | |
|---|---|
| ചിത്തം | = മനസ്സു് |
| യദാ | = എപ്പോഠം |
| നലീയതേ | = ലയിക്കാതിരിക്കയും |
| പുനഃ | = പിന്നെ |
| വിഷയേഷു | = വിഷയങ്ങളിൽ |
| ന ച വിക്ഷിപ്യതേ | = വിക്ഷിപ്തമാകാതിരിക്കയും. |

| | |
|---|---|
| അനിങ്ഗനം | = ചലനമില്ലാത്തതായും |
| അനാഭാസം | = വിഷയരൂപത്തിൽ ഭാസിക്കാത്ത തായും |
| (ഭവതി) | = ഇരിക്കയും ചെയ്യുന്നുവോ, |
| തദാ | = അപ്പോഠം |
| തത് | = അതു് = ആ ചിത്തം |
| ബ്രഹ്മ | = ബ്രഹ്മമായി |
| നിഷ്പന്നം | = നിഷ്പന്നമായി ഭവിക്കുന്നു. |

ഭാഷ്യം—മേൽപറഞ്ഞ ഉപായത്താൽ നിഗ്രഹിക്കപ്പെട്ട ചിത്തം, എപ്പോഠം സുഷുപ്തിയിൽ ലയിക്കാതേയും, വീണ്ടും വിഷയങ്ങളിൽ വിക്ഷിപ്തമാകാതേയും കാററില്ലാത്തിടത്തുള്ള വിളക്കുപോലെ ചലനമില്ലാതേയും ഏതെങ്കിലും ഒരു കല്പിതമായ വിഷയത്തിൻെറ രൂപത്തിൽ അവഭാസിക്കാതേയും ഇരിക്കുന്നുവോ, അപ്പോഠം അതു ബ്രഹ്മസ്വരൂപമായിത്തീൎന്നു എന്നറിയണം. 46

കാരിക—

സ്വസ്ഥം ശാന്തം സനിർവ്വാണമകഥ്യം സുഖമുത്തമം
അജമജേന ജ്ഞേയേന സർവജ്ഞം പരിചക്ഷതേ. 47

| | |
|---|---|
| സുഖം | = സുഖത്തെ = ആത്മസത്യാനുബോധ രൂപമായ പരമാർത്ഥസുഖത്തേ |
| സ്വസ്ഥം | = തന്നിൽതന്നെ സ്ഥിതിചെയ്യുന്നതും |
| ശാന്തം | = സർവാനർത്ഥങ്ങളുടേയും ഉപശമ രൂപവും |
| സനിർവാണം | = നിർവ്വതിയോടു (കൈവല്യത്തോടു) കൂടിയതും |
| അകഥ്യം | = പറഞ്ഞറിയിക്കുവാൻ സാധിക്കാത്തതും |
| ഉത്തമം | = ഉത്തമവും = നിരതിശയവും |
| അജം | = ജനിക്കാത്തതും |
| അജേന | = അജമായ = അനുൽപന്നമായ |
| ജ്ഞേയേന | = ജ്ഞേയത്തോടു് |

(അവ്യതിരിക്തം = ഒന്നായിട്ടുള്ളതും ആയ
സർവജ്ഞം = സർവജ്ഞമെന്നു് = ബ്രഹ്മംതന്നെയെന്നു്
പരിചക്ഷതേ = ബ്രഹ്മവിത്തുകൾ പറയുന്നു

ഭാഷ്യം—മേൽപറഞ്ഞ ആത്മസത്യാനുബോധരൂപമായ പരമാർത്ഥ സുഖം, തന്നിൽതന്നെ സ്ഥിതിചെയ്യുന്നതും, എല്ലാ അനർത്ഥങ്ങളുടേയും ഉപശമരൂപവും, കൈവല്യത്തോടുകൂടിയതും, തീരെ അസാധാരണ വിഷയമായതുകൊണ്ടു പറഞ്ഞുബോധിപ്പിക്കുവാൻ കഴിയാത്തതും നിരതിശയവും, യോഗികൾക്കു മാത്രം പ്രത്യക്ഷമായിട്ടുള്ളതും, വിഷയങ്ങളാലുണ്ടാകുന്ന സുഖംപോലെ ജനിക്കുന്നതല്ലാത്തതും, അനുൽപന്നമായ ജ്ഞേയത്തിൽനിന്നു വേറേയല്ലാത്തതും ആയ സർവജ്ഞരൂപത്തിലുള്ള ബ്രഹ്മംതന്നെയാണെന്നു ബ്രഹ്മവിത്തുകൾ പറയുന്നു.

കാരിക—

നകശ്ചിജ്ജായതേജീവഃ സംഭവോ ഽസ്യ ന വിദ്യതേ
ഏതത് തദുത്തമംസത്യം യത്ര കിഞ്ചിന്നജായതേ 48

കശ്ചിത്ജീവഃ = ഒരു ജീവനും
ന ജായതേ = ജനിക്കുന്നില്ല.
അസ്യ = ഇവന്നു്=ഈ അജനായ ആത്മാവിന്നു
സംഭവഃ = സംഭവം=കാരണം
ന വിദ്യതേ = ഇല്ല.
തത്ഏതത് = അപ്രകാരമുള്ള ഇതു്
ഉത്തമം സത്യം = എല്ലാ സത്യങ്ങളിലുംവച്ചു് ഉത്തമമായ സത്യമാകുന്നു.
യത്ര = ആ സത്യസ്വരൂപമായ ബ്രഹ്മത്തിൽ
കിഞ്ചിത് = യാതൊന്നും
ന ജായതേ = ജനിക്കുന്നില്ല.

ഭാഷ്യം—ഈ മനോനിഗ്രഹം മുതലായതും, മുത്തു്, ലോഹം മുതലായവയെക്കൊണ്ടുള്ളതുപോലെയുള്ള സൃഷ്ടിയും,

ഉപാസനയും എല്ലാം പറഞ്ഞതു പരമാർത്ഥസ്വരൂപത്തെ അറിയുന്നതിനുള്ള ഉപായമായിട്ടാണ്; അല്ലാതെ, അവ പരമാർത്ഥത്തിൽ സത്യമെന്നുള്ള നിലയിലല്ല. പരമാർത്ഥമെന്തെന്നാൽ, ഒരു ജീവനും, കർത്താവായിട്ടും ഭോക്താവായിട്ടും ഒരുപ്രകാരത്തിലും ഉല്പദിക്കുന്നില്ല. അതിനാൽ സ്വഭാവേന അജനും ഏകനുമായ ഈ ആത്മാവിനു കാരണമില്ല. കാരണമില്ലാത്തതുകൊണ്ടാണു ഒരു ജീവനും ജനിക്കുന്നില്ലെന്നു പറഞ്ഞത്. മുമ്പ് ഉപായമായി പറഞ്ഞ സത്യങ്ങളിൽ വച്ച് ഈ ബ്രഹ്മസ്വരൂപം ഉത്തമമായ സത്യമാകുന്നു. സത്യസ്വരൂപമായ ആ ബ്രഹ്മത്തിൽ അണുമാത്രംപോലും യാതൊന്നും ജനിക്കുന്നില്ല.

ഗൗഡപാദീയകാരികയിൽ അദ്വൈതമെന്ന മൂന്നാംപ്രകരണം കഴിഞ്ഞു.

---

## നാലാം പ്രകരണം.

കാരിക —

ജ്ഞാനേനാ ऽ ऽ കാശകല്പേന ധർമ്മാൻയോ ഗഗനോപമാൻ
ജ്ഞേയാഭിന്നേനസംബുദ്ധസ്തംവന്ദേ ദ്വിപദാംവരം 1

| | | |
|---|---|---|
| യഃ | = | ആര് |
| ആകാശകല്പേന | = | ആകാശതുല്യവും |
| ജ്ഞേയാഭിന്നേന | = | ജ്ഞേയമായ ആത്മസ്വരൂപത്തിൽ നിന്നു വേറേയല്ലാത്തതുമായ |
| ജ്ഞാനേന | = | ജ്ഞാനംകൊണ്ട് |
| ഗഗനോപമാൻ | = | ആകാശസദൃശങ്ങളായ |
| ധർമ്മാൻ | = | ധർമ്മങ്ങളെ |
| സംബുദ്ധഃ | = | സംബുദ്ധനായിരിക്കുന്നുവോ = അറിഞ്ഞിട്ടുള്ളവനായിരിക്കുന്നുവോ |
| ദ്വിപദാം | = | ദ്വിപാത്തുകളിൽവച്ച് = പുരുഷന്മാരിൽവച്ച് |

| | | |
|---|---|---|
| വരം | = | വരനായ = ഉത്തമനായ |
| തം | = | നാരായണാഖ്യനായ ആ ഈശ്വരനെ |
| വന്ദേ | = | ഞാൻ വന്ദിക്കുന്നു. |

ഭാഷ്യം — ഓംകാരനിർണ്ണയംവഴി ആഗമത്താലും, ബാഹ്യങ്ങളായ വിഷയഭേദങ്ങളുടെ വൈതഥ്യത്താലും, സിദ്ധവും വീണ്ടും അദ്വൈതപ്രകരണത്തിൽ ശാസ്ത്രത്താലും യുക്തിയാലും സാക്ഷാൽ നിർണ്ണയിക്കപ്പെട്ടിട്ടുള്ളതും ആയ അദ്വൈതത്തെ ഇതാണു് ഉത്തമമായ സത്യമെന്നു പറഞ്ഞു്, ഉപസംഹരിച്ചു. ഒടുവിൽ ആഗമാർത്ഥമായ ഈ അദ്വൈതദർശനത്തിനു പ്രതിപക്ഷികളായ ദ്വൈതികളുടേയും വൈനാശികന്മാരുടേയും ദർശനങ്ങൾ പരസ്പരവിരുദ്ധങ്ങളാകയാൽ രാഗം, ദ്വേഷം, മുതലായ ക്ലേശങ്ങൾക്കു ആസ്പദങ്ങളായതുകൊണ്ടു മിഥ്യാദർശനമാണെന്നു സൂചിപ്പിച്ചിട്ടുണ്ടു്. ക്ലേശങ്ങൾക്കു് ആസ്പദമല്ലാത്തതിനാൽ, ശരിയായ ദർശനമെന്നു് അദ്വൈതദർശനത്തെ സ്തുതിക്കുന്നതിനായിട്ടാണു് മററു ദർശനങ്ങൾ മിഥ്യാദർശനങ്ങളാണെന്നു കാണിച്ചതു്. മററു ദർശനങ്ങൾ അന്യോന്യവിരുദ്ധങ്ങളാകയാൽ അസമ്യഗ്ദർശനങ്ങളാണെന്നുള്ളതു വിസ്തരിച്ചു കാണിച്ചു്, അവയേ പ്രതിഷേധിച്ചു്, വ്യതിരേകന്യായത്താൽ അദ്വൈതദർശനസിദ്ധിയെ ഉപസംഹരിക്കണമെന്നുദ്ദേശിച്ചു്, 'അലാതശാന്തി' എന്ന നാലാം പ്രകരണം ആരംഭിക്കുന്നു. അതിൽ ആദ്യത്തെ ഈ ശ്ലോകം, അദ്വൈതദർശനസമ്പ്രദായ കർത്താവിനെ അദ്വൈതരൂപത്തിൽ തന്നെ നമസ്കരിക്കുന്നതിനായിട്ടാണു്. ശാസ്ത്രാരംഭത്തിൽ ഇഷ്ടാർത്ഥസിദ്ധിക്കായി ആചാര്യ്യപൂജ വേണ്ടതാണല്ലോ.

ആർ, ആകാശത്തിനു തുല്യവും, അഗ്നിയുടെ ചൂടുപോലെയും സൂര്യ്യന്റെ പ്രകാശംപോലെയും ജ്ഞേയമായ ആത്മസ്വരൂപത്തിൽനിന്നു വേറെയല്ലാത്തതുമായ ജ്ഞാനംകൊണ്ടു് ആകാശസദൃശങ്ങളായ ധർമ്മങ്ങളെ അറിഞ്ഞുവോ, അങ്ങനെയുള്ള 1 നാരായണാഖ്യനും പുരുഷോത്തമനുമായ ഈശ്വരനെ ഞാൻ വന്ദിക്കുന്നു.

ഉപദേഷ്ടാവിനെ നമസ്കരിക്കുന്നതുകൊണ്ടു്, ജ്ഞാനമെന്നും ജ്ഞേയമെന്നും ജ്ഞാതാവെന്നുമുള്ള ഭേദമില്ലാത്തതും,

ഈ പ്രകരണത്തിൽ പ്രതിപക്ഷപ്രതിഷേധം വഴിയായി പ്രതിപാദിപ്പാനുദ്ദേശിച്ചിട്ടുള്ളതുമായ പരമാർത്ഥ തത്ത്വ ദർശനം പ്രതിജ്ഞചെയ്യപ്പെട്ടിരിക്കുന്നു. 1

കാരിക—

അസ്പർശയോഗോവൈ നാമ സർവസത്വസുഖോ ഹിതഃ
അവിവാദോ ഽ വിരുദ്ധശ്ച ദേശിതസ്തം നമാമ്യഹം 2

| | |
|---|---|
| സർവസത്വസുഖഃ | = സർവസത്വങ്ങൾക്കും സുഖമായിട്ടുള്ളതും |
| ഹിതഃ | = ഹിതമായിട്ടുള്ളതും |
| അവിവാദഃ | = വിവാദമില്ലാത്തതും |
| അവിരുദ്ധഃ ച | = അവിരുദ്ധവും ആയ |
| അസ്പർശയോഗോ വൈനാമ | = അസ്പർശയോഗമെന്നു പ്രസിദ്ധമായിട്ടുള്ളത്. |
| ദേശിതഃ | = ഉപദേശിക്കപ്പെട്ടിരിക്കുന്നു (ശാസ്ത്രത്താൽ) |
| തം | = അതിനെ = ആ അസ്പർശയോഗത്തെ |
| അഹം | = ഞാൻ |
| നമാമി | = നമിക്കുന്നു. |

ഭാഷ്യം—ഇനി അദ്വൈതദർശനയോഗത്തെ സ്തുതിക്കുന്നതിനായി അതിനെ നമസ്കരിക്കുന്നു. സ്പർശം=സ്പർശനം= സംബന്ധം. ഏതു യോഗത്തിനാണോ ഒരിക്കലും ഒന്നിനോടും സംബന്ധമില്ലാത്തത്, അതാണ് അസ്പർശയോഗം. അതു ബ്രഹ്മസ്വഭാവംതന്നെയാകുന്നു. അതു ബ്രഹ്മവിത്തുകളുടെ ഇടയിൽ പ്രസിദ്ധമാണ്. ആ യോഗം സർവസത്വങ്ങൾക്കും സുഖമായിട്ടുള്ളതാകുന്നു. ചില യോഗങ്ങൾ അത്യന്ത

1 ഗൗഡപാദാചാര്യർ നരനാരായണന്മാരുടെ വാസസ്ഥാനമായ ബദരികാശ്രമത്തിൽ ദുഷ്കരമായ തപസുചെയ്തു ഭഗവാനായ നാരായണനെ പ്രത്യക്ഷനാക്കി എന്നും, ഭഗവാൻ അത്യന്തം പ്രസാദിച്ച് അദ്ദേഹത്തിനു വിദ്യയെ ഉപദേശിച്ചു എന്നും പ്രസിദ്ധിയുണ്ട്.

സുഖസാധനവിശിഷ്ടങ്ങളാണെങ്കിലും ദുഃഖരൂപങ്ങളായിരിക്കും. തപസ്സു് ഇത്തരത്തിലൊന്നാണു്. എന്നാൽ ഇതു് അങ്ങനെയല്ല, എല്ലാ സത്വങ്ങൾക്കും സുഖമായിട്ടുള്ളതാണു്. അതുപോലേതന്നെ, വിഷയോപഭോഗം പോലേയുള്ള ചിലതു് സുഖമായിരിക്കും. എന്നാൽ ഹിതമല്ലായിരിക്കും. എന്നാൽ ഇതു്, എപ്പോഴും സ്ഥിരമായ സ്വഭാവത്തോടുകൂടിയതാകയാൽ സുഖവും ഹിതവുമാകുന്നു. പക്ഷപ്രതിപക്ഷങ്ങളെ സ്വീകരിച്ചു പരസ്പരവിരുദ്ധമായി വാദിക്കുന്നതാണു് വിവാദം. ഈ യോഗത്തിൽ വിവാദമില്ല. എന്തെന്നാൽ ഇതു് ആത്മപ്രകാശരൂപമായതുകൊണ്ടു് അവിരുദ്ധമാകുന്നു. ആത്മപ്രകാശം ആർക്കും വിരുദ്ധമായിരിക്കയില്ലല്ലോ. ഇപ്രകാരമുള്ള ഈ യോഗം ശാസ്ത്രത്താൽ ഉപദേശിക്കപ്പെട്ടിരിക്കുന്നു. അതിനെ ഞാൻ നമസ്കരിക്കുന്നു. 2

കാരിക—

ഭൂതസ്യ ജാതിമിച്ഛന്തി വാദിനഃ കേചിദേവ ഹി;
അഭൂതസ്യാപരേ ധീരാ വിവദന്തഃ പരസ്പരം. 3

| | |
|---|---|
| കേചിത് ഏവ വാദിനഃ | = ചില വാദികൾ മാത്രമേ |
| ഭൂതസ്യ | = മുമ്പേതന്നെ ഉള്ള വസ്തുവിനു |
| ജാതിം | = ഉൽപത്തിയെ |
| ഇച്ഛന്തി | = ഇച്ഛിക്കുന്നുള്ളു. |
| അപരേ ധീരാഃ | = മററുള്ള ബുദ്ധിമാന്മാർ |
| അഭൂതസ്യ | = മുമ്പില്ലാത്ത വസ്തുവിനു |
| ജാതിം | = ഉൽപത്തിയേ |
| ഇച്ഛന്തി | = ഇച്ഛിക്കുന്നു |
| (ഏവം) പരസ്പരം | = ഇപ്രകാരം അവർതമ്മിൽ |
| വിവദന്തഃ (ഭവന്തി) | വിവദിച്ചുകൊണ്ടിരിക്കുന്നു. |

ഭാഷ്യം—ദ്വൈതികൾ പരസ്പരം വിരോധപ്പെടുന്നതെങ്ങനെയാണെന്നു പറയുന്നു:—ചില വാദികൾ—അതായതു സാംഖ്യന്മാർ—മാത്രമേ, മുമ്പേതന്നെ ഉള്ള വസ്തുവിനാണു് ഉൽപത്തി എന്നു് അഭിപ്രായപ്പെടുന്നുള്ളു. 'എല്ലാ ദ്വൈതികളും അതു സമ്മതിക്കുന്നില്ല. എന്തെന്നാൽ പ്രാജ്ഞന്മാരെന്നു തന്നെത്താൻ അഭിമാനിക്കുന്ന മററുള്ളവർ—വൈശേ

ഷികന്മാരും നൈയായികന്മാരും—മുമ്പില്ലാത്ത വസ്തുവിനാണ് ഉല്പത്തി എന്നു വിചാരിക്കുന്നു. ഇങ്ങനെ വിരുദ്ധമായി വാദിച്ചുകൊണ്ടു് അവർ പരസ്പരം ജയിക്കുവാൻ ശ്രമിക്കുന്നു. 3

കാരിക—

ഭൂതം ന ജായതേ കിഞ്ചിദഭൂതം നൈവജായതേ
വിവദന്തോ ദ്വയാഹ്യേവമജാതീം ഖ്യാപയന്തി തേ. 4

| | |
|---|---|
| ഭൂതം | = മുമ്പേതന്നെ ഉള്ള |
| കിഞ്ചിത് | = ഒന്നും |
| ന ജായതേ | = ജനിക്കുന്നില്ല. |
| അഭൂതം | = മുമ്പില്ലാത്തതു് |
| ന ജായതേ ഏവ | = ജനിക്കുന്നില്ലതന്നെ. |
| ഏവം | = ഇപ്രകാരം |
| വിവദന്തഃ | = വാദിക്കുന്ന |
| തേ ദ്വയാഃ | = ആ ദ്വയന്മാർ=ആ ദ്വൈതികൾ |
| അജാതിം | = അനുൽപത്തിയേ |
| ഖ്യാപയന്തി | = വെളിപ്പെടുത്തുന്നു. |

ഭാഷ്യം—തമ്മിൽ ഇങ്ങനെ എതിർത്തുവാദിച്ചു് അന്യോന്യപക്ഷങ്ങളെ പ്രതിഷേധിക്കുന്ന ദ്വൈതികൾ എന്തിനെയാണു വെളിപ്പെടുത്തുന്നതെന്നു പറയുന്നു:—മുമ്പേതന്നെ ഉള്ള വസ്തു ഒന്നും, ആത്മാവിനെപ്പോലെ, മുമ്പേതന്നെ ഉള്ളതായതുകൊണ്ടുതന്നെ ജനിക്കുന്നില്ല, എന്നിങ്ങനെ വാദിച്ചു്, അസദ്വാദി, സത്താണു ജനിക്കുന്നതെന്നു സാങ്ഖ്യൻ പറയുന്നതിനെ നിഷേധിക്കുന്നു. അതുപോലേ മുമ്പില്ലാത്ത വസ്തു, ശശവിഷാണംപോലേ, മുമ്പില്ലാത്തതായതുകൊണ്ടുതന്നെ ജനിക്കുന്നില്ലെന്നു പറഞ്ഞുകൊണ്ടു്, സാംഖ്യൻ, അസത്തായിട്ടുള്ളതാണു ജനിക്കുന്നതെന്നു് അസദ്വാദികൾ പറയുന്നതിനെ നിഷേധിക്കുന്നു. ഇപ്രകാരം എതിർത്തുവാദിച്ചു്, പരസ്പരപക്ഷങ്ങളായ സജ്ജന്മത്തേയും അസജ്ജന്മത്തേയും നിഷേധിക്കുന്ന ഈ ദ്വൈതികൾ, അർത്ഥാൽ, ഉൽപത്തിയേ ഇല്ല എന്നുള്ളതിനെയാണു വെളിപ്പെടുത്തുന്നതു്. 4

കാരിക—

ഖ്യാപ്യമാനാമജാതിം തൈരനുമോദാമഹേ വയം
വിവദാമോ ന തൈഃ സാർദ്ധമവിവാദംനിബോധത. 5

| | |
|---|---|
| തൈഃ | = അവരാൽ = ആ ദ്വൈതികളാൽ |
| ഖ്യാപ്യമാനാം | = വെളിപ്പെടുത്തപ്പെടുന്ന |
| അജാതിം | = അജാതിയെ = അനുൽപത്തിയെ |
| വയം | = നാം |
| അനുമോദാമഹേ | = അനുമോദിക്കുന്നു. |
| തൈഃ സാർദ്ധം | = അവരോടുകൂടി |
| ന വിവദാമഃ | = നാം വിവദിക്കുന്നില്ല. |
| അവിവാദം | = വിവാദരഹിതമായ ആ പരമാർത്ഥ ദർശനത്തെ |
| നിബോധത! | = അല്ലയോ ശിഷ്യരേ! നിങ്ങൾ അറിയുവിൻ! |

ഭാഷ്യം—ആ വാദികളാൽ ഇപ്രകാരം പ്രകാശിപ്പിക്കപ്പെടുന്ന ഉൽപത്ത്യഭാവത്തേ നാം 'അങ്ങനെതന്നെയാകട്ടെ' എന്നു് അഭിനന്ദിക്കതന്നെ ചെയ്യുന്നു. ആ വാദികൾതമ്മിൽ ചെയ്യുന്നതുപോലെ, പക്ഷപ്രതിപക്ഷം പിടിച്ചു് അവരോട് വാദിപ്പാൻപോകുന്നില്ല. അതിനാൽ അല്ലയോ ശിഷ്യരേ! വിവാദരഹിതവും നാം അനുവദിച്ചിരിക്കുന്നതുമായ ആ പരമാർത്ഥ ദർശനത്തെ നിങ്ങൾ അറിയുവിൻ! 5

കാരിക —

അജാതസ്യൈവധർമ്മസ്യ ജാതിമിച്ഛന്തിവാദിനഃ
അജാതോഹ്യമൃതോധർമ്മോ മർത്ത്യതാം കഥമേഷ്യതി? 6

| | |
|---|---|
| വാദിനഃ | = വാദികൾ = സദ്വാദികളും അസദ്വാദികളുമെല്ലാം |
| അജാതസ്യ ഏവ | = അജാതമായിത്തന്നെ ഇരിക്കുന്ന |
| ധർമ്മസ്യ | = ധർമ്മത്തിനു് = ആത്മതത്ത്വത്തിനു് |
| ജാതിം | = ജാതിയേ = ഉൽപത്തിയേ |
| ഇച്ഛന്തി | = ഇച്ഛരിക്കുന്നു. |

| | |
|---|---|
| അജാതഃ | = അജാതവും = ജനനമില്ലാത്തതും |
| അമൃതഃ | = അമൃതവും ആയ |
| ധർമ്മഃ | = ധർമ്മം = ആത്മതത്വം |
| കഥം | = എങ്ങനെ |
| മർത്ത്യതാം | = മർത്ത്യതയേ = അമൃതസ്വഭാവത്തിനു വിപരീതമായ മർത്ത്യത്വത്തെ |
| ഏഷ്യതി | = പ്രാപിക്കും? |

ഭാഷ്യം — വാദികൾ = സദ്വാദികളും അസദ്വാദികളുമെല്ലാം ഈ ശ്ലോകത്തിനു്, മുമ്പേ അദ്വൈതപ്രകരണത്തിൽ ഭാഷ്യം ചെയ്തിട്ടുണ്ടു്.

സാരം—സ്വഭാവേനതന്നെ ജനിക്കാത്തതും സ്വഭാവേന തന്നെ അമൃതവുമായ ആത്മതത്വത്തിനു് പരമാർത്ഥത്തിൽ തന്നെ ഉൽപത്തിയുണ്ടെന്നു് വാദികൾ എല്ലാം അഭിപ്രായപ്പെടുന്നു. "ജാതസ്യഹി ധ്രുവോമൃത്യുഃ" (ജനിച്ചതിനു മരണം തീർച്ചയാണു്) എന്നുള്ള ന്യായമനുസരിച്ച് ജനനമുണ്ടെങ്കിൽ മരണവും ഉണ്ടെന്നുവരും. ജനനവും മരണവുമില്ലാത്ത സ്വഭാവത്തോടുകൂടിയ ആത്മതത്വം മരണമുള്ള അവസ്ഥയെ പ്രാപിക്കുക എന്നതു സ്വഭാവത്തിനു വിപരീതമാണു്. അതു് ഒരിക്കലും സംഭവിക്കുന്നതല്ല. 6

കാരിക—

ന ഭവത്യമൃതം മർത്ത്യം നമർത്ത്യമമൃതം തഥാ
പ്രകൃതേരന്യഥാഭാവോ ന കഥഞ്ചിദ് ഭവിഷ്യതി 7

| | |
|---|---|
| അമൃതം | = അമൃതമായിട്ടുള്ളതു് |
| മർത്ത്യം | = മർത്ത്യമായി |
| ന ഭവതി | = ഭവിക്കയില്ല. |
| മർത്ത്യം | = മർത്ത്യമായിട്ടുള്ളതു് |
| തഥാ | = അതുപോലെ |
| അമൃതം | = അമൃതമായിട്ടും |
| ന ഭവതി | = ഭവിക്കയില്ല |
| കഥഞ്ചിത് | = ഒരുപ്രകാരത്തിലും |
| പ്രകൃതേഃ | = പ്രകൃതിക്കു്. |

| | |
|---|---|
| അന്യഥാഭാവഃ | = അന്യഥാഭാവം = മാററം. |
| ന ഭവിഷ്യതി | = ഉണ്ടാകയില്ല |

ഭാഷ്യം—മുമ്പേ അർത്ഥം പറഞ്ഞിട്ടുള്ള ശ്ലോകങ്ങളെ വീണ്ടും ഇവിടെ ഉപന്യസിക്കുന്നതു് മററുള്ള വാദികളുടെ പക്ഷങ്ങൾക്കുതമ്മിൽ ഉള്ള വിരോധത്താൽ പ്രകാശിപ്പിക്കപ്പെടുന്ന അനുൽപത്തിയുടെ അനുമോദനത്തെ കാണിക്കുന്നതിനായിട്ടാകുന്നു.

സാരം—അമൃതമായ ബ്രഹ്മം ആ രൂപം നിലനിൽക്കുമ്പോൾ മർത്ത്യമായിത്തീരുവാൻ നിവൃത്തിയില്ല. എന്തെന്നാൽ അതു് സ്ഥിതമായ രൂപത്തിനു വിരുദ്ധമാകുന്നു. മർത്ത്യമായ കാര്യ്യം അതിൻെറ രൂപം നിലനിൽക്കുമ്പോൾ പ്രളയാവസ്ഥയിൽ അമൃതമായ ബ്രഹ്മമായിത്തീരുകയുമില്ല. എന്തെന്നാൽ, പ്രകൃതിക്കു് ഒരുവിധത്തിലും മാററമുണ്ടാകയില്ല. 7

കാരികം—

സ്വഭാവേനാമൃതോയസ്യ ധർമ്മോഗച്ഛതി മർത്ത്യതാം
കൃതകേനാമൃതസ്തസ്യ കഥംസ്ഥാസ്യതി നിശ്ചലഃ? 8

| | |
|---|---|
| യസ്യ | = ഏതൊരു വാദിയുടെ അഭിപ്രായത്തിൽ |
| സ്വഭാവേന | = സ്വഭാവത്താൽതന്നെ |
| അമൃതഃ | = അമൃതമായ |
| ധർമ്മഃ | = ധർമ്മം = ആത്മതത്ത്വം |
| മർത്ത്യതാം | = മർത്ത്യത്വത്തെ |
| ഗച്ഛതി | = പ്രാപിക്കുന്നുവോ |
| തസ്യ | = അവൻെറ അഭിപ്രായത്തിൽ |
| കൃതകേന | = കൃതകംകൊണ്ടു = വിദ്യാവിദ്യകളുടെ സമുച്ചയാനുഷ്ഠാനംകൊണ്ടു് |
| അമൃതഃ | = അമൃതമായ = മുക്തമായിത്തീർന്ന |
| സഃ | = അതു് = ആ ആത്മതത്ത്വം |
| കഥം | = എങ്ങനെ |

| | |
|---|---|
| നിശ്ചലഃ | = നിശ്ചലമായി |
| സ്ഥാസ്യതി | = സ്ഥിതിചെയ്യും? |

സാരം—എന്നുമാത്രമല്ല, സ്വഭാവേന അമൃതവും സത്തുമായ പരമാത്മാവെന്നു പറയുന്ന ഭാവം കാര്യമായിത്തീൎന്നു മൎത്ത്യതയെ പ്രാപിക്കുന്നു എന്നു പറയുന്ന പരിണാമവാദിയുടെ അഭിപ്രായത്തിൽ, ജനിച്ച ആഭാവം വിദ്യാവിദ്യകളുടെ ഒരുമിച്ചുള്ള അനുഷ്ഠാനംകൊണ്ടു് അമൃതമായിത്തീരുന്നു എന്നു പറയേണ്ടിയിരിക്കുന്നു. അങ്ങനെയുള്ള ഭാവം നിശ്ചലമായിരിക്കുവാൻ നിവൃത്തിയില്ല, കൃത്രിമമായിട്ടുള്ളതെല്ലാം അനിത്യമാണെന്നുള്ള ന്യായത്തിനു് അതു വിരുദ്ധമാണു്. 8

കാരിക—

സാംസിദ്ധികീ സ്വാഭാവികീ സഹജാ അകൃതാ ചയാ
പ്രകൃതിഃ സേതി വിജ്ഞേയാ സ്വഭാവം ന ജഹാതിയാ. 9

| | |
|---|---|
| സാംസിദ്ധികീ | = സംസിദ്ധി (ശരിയായ സിദ്ധി) കൊണ്ടുണ്ടായതും |
| സ്വാഭാവികീ | = സ്വാഭാവസിദ്ധമായിട്ടുള്ളതും, |
| സഹജാ | = കൂടെത്തന്നെ ഉണ്ടായിട്ടുള്ളതും |
| അകൃതാ | = ഒരുത്തനാലും ഉണ്ടാക്കപ്പെട്ടതല്ലാത്തതും ആയിട്ടുള്ളതു് |
| യാ | = യാതൊന്നോ |
| യാ | = യാതൊന്നു |
| സ്വഭാവം | = സ്വഭാവത്തെ |
| ന ജഹാതി | = ഉപേക്ഷിക്കുന്നില്ലയോ, |
| സാ | = അതു് |
| പ്രകൃതിഃഇതി | = പ്രകൃതി എന്നു് |
| വിജ്ഞേയാ | = അറിയപ്പെടേണ്ടതാകുന്നു. |

ഭാഷ്യം—ലൗകികമായ പ്രകൃതിപോലും വ്യത്യാസപ്പെടുന്നില്ല. പിന്നെ അജവും അമൃതവുമായ സ്വഭാവത്തോടുകൂടിയ പ്രകൃതി വ്യത്യാസപ്പെടുകയില്ലെന്നു് പറയേണമെന്നില്ലല്ലോ. എന്നാൽ പ്രകൃതി എന്നുള്ളതെന്താണെന്നു ചോദിക്കയാണെങ്കിൽ പറയാം:—വേണ്ടവിധത്തിലുള്ള സിദ്ധിയേ

സംസിദ്ധി എന്നു പറയുന്നു. അതു് എട്ടങ്ങങ്ങളോടുകൂടിയ യോഗത്തെ അനുഷ്ഠിച്ചു് മുഴുവനാക്കുകയാകുന്നു. സംസിദ്ധി കൊണ്ടുണ്ടാകുന്നതു സാംസിദ്ധികി. അണിമാദികളായ ഐശ്വര്യങ്ങളെ പ്രാപിക്കുന്നതിനുവേണ്ട സാമഗ്രികൾ തികഞ്ഞ സിദ്ധന്മാർക്കു്, ആ ഐശ്വര്യങ്ങൾ സിദ്ധിക്കുന്നതു് സാംസിദ്ധികിയായ പ്രകൃതിയാകുന്നു. ആ പ്രകൃതി, യോഗികൾക്കു് ഭൂതഭവിഷ്യൽക്കാലങ്ങളിലും വ്യത്യാസപ്പെടുന്നില്ല. അഗ്നി മുതലായവസ്തു് ഉഷ്ണം, പ്രകാശം മുതലായതു പോലെ ദ്രവ്യസ്വഭാവത്താൽതന്നെയുള്ളതു് സ്വാഭാവികി യായ പ്രകൃതിയാകുന്നു. അതും, കാലാന്തരത്തിലും ദേശാന്തരത്തിലും മാറുകയില്ല. പക്ഷികൾ തുടങ്ങിയുള്ളവസ്തു് ആകാശഗമനം മുതലായതുപോലെ, തന്നോടുകൂടിത്തന്നെ ജനിക്കുന്നതു് സഹജമായ പ്രകൃതിയാകുന്നു. ജലത്തിനു് താണസ്ഥലത്തേയ്ക്കുള്ള ഗതിപോലെ ആരാലും ഉണ്ടാക്കപ്പെടാതേയുള്ളതും സ്വഭാവത്തെ വിടാതെയിരിക്കുന്നതുമായി മറേറതെങ്കിലുമുണ്ടെങ്കിൽ അതും എല്ലാം ലോകത്തിൽ പ്രകൃതി എന്നു് അറിയപ്പെടേണ്ടതാകുന്നു. മിഥ്യാകല്പിതങ്ങളായ ലൗകികങ്ങളായ വസ്തുക്കളിൽപോലും പ്രകൃതി മററൊരുവിധത്തിലായിത്തീരുന്നില്ല. അജസ്വഭാവങ്ങളായ പരമാർത്ഥവസ്തുക്കളിലുള്ള അമൃതത്വരൂപമായ പ്രകൃതിയ്ക്കു് മാററമില്ലെന്നുള്ളതു് പിന്നെപ്പറയേണമോ? എന്നഭിപ്രായം. 9

കാരിക—
ജരാമരണനിർമ്മുക്താഃ സർവേ ധർമ്മാഃ സ്വഭാവതഃ
ജരാമരണമിച്ഛന്തശ്ച്യവന്തേ തന്മനീഷയാ 10

| | |
|---|---|
| സർവേ ധർമ്മാഃ | = എല്ലാ ധർമ്മങ്ങളും = എല്ലാ ആത്മാക്കളും |
| സ്വഭാവതഃ | = സ്വഭാവേന |
| ജരാമരണനിർമ്മുക്താഃ | = ജര, മരണം മുതലായ വികാരങ്ങളൊന്നുമില്ലാത്തവയാകുന്നു. |
| ജരാമരണം | = ജരയേയും മരണത്തേയും |
| ഇച്ഛന്തഃ | = ഇച്ഛിക്കുന്നവർ = കല്പിക്കുന്നവർ |
| തന്മനീഷയാ | = അവയുടെ ചിന്തയാൽ |
| ച്യവന്തേ | = സ്വഭാവത്തിൽനിന്നു ചലിക്കുന്നു. |

ഭാഷ്യം—വാദികൾ എതിനാണോ അന്യഥാഭാവം കല്പിക്കുന്നതു്, ആ പ്രകൃതി ഏതു വിഷയത്തിലുള്ളതാകുന്നു എന്നും, അങ്ങനെ കല്പിക്കുന്നതിൽ ദോഷമെന്താണെന്നും പറയുന്നു:—എല്ലാ ധർമ്മങ്ങളും(=ആത്മാക്കളും) സ്വതേതന്നെ ജരാമരണാദിവികാരങ്ങളൊന്നുമില്ലാത്തവയാകുന്നു. ഇങ്ങനെയുള്ള സ്വഭാവത്തോടുകൂടിയിരിക്കെ, രജ്ജുവിൽ സർപ്പത്തെ എന്നപോലെ, ആത്മാവിൽ ജരയേയും മരണത്തേയും കല്പിക്കുന്നവർ, ജന്മമരണങ്ങളെ ചിന്തിക്കയാൽ ആ അവസ്ഥയുടെ വാസന വന്നുകൂടുന്നതുകൊണ്ടു്, സ്വഭാവത്തിൽനിന്നു ചലിക്കുന്നു. 10

കാരിക—

കാരണം യസ്യ വൈ കാര്യം കാരണം തസ്യ ജായതേ
ജായമാനം കഥമജം ഭിന്നം നിത്യം കഥം ച തത് 11

| | |
|---|---|
| യസ്യ | = ഏതു വാദിയുടെ അഭിപ്രായത്തിൽ |
| കാരണം | = കാരണംതന്നെ |
| കാര്യം | = കാര്യമായിത്തീരുന്നുവോ |
| തസ്യ | = അവന്റെ അഭിപ്രായത്തിൽ |
| കാരണം | = കാരണംതന്നെ |
| ജായതേ | = ജനിക്കുന്നു |
| ജായമാനം | = ജനിക്കുന്നതു് |
| കഥം | = എങ്ങനെ |
| അജം | = അജമാകും? |
| ഭിന്നം | = ഭിന്നമായ=പൊട്ടിയ (പിളർന്ന) |
| തത് | = അതു് |
| കഥം | = എങ്ങനെയാണു് |
| നിത്യം ച | = നിത്യമാകുന്നതും? |

ഭാഷ്യം—പ്രസംഗവശാൽ പറഞ്ഞ പ്രകൃതിനിരൂപണത്തെ വിട്ടു സാങ്ഖ്യപക്ഷത്തിൽ വൈശേഷികാദികൾ പറയുന്നതും തങ്ങൾ സമ്മതിച്ചിട്ടുള്ളതുമായ ദൂഷണത്തെ അനുവദിക്കുന്നു. മുമ്പേതന്നെയുള്ള വസ്തുവാണു് ജനിക്കുന്നതെന്നു് സാങ്ഖ്യന്മാർ വാദിക്കുന്നതു ശരിയല്ലെന്നു വൈശേഷികൻ പറയുന്നു:—മുത്തു മുതലായതുപോലെയുള്ള ഉപാദാന

കാരണംതന്നെയാണു് കാര്യാകൃതിയിൽ പരിണമിക്കുന്നതെന്നു് വാദിക്കുന്ന സാങ്ഖ്യനു്, ജനനമില്ലാത്ത പ്രധാനം (=മൂലപ്രകൃതി) മുതലായ കാരണംതന്നെ മഹത്തത്ത്വം മുതലായ കാര്യങ്ങളായി ജനിക്കുന്നു എന്നു പറയേണ്ടിവരുന്നു. മഹത്തത്ത്വം മുതലായവയുടെ ആകൃതിയിൽ ജനിക്കുന്നു എങ്കിൽ പ്രധാനത്തെ അജമെന്നു് അവർ പറയുന്നതു് എങ്ങനെയാണു്? ജനിക്കുന്നു എന്നും അജമാണെന്നും പറയുന്നതു് പരസ്പരവിരുദ്ധവുമാണു്: പ്രധാനം നിത്യമാണെന്നും അവർ പറയുന്നുണ്ടു്. ഏതാനും ഭാഗത്തിൽ പൊട്ടിയതു് നിത്യമാണെന്നു പറയുന്നതെങ്ങനെ? സാവയവവും ഏതാനും ഭാഗം പൊട്ടുന്ന സ്വഭാവത്തോടുകൂടിയതുമായ ഘടാദികൾ, ലോകത്തിൽ, നിത്യമായിക്കണ്ടിട്ടില്ല, ഏതാനും ഭാഗത്തു് പൊട്ടിയതുമാണു്, അജവുമാണു് നിത്യവുമാണു് എന്നു് അവർ പറയുന്നതും പരസ്പരവിരുദ്ധമാണെന്നഭിപ്രായം. 11

കാരിക—
കാരണാദ്യദ്യനന്യത്വമതഃ കാര്യമജം യദി
ജായമാനാദ്ധിവൈകാര്യാൽ കാരണം തേ കഥം ധ്രുവം? 12

| | |
|---|---|
| കാരണാത് | = കാരണത്തിൽനിന്നു് |
| അനന്യത്വം | = കാര്യത്തിനു് അനന്യത്വം |
| യദി (ഉച്യതേ) | = പറയുന്നു എങ്കിൽ |
| തതഃ | = അതുകൊണ്ടു് |
| കാര്യം | = കാര്യം |
| അജം | = അജമാകുന്നു എന്നുവരും |
| തേ | = നിനക്കു്, |
| ജായമാനാൽ | = ജനിക്കുന്നതായ |
| കാര്യാൽ | = കാര്യത്തിൽനിന്നു് |
| അനന്യം യദി | = അനന്യമാണെങ്കിൽ, |
| കാരണം | = കാരണം |
| കഥം | = എങ്ങനെ |
| ധ്രുവം | = ധ്രുവമാകും = നിത്യമാകും? |

ഭാഷ്യം—പറഞ്ഞ അർത്ഥത്തെത്തന്നെ സ്പഷ്ടമാക്കുന്നതിനായി പറയുന്നു:—അജമായ കാരണത്തിൽനിന്നു് കാര്യം

അനന്യമാണെന്നാണു് നിങ്ങളുടെ അഭിപ്രായമെങ്കിൽ അപ്പോഠം കാൎയ്യം അജമാണെന്നുവരും, ഇങ്ങനെ കാൎയ്യമാണെന്നും അതു് അജമാണെന്നും പറയുന്നതു് പരസ്പരവിരുദ്ധമായിട്ടുള്ളതാണു്; എന്നുമാത്രമല്ല, കാൎയ്യവും കാരണവും ഒന്നെന്നുവയ്ക്കുന്നപക്ഷം ജനിക്കുന്ന കാൎയ്യത്തിൽനിന്നു് അനന്യമായ കാരണം ധ്രുവമാണെന്നു (നിത്യമെന്നു) നിങ്ങഠം പറയുന്നതെങ്ങനെ? ഒരു പിടക്കോഴിയുടെ ഏതാനും ഭാഗം പാകംചെയ്കയും ഏതാനുംഭാഗം പ്രസവിക്കുന്നതിനായി വയ്ക്കുകയും ചെയ്യാറില്ലല്ലോ. അതുപോലെ കാൎയ്യവും കാരണവും ഒന്നെന്നു കല്പിച്ചിട്ടു്, കാൎയ്യം അനിത്യവും കാരണം നിത്യവുമാണെന്നു് വ്യവസ്ഥചെയ്വാൻ സാധിക്കയില്ല.

കാരിക—

അജാദ്വൈ ജായതേ യസ്യ ദൃഷ്ടാന്തസ്തസ്യ നാസ്തി വൈ
ജാതാച്ച ജായ മാനസ്യ ന വ്യവസ്ഥാ പ്രസജ്യതേ. 13

| | |
|---|---|
| യസ്യ | = ഏതു വാദിയുടെ അഭിപ്രായത്തിൽ |
| അജാത് | = അനുൽപന്നമായ വസ്തുവിൽനിന്നു് |
| ജായതേ | = കാൎയ്യം ജനിക്കുന്നുവോ, |
| തസ്യ | = അവന്നു് |
| ദൃഷ്ടാന്തഃ | = ദൃഷ്ടാന്തം |
| ന അസ്തി വൈ | = ഇല്ല. |
| ജാതാത് | = ഉൽപന്നമായ വസ്തുവിൽനിന്നു് |
| ജായമാനസ്യ | = ജനിക്കുന്ന വസ്തുവിനെ അംഗീകരിക്കുന്നപക്ഷം |
| വ്യവസ്ഥാ | = നില |
| ന പ്രസജ്യതേ | = ഉണ്ടാവാൻവഴിയില്ല |

ഭാഷ്യം—അത്രമാത്രമല്ല, ഉൽപന്നമല്ലാത്ത വസ്തുവിൽനിന്നാണു് കാൎയ്യം ഉണ്ടാകുന്നതെന്നു് വാദിക്കുന്നവന്നു് ദൃഷ്ടാന്തം പറവാൻ ഒന്നുമില്ല. ദൃഷ്ടാന്തമില്ലാത്ത സ്ഥിതിയ്ക്കു്, അർത്ഥാൽ, അനുൽപന്നമായ വസ്തുവിൽനിന്നു് ഒന്നും ജനിക്കുന്നില്ലെന്നുള്ളതു് സിദ്ധമാകുന്നു. ഉൽപന്നമായ വസ്തുവിൽനിന്നാണു് കാൎയ്യം ജനിക്കുന്നതെന്നു് അംഗീകരിക്കുന്ന പക്ഷം, ആ ഉൽപന്നമായിട്ടുള്ളതു് ഉൽപന്നമായ മറ്റൊന്നിൽ

നിന്നു് ജനിച്ചു എന്നും ആ മററൊന്നു് ഉൽപന്നമായ വേറൊന്നിൽനിന്നുണ്ടായി എന്നും, ഇങ്ങനെ നില ഇല്ലാതെയാകും. 13

കാരികാ—

ഹേതോരാദിഃ ഫലംയേഷാം ഹേതുരാദിഃ ഫലസ്യച
ഹേതോഃ ഫലസ്യ ചാനാദിഃ കഥംതൈരുപവർണ്ണ്യതേ? 14

| | |
|---|---|
| യേഷാം | = ഏതു വാദികൾക്കു് |
| ഹേതോഃ | = ഹേതുവിന്നു = ധർമ്മാധർമ്മാദികൾക്കു് |
| ഫലം | = ദേഹാദി സംഘാതം |
| ആദിഃ | = ആദിയായിരിക്കുന്നുവോ = കാരണമായിരിക്കുന്നുവോ |
| ഹേതുഃ | = ധർമ്മാധർമ്മാദി |
| ഫലസ്യ ച | = ഫലത്തിനും = ദേഹാദിസംഘാതത്തിനും |
| ആദിഃ | = കാരണമായിരിക്കുന്നുവോ |
| തൈഃ | = അവരാൽ = ആ വാദികളാൽ |
| ഹേതോഃ | = ഹേതുവിന്നും = ധർമ്മാധർമ്മാദികൾക്കും |
| ഫലസ്യ ച | = ഫലത്തിനും = ദേഹാദിസംഘാതത്തിനും |
| അനാദിഃ | = ആദിയില്ലായ്മ = കാരണമില്ലായ്മ |
| തൈഃ | = അവരാൽ |
| കഥം | = എങ്ങനെ |
| ഉപവർണ്ണ്യതേ | = ഉപവർണ്ണിക്കപ്പെടുന്നു? |

ഭാഷ്യം—"യത്രത്വസ്യസർവമാത്മൈവാഭൂത" ഇത്യാദി ശ്രുതി, പരമാർത്ഥത്തിൽ ദ്വൈതമില്ലെന്നു പറഞ്ഞിട്ടുള്ളതിനെ ആശ്രയിച്ചുകൊണ്ടു പറയുന്നു—ഹേതുഫലാത്മകമായ സംസാരം അനാദിയാണെന്നു വാദിക്കുന്നവർക്കു് അതിനു് അനാദിത്വസ്വഭാവമുണ്ടെന്നു പറവാൻ സാധിക്കയില്ല. അവരുടെ അഭിപ്രായത്തിൽ ഹേതുവായ ധർമ്മാധർമ്മാദികൾക്കു്, ഫലമായ ദേഹാദിസങ്ഘാതം ആദിയാ (കാരണമാ) യിരി

ക്കുന്നു. അതുപോലെ ഫലമായ ദേഹാദി സങ്ഘാതത്തിനു്, ഹേതുവായ ധർമ്മാധർമ്മാദിയും ആദിയാകുന്നു. ഇപ്രകാരം ഹേതുഫലങ്ങൾ പരസ്പരം കാരണമാകുന്നതു കൊണ്ടു് സംസാരം അനാദിയാണെന്നു പറയുന്നവർ ഹേതുവും ഫലവും അനാദിയാണെന്നു പറയുന്നതു് എങ്ങനെയാണു്. അതു പരസ്പരവിരുദ്ധമല്ലയോ? നിത്യനും കൂടസ്ഥനമായ ആത്മാവിനു ഹേതുഫലാത്മകത്വം സംഭവിക്കയില്ല.

കാരിക—

ഹേതോരാദിഃ ഫലംയേഷാമാദിർഹേതുഃ ഫലസ്യ ച
തഥാ ജന്മ ഭവേത്തേഷാം പുത്രാജ്ജന്മ പിതുര്യഥാ 15

| | |
|---|---|
| യേഷാം | = ഏതു വാദികൾക്കു് |
| ഹേതോഃ | = ഹേതുവിന്നു്—ധർമ്മാധർമ്മാദിക്കു് |
| ഫലം | = ദേഹാദിസങ്ഘാതം |
| ആദിഃ | = ആദിയായിരിക്കുന്നുവോ, |
| ഫലസ്യ | = ഫലത്തിനു് = ദേഹാദിസങ്ഘാതത്തിനു് |
| ഹേതുഃ ച | = ഹേതുവും = ധർമ്മാധർമ്മാദിയും |
| ആദിഃ | = ആദിയായിരിക്കുന്നുവോ, |
| തേഷാം | = അവർക്കു് |
| ജന്മ, | = ജന്മം = ഉൽപത്തി, |
| പുത്രാൽ | = പുത്രനിൽനിന്നു് |
| പിതുഃജന്മ | = പിതാവിനു ജന്മം |
| യഥാ | = എങ്ങനെയൊ, |
| തഥാ | = അതുപോലെ |
| ഭവേത് | = ആയിരിക്കും. |

ഭാഷ്യം—ഹേതുഫലങ്ങൾ പരസ്പരം ആദിയുള്ളവയാണെന്നു പറയുന്നവർ ഹേതുഫലാത്മകമായ സംസാരം അനാദിയാണെന്നു പറയുന്നതു 'വിരുദ്ധമാണെന്നു് ഉപപാദിച്ചുവല്ലോ. ഇപ്പോൾ, അവസ്ഥ പരസ്പരം കാര്യകാരണഭാവവും സംഭവിക്കയില്ലെന്നു പറയുന്നു. ഹേതുവിൽനിന്നുണ്ടാകുന്ന ഫലത്തിൽനിന്നു ഹേതു ജനിക്കുന്നു എന്നു് അങ്ഗീ

കരിക്കുന്നതു പുത്രനിൽനിന്നു പിതാവു ജനിക്കുന്നു എന്നു അംഗീകരിക്കുന്നതുപോലെ വിരുദ്ധമാണു് 15

കാരിക—

സംഭവേഹേതുഫലയോരേഷിതവ്യഃക്രമസ്ത്വയാ
യുഗപത്സംഭവേ യസ്മാദസംബന്ധോവിഷാണവത് 16

| | |
|---|---|
| ത്വയാ | = നിന്നാൽ |
| ഹേതുഫലയോഃ | = ഹേതുവിൻേറയും ഫലത്തിൻേറയും |
| സംഭവേ | = സംഭവത്തിൽ |
| ക്രമഃ | = ക്രമം = മുറ |
| ഏഷിതവ്യഃ | = അന്വേഷിക്കപ്പെടേണ്ടതായിരിക്കുന്നു. |
| യസ്മാത് | = എന്തെന്നാൽ |
| യുഗപത്സംഭവേ | = ഒരുമിച്ചു സംഭവിക്കുന്ന പക്ഷം, |
| വിഷാണവത് | = പശു മുതലായവയുടെ കൊമ്പുകൾക്കെന്നപോലേ |
| അസംബന്ധഃ | = സംബന്ധമുണ്ടായിരിക്കയില്ല. |

ഭാഷ്യം—മേൽപറഞ്ഞ വിരോധം സ്വീകരിക്കത്തക്കതല്ലെന്നു നിങ്ങൾ വിചാരിക്കുന്നു എങ്കിൽ, നിങ്ങൾ ഹേതുഫലങ്ങളുടെ ഉൽപത്തിയിൽ ആദ്യം ഹേതുവും പിന്നീട് ഫലവും എന്ന ക്രമത്തെ സ്വീകരിക്കേണ്ടിയിരിക്കുന്നു. ഹേതുഫലങ്ങൾ രണ്ടും ഒരുമിച്ചുതന്നെ ഉണ്ടാകുന്നു എന്നു വരുന്ന പക്ഷം, ഒരേസമയത്തുണ്ടാകുന്ന ഇടത്തേക്കൊമ്പിനും വലത്തേക്കൊമ്പിനും തമ്മിലെന്നപോലേ, ഹേതുഫലങ്ങൾക്കും, കാര്യമെന്നും കാരണമെന്നുമുള്ള നിലയിൽ പരസ്പരം സംബന്ധമില്ലെന്നു വരും. അതിനാൽ ഹേതുഫലങ്ങളുടെ ഉൽപത്തിയിൽ മുറ സ്വീകരിക്കാതെ നിവൃത്തിയില്ലെന്നു സാരം. 16

കാരിക—

ഫലാദുൽപദ്യമാനഃ സൻ ന തേഹേതുഃ പ്രസിദ്ധ്യതി
അപ്രസിദ്ധഃ കഥം ഹേതുഃ ഫലമുൽപാദയിഷ്യതി. 17

| | |
|---|---|
| തേ | = നിൻെറ അഭിപ്രായത്തിൽ |
| ഫലാത് | = ഫലത്തിൽനിന്നു് |

| | |
|---|---|
| ഉൽപദ്യമാനഃ | = ഉൽപദിക്കുന്ന |
| ഹേതുഃ | = ഹേതു |
| ന പ്രസിധ്യതി | = പ്രസിദ്ധിക്കുകയില്ല = ജനിക്കുകയില്ല |
| അപ്രസിദ്ധഃ | = അപ്രസിദ്ധമായ = ജനിക്കാത്ത |
| ഹേതുഃ | = ഹേതു |
| ഫലം | = ഫലത്തെ |
| കഥം | = എങ്ങനെ |
| ഉൽപാദയിഷ്യതി | = ഉൽപാദിപ്പിക്കും? |

ഭാഷ്യം—ഹേതുഫലങ്ങൾക്ക് ഉൽപത്തിയിൽ ക്രമമില്ലാത്തപക്ഷം അവയ്ക്കു തമ്മിൽ കാര്യകാരണസംബന്ധം സിദ്ധിക്കയില്ലെന്നുള്ളതിനെ വിശദീകരിക്കുന്നു:—മറ്റൊന്നിൽനിന്നു് ജനിക്കുന്നതും തനിച്ച് ഒരു നിലയില്ലാത്തതുമായ ഫലത്തിൽനിന്നാണു് ഹേതുവുണ്ടാകുന്നതെന്നാണല്ലോ നിങ്ങൾ പറയുന്നത്. അങ്ങനെ മുയൽക്കൊമ്പു മുതലായതു പോലെ അസത്തായ ഫലത്തിൽനിന്നു് ഉണ്ടാകുന്ന ഹേതു സത്താണെന്നോ നിലയുള്ളതാണെന്നോ വരുവാൻ തരമില്ല. ഇപ്രകാരം ഒരു നിലയില്ലാത്തതും ശശവിഷാണാദിതുല്യവുമായ ഹേതു ഫലത്തെ ഉൽപാദിപ്പിക്കുന്നതെങ്ങനെ? പരസ്പരസിദ്ധിക്കു പരസ്പരാപേക്ഷയുള്ളവയും ശശവിഷാണതുല്യങ്ങളുമായ രണ്ടെണ്ണത്തിനുതമ്മിൽ കാര്യകാരണഭാവരൂപത്തിലോ മററുവിധത്തിലോ സംബന്ധമുള്ളതായി എങ്ങും കണ്ടിട്ടില്ല എന്നു സാരം. 17

കാരിക—

യദിഹേതോഃ ഫലാൽസിദ്ധിഃ ഫലസിദ്ധിശ്ചഹേതുതഃ
കതരത് പൂർവനിഷ്പന്നം യസ്യസിദ്ധിരപേക്ഷയാ 18

| | |
|---|---|
| ഹേതോ | = ഹേതുവിന്റെ |
| സിദ്ധിഃ | = സിദ്ധി |
| ഫലാത് യദി | = ഫലത്തിൽനിന്നാണെങ്കിൽ |
| ഫലസിദ്ധിഃ | = ഫലത്തിന്റെ സിദ്ധി |
| ഹേതുതഃ ചയദി | = ഹേതുവിൽനിന്നുമാണെങ്കിൽ; |

| | |
|---|---|
| പൂർവനിഷ്പന്നം | = മുമ്പേ ഉണ്ടായതു് |
| കതരത് | = ഏതാണു്? |
| യസ്യ | = ഏതിന്റെ |
| സിദ്ധി | = ഉൽപത്തി |
| അപേക്ഷയാ | = മറ്റൊന്നിന്റെ സിദ്ധിയെ അപേക്ഷിച്ചാകുന്നുവോ |
| തത്ച കതരത് | = അതും ഏതാണെന്നു പറയണം. |

ഭാഷ്യം—ഹേതുഫലങ്ങൾ തമ്മിലുള്ള കാര്യകാരണഭാവത്തെ, അവ തമ്മിൽ സംബന്ധമില്ല എന്നുള്ള ദോഷത്താൽ നിഷേധിച്ചിട്ടും, നിങ്ങൾ, ഹേതുഫലങ്ങൾക്കു് അന്യോന്യ സിദ്ധി സ്വീകരിക്കുന്നു എങ്കിൽ ഹേതുഫലങ്ങളിൽ ആദ്യമുണ്ടായതേതു്? അതിന്റെ ഉല്പത്തിയേ അപേക്ഷിച്ചു പിന്നീടുണ്ടായതു് ഏതു്? അതു പറയണം. 18

കാരിക —

അശക്തിരപരിജ്ഞാനം ക്രമകോപോഥവാ പുനഃ
ഏവം ഹി സർവഥാ ബുദ്ധൈരജാതിഃ പരിദീപിതാ. 19

| | |
|---|---|
| അശക്തിഃ | = അശക്തിയോ, |
| അപരിജ്ഞാനം | = പരിജ്ഞാനമില്ലായ്കയോ = തത്ത്വജ്ഞാനമില്ലായ്കയോ, |
| അഥവാ പുനഃ | = അല്ലെങ്കിൽ പിന്നെ |
| ക്രമകോപഃ | = മുറയുടെ വ്യത്യാസമോ, |
| സ്യാത് | = ഉണ്ടാകും |
| ഏവം | = ഇപ്രകാരം പറഞ്ഞു് |
| ബുദ്ധൈഃ | = വാദികളായ പണ്ഡിതന്മാരാൽ |
| സർവ്വഥാ | = എല്ലാ വിധത്തിലും |
| അജാതിഃ | = അനുൽപത്തി |
| പരിദീപിതാ | = പ്രകാശിപ്പിക്കപ്പെട്ടിരിക്കുന്നു. |

ഭാഷ്യം — ഹേതുഫലങ്ങളിൽ ആദ്യമുണ്ടായതേതു്? പിന്നീടുണ്ടായതേതു്? എന്നു ചോദിച്ചാൽ അതു പറവാൻ സാധിക്കയില്ലെന്നു പറകയാണെങ്കിൽ, അതു് ശക്തിയില്ലായ്കയോ, തത്ത്വമറിഞ്ഞുകൂടായ്കയോ ആയിരിക്കും. അല്ലെ

കിൽ ഹേതുവിൽനിന്ന ഫലവും, ഫലത്തിൽനിന്ന ഹേതുവും സിദ്ധിക്കുന്നു എന്നു നിങ്ങൾ പറഞ്ഞ ക്രമത്തിനു മാററമുണ്ടാകും. ഇങ്ങനെ, പരസ്പരപക്ഷങ്ങൾക്കു ദോഷം പറഞ്ഞു്, പണ്ഡിതന്മാരായ വാദികൾ, ഹേതുഫലങ്ങൾക്കു തമ്മിൽ കാര്യകാരണഭാവത്തിനു ന്യായമില്ലാത്തതുകൊണ്ടു യാതൊന്നും ജനിക്കുന്നില്ലെന്നുള്ളതു വെളിപ്പെടുത്തിയിട്ടുണ്ടു്. 19

കാരിക—

ബീജാങ്കുരാഖ്യോ ദൃഷ്ടാന്തഃ സദാ സാദ്ധ്യസമോ ഹി സഃ
ന ഹി സാധ്യസമോ ഹേതുഃ സിദ്ധൗ സാദ്ധ്യസ്യയുജ്യതേ. 20

| | |
|---|---|
| ബീജാങ്കുരാഖ്യഃ | = ബീജാങ്കുരമെന്നു പറയുന്ന |
| ദൃഷ്ടാന്തഃ | = ദൃഷ്ടാന്തം |
| സദാ | = എപ്പോഴും |
| സാധ്യസമഃ ഹി | = സാദ്ധ്യത്തിനു തുല്യമാകുന്നു. |
| സാദ്ധ്യസമഃ | = സാദ്ധ്യത്തിനു തുല്യമായ |
| ഹേതുഃ | = ദൃഷ്ടാന്തം |
| സാദ്ധ്യസ്യ | = സാദ്ധ്യത്തിൻെറ |
| സിദ്ധൗ | = സിദ്ധിവിഷയത്തിൽ |
| ന യുജ്യതേഹി | = പ്രയോഗിക്കപ്പെടാറില്ലല്ലോ. |

ഭാഷ്യം—പൂർവപക്ഷി—ഹേതുഫലങ്ങൾക്കു കാര്യകാരണഭാവമുണ്ടെന്നു ഞങ്ങൾ പറഞ്ഞ ശബ്ദത്തെ മാത്രം ആശ്രയിച്ചു്, വിവക്ഷിതാർത്ഥത്തെ സ്വീകരിക്കാതെയാണു്, നിങ്ങൾ, അതു പുത്രനിൽനിന്നു പിതാവിൻെറ ജന്മംപോലെയാണെന്നും, രണ്ടു കൊമ്പുകൾക്കു തമ്മിൽ എന്നപോലേ അവയ്ക്കു തമ്മിൽ സംബന്ധമില്ലെന്നും മററും ആക്ഷേപിച്ചതു്. അസിദ്ധമായ ഹേതുവിൽനിന്നു ഫലസിദ്ധിയോ, അസിദ്ധമായ ഫലത്തിൽനിന്നു ഹേതുസിദ്ധിയോ ഞങ്ങൾ അങ്ഗീകരിക്കുന്നില്ല. ബീജാങ്കുരങ്ങൾക്കെന്നപോലേ കാര്യകാരണഭാവം സ്വീകരിക്കയാണു ചെയ്യുന്നതു്.

സിദ്ധാന്തി—നിങ്ങൾ പറയുന്ന ബീജാങ്കുരദൃഷ്ടാന്തം തന്നെ എനിക്കു സാധ്യത്തിനു സമമാണു്—എന്നുവച്ചാൽ

ബീജാങ്കുരങ്ങൾക്ക അനാദിയായ കാൎയ്യകാരണഭാവംതന്നെ തെളിയിക്കേണ്ടിയിരിക്കുന്നു എന്നർത്ഥം.

പൂർവപക്ഷി—ബീജാങ്കുരങ്ങൾക്കു് അനാദിയായ കാൎയ്യകാരണഭാവം പ്രത്യക്ഷമാണെല്ലോ.

സിദ്ധാന്തി—അല്ല, മുമ്പുമുമ്പുള്ളതിനും പിമ്പുള്ളതിനേപ്പോലെ ആദിയുണ്ടെന്നാണു സ്വീകരിച്ചിട്ടുള്ളതു്. ഇപ്രകാരം ഒരു ബീജത്തിൽനിന്നുണ്ടാകുന്ന മറെറാരങ്കുരം ആദിയുള്ളതായിരിക്കുന്നു. ആ ബീജം വേറൊരങ്കുരത്തിൽനിന്നുണ്ടായിട്ടുള്ളതാകയാൽ അതും ആദിയുള്ളതാകുന്നു. ഇങ്ങനെ, മുമ്പുമുമ്പുള്ള അങ്കുരവും, മുമ്പുമുമ്പുള്ള ബീജവും ആദിയുള്ളതാകയാൽ പ്രത്യേകം എല്ലാ ബീജാങ്കുരവും ആദിയുള്ളതായതുകൊണ്ടു്, ഒന്നും അനാദി എന്നു പറവാൻ തരമില്ല. ഇതുപോലേതന്നെ ഹേതുഫലങ്ങളുടെ വിഷയത്തിലും അനാദിത്വം പറവാൻ പാടില്ല.

പൂർവപക്ഷി—ബീജാങ്കുരങ്ങൾക്കല്ല, ഞങ്ങൾ അനാദിത്വം പറയുന്നതു; ബീജാങ്കുരപരമ്പരയ്ക്കാണു്.

സമാധാനം—ബീജാങ്കുരങ്ങളും ഹേതുഫലങ്ങളും അനാദികളെന്നു വാദിക്കുന്നവർ ബീജാങ്കുരങ്ങളിൽനിന്നു വേറേയായി ബീജാങ്കുരപരമ്പര എന്നൊന്നിനെ അങ്ഗീകരിക്കുന്നില്ലല്ലോ. അതുപോലേ ഹേതുഫലങ്ങൾക്ക പുറമേ ഹേതുഫലസന്തതി എന്നൊന്നിനേയും അങ്ഗീകരിക്കുന്നില്ലല്ലോ. അതിനാൽ "ഹേതോഃ ഫലസ്യ ചാനാദിഃ കഥം തൈരുപവർണ്ണ്യതേ" എന്നു പറഞ്ഞതു ശരിതന്നെ. മററുള്ളതും ഉപപത്തിയില്ലാത്തതാകയാൽ, വിവക്ഷിതാർത്ഥം മനസ്സിലാകാതേ ശബ്ദത്തെ മാത്രം ആശ്രയിച്ചു് ആക്ഷേപിച്ചതല്ലെന്നഭിപ്രായം,

ഇപ്രകാരം സാദ്ധ്യസമമായ ദൃഷ്ടാന്തത്തെ സാധ്യസിദ്ധിക്ക നിമിത്തമായി പ്രമാണകുശലന്മാർ പ്രയോഗിക്കയില്ല. കാരികയിലുള്ള ഹേതുശബ്ദം ദൃഷ്ടാന്തമെന്ന അർത്ഥത്തിലുള്ളതാണു്. എന്തെന്നാൽ ദൃഷ്ടാന്തമാണു പ്രകൃതം; ഹേതുവല്ല. 20

കാരിക—
പൂർവാപരാപരിജ്ഞാനമജാതേഃ പരിദീപകം
ജായമാനാദ്ധിവൈധർമ്മാൽ കഥം പൂർവം ന ഗൃഹ്യതേ. 21

പൂർവാപരാപരിജ്ഞാനം = പൂർവമേതെന്നും പരമേതെന്നും അറിയാൻ പാടില്ലായ്ക
അജാതേഃ = അജാതിയുടെ = അനുൽപത്തിയുടെ
പരിദീപകം = പരിദീപകമാകുന്നു = പ്രകാശകമാകുന്നു
ജായമാനാൽ = ജനിക്കുന്ന
ധർമ്മാൽ = ധർമ്മത്തിൽനിന്നു്
പൂർവം = മുമ്പുള്ള കാരണം
കിം ന ഗൃഹ്യതേ? = എന്തുകൊണ്ടു ഗ്രഹിക്കപ്പെടുന്നില്ല?

ഭാഷ്യം—പരസ്പരപക്ഷങ്ങൾക്കു ദോഷം പറയുന്ന വാദികളായ പണ്ഡിതന്മാർ വാസ്തവത്തിൽ ജനനമില്ലെന്നുള്ളതിനെ വെളിപ്പെടുത്തിയിട്ടുള്ളതെങ്ങനെ എന്നു പറയുന്നു:—ഹേതുഫലങ്ങളിൽ പൂർവമേതെന്നും പരമേതെന്നും അറിയാൻ പാടില്ലാതിരിക്കുന്നതുതന്നെ വാസ്തവത്തിൽ ജനനമില്ലെന്നുള്ളതിലേയ്ക്കു തെളിവാണു്. ജനിക്കുന്ന ധർമ്മം ഗ്രഹിക്കപ്പെടുന്നുണ്ടല്ലോ. അപ്പോൾ അതിനു മുമ്പുള്ള കാരണം എന്തുകൊണ്ടു ഗ്രഹിക്കപ്പെടുന്നില്ല? തീർച്ചയായും ജനിക്കുന്നതിനെ ഗ്രഹിക്കുന്നവൻ ജനിപ്പിക്കുന്നതിനേയും ഗ്രഹിക്കണം. ജന്യത്തിനും ജനകത്തിനും തമ്മിലുള്ള സംബന്ധം നിയതമാണു്. അതിനാൽ കാര്യകാരണങ്ങളെ അറിവാൻ പാടില്ലാതിരിക്കുന്നതു് വാസ്തവത്തിൽ ഉല്പത്തി ഇല്ലെന്നുള്ളതിലേയ്ക്കു തെളിവാണു് എന്നർത്ഥം. 21

കാരിക—
സ്വതോ വാ പരതോ വാപി ന കിഞ്ചിദ്വസ്തു ജായതേ
സദ,സത് സദസദ്വാപി ന കിഞ്ചിദ്വസ്തുജായതേ. 22

സ്വതഃ വാ = തന്നിൽനിന്നോ,
പരതഃ വാ അപി = മറ്റൊന്നിൽനിന്നോ,

| | |
|---|---|
| കിഞ്ചിത് വസ്തു | = ഒരു വസ്തുവും |
| ന ജായതേ | = ജനിക്കുന്നില്ല. |
| സത് | = സത്തായോ, |
| അസത് | = അസത്തായോ, |
| സദസത് | = സത്തും അസത്തുമായോ ഉള്ള |
| കിംചിത്‌വസ്തു | = ഒരു വസ്തുവും |
| ന ജായതേ | = ജനിക്കുന്നില്ല, |

ഭാഷ്യം—ഒന്നും ജനിക്കുന്നില്ലെന്നുള്ളതിലേയ്ക്കു് ഇനിയും കാരണംപറയുന്നു:—ജനിക്കുന്ന വസ്തു, തന്നിൽ നിന്നോ, മറ്റൊന്നിൽനിന്നോ, തന്നിലും മറ്റൊന്നിലുംനിന്നോ ജനിക്കുന്നില്ലെങ്കിൽ, അതിനു് ഒരുപ്രകാരത്തിലും ജന്മം സംഭവിക്കയില്ല. താൻതന്നെ ഉണ്ടായിക്കഴിഞ്ഞിട്ടില്ലാത്തപ്പോരം തന്നിൽനിന്നുതന്നെ താൻ ഉണ്ടാവുകയില്ല. ഒരു ഘടത്തിൽ നിന്നു ആ ഘടംതന്നെ ഉണ്ടാവുകയില്ലല്ലോ. ഘടത്തിൽനിന്നു പടവും ഒരു പടത്തിൽനിന്നു വേറൊരു പടവും ഉണ്ടാകാത്തതു പോലെ ഒരു വസ്തു മറ്റൊരു വസ്തുവിൽനിന്നും ഉണ്ടാകയില്ല. തന്നിലും മറ്റൊന്നിലുംനിന്നുണ്ടാകുമെന്നും പറവാൻ പാടില്ല. എന്തെന്നാൽ ഘടപടങ്ങളിൽനിന്നു ഘടമോ പടമോ ഉണ്ടാകുന്നില്ലല്ലോ.

പൂർവപക്ഷം—മൃത്തിൽനിന്നു ഘടവും പിതാവിൽ നിന്നു പുത്രനും ജനിക്കുന്നുണ്ടല്ലോ. അതിനാൽ മറ്റൊന്നിൽ നിന്നു ജനിക്കയില്ലെന്നു പറഞ്ഞതെങ്ങനെയാണു്?

സമാധാനം—സത്യംതന്നെ; മൂഢന്മാക്കു ജനിക്കുന്നു എന്നു തോന്നുന്നുണ്ടു്. അവർ അങ്ങനെ പറയുന്നുമുണ്ടു്. ആ തോന്നലും, പറച്ചിലും സത്യമാണോ അസത്യമാണോ എന്നു വിവേകികരം പരീക്ഷിച്ചുനോക്കുന്നു. അങ്ങനെ പരീക്ഷിച്ചുനോക്കുമ്പോരം ശബ്ദത്തിനും പ്രതീതിയ്ക്കും വിഷയമായ ആ വസ്തു വെറും ശബ്ദം മാത്രമാണെന്നു തെളിയുന്നു. "വാചാ ʃ ʃ രംഭണം വികാരോനാമധേയം മൃത്തികേത്യേവസത്യം" എന്നു ശ്രുതിയുമുണ്ടു്. സത്താണെങ്കിൽ, മൃത്തു, പിതാവു മുതലായവയെപ്പോലെ, സത്തായതുകൊണ്ടു തന്നെ അതു ജനിക്കയില്ല. അസത്താണെങ്കിലും, ശശവിഷാ

ണം മുതലായതുപോലേ അസത്തായതുകൊണ്ടുതന്നെ ജനിക്കയില്ല. സത്തും അസത്തുമാണെന്നു പറയുന്നതായാൽ അപ്പോഴം ജനിക്കുവാൻ തരമില്ല. എന്തെന്നാൽ വിരുദ്ധമായ ഒന്നു സംഭവിക്കയില്ല. അതിനാൽ ഒന്നും ജനിക്കുന്നില്ലെന്നു സിദ്ധിക്കുന്നു. ജനനംതന്നെയാണ ജനിക്കുന്നതെന്നും ക്രിയയും കാരകവും ഫലവും ഒന്നെന്നും വസ്തു ക്ഷണികമാണെന്നും പറയുന്നവർ തീരെ യുക്തിയില്ലാത്തവരാകുന്നു. എന്തെന്നാൽ, അവരുടെ പക്ഷത്തിൽ ഇതു് ഇന്നവിധമാണെന്നു നിർണ്ണയിക്കുന്ന ക്ഷണത്തിൽ വസ്തു നിലനില്ക്കാത്തതുകൊണ്ടു് അതിൻെറ അനുഭവമുണ്ടാകുവാൻ തരമില്ല. അനുഭവിക്കാത്തതിനു സ്മൃതിയുണ്ടാവാനും നിവൃത്തിയില്ല. 22

കാരിക—

ഹേതുർന്നജായതേ ऽ നാദേഃ ഫലം ചാപിസ്വഭാവതഃ
ആദിർന്ന വിദ്യതേ യസ്യ തസ്യഹ്യാദിർന്ന വിദ്യതേ 23

| | | |
|---|---|---|
| അനാദേഃ | = | ആദിരഹിതമായ ഫലത്തിൽനിന്നു് |
| ഹേതുഃ ന ജായതേ | = | ഹേതു ജനിക്കുന്നില്ല. |
| ഫലം ച അപി | = | ഫലവും |
| സ്വഭാവതഃ | = | സ്വഭാവേന = കാരണംകൂടാതെ |
| ന ജായതേ | = | ജനിക്കുന്നില്ല. |
| ഹി | = | എന്തെന്നാൽ, |
| യസ്യ | = | യാതൊന്നിനു് |
| ആദിഃ | = | കാരണം |
| ന വിദ്യതേ | = | ഇല്ലയോ, |
| തസ്യ | = | അതിനു് |
| ആദിഃ | = | ആദി = ജനനം |
| ന വിദ്യതേ | = | ഇല്ല. |

ഭാഷ്യം—എന്നു തന്നെയുമല്ല, ഹേതുഫലങ്ങൾക്കു് അനാദിത്വം സ്വീകരിക്കുന്ന നിങ്ങൾ, അറിയാതെതന്നെ, അവയ്ക്കു് ജന്മമില്ലെന്നു സ്വീകരിക്കുന്നതായി വരുന്നു. എങ്ങനെ എന്നാൽ, ആദിരഹിതമായ ഫലത്തിൽനിന്നു ഹേതു ജനിക്കുന്നില്ല. അനുൽപന്നവും അനാദിയുമായ ഫലത്തിൽനിന്നു ഹേതു ജനിക്കുന്നു എന്നു നിങ്ങൾ വിചാരിക്കുന്നില്ലല്ലോ.

ഫലവും, ആദിരഹിതവും അജവുമായ ഹേതുവിൽനിന്നു നിമി ത്തംകൂടാതെ സ്വഭാവേനതന്നെ ഉണ്ടാവുകയാണെന്നു നിങ്ങരം സ്വീകരിക്കുന്നില്ല. അതിനാൽ അനാദിത്വത്തെ ഹേതുഫല ങ്ങരംക്കു സ്വീകരിക്കുന്ന നിങ്ങരം അവസ്ഥ ഉൽപത്തിയില്ലെന്നു തന്നെ സ്വീകരിക്കുന്നു. എന്തെന്നാൽ, ലോകത്തിൽ ഏതി നാണോ കാരണമില്ലാത്തതു്, അതിനു ജന്മമുള്ളതായിക്കാണു ന്നില്ല. കാരണമുള്ളതിനു മാത്രമേ ജന്മമുള്ളതായി സ്വീകരി ക്കുന്നുള്ളു. കാരണമില്ലാത്തതിനു ജന്മം അംഗീകരിക്കുന്നില്ല. 24

കാരികാ—

പ്രജ്ഞപ്തേഃ സനിമിത്തത്വമന്യഥാ ദ്വയനാശതഃ
സംക്ലേശസ്യോപലബ്ധേശ്ച പരതന്ത്രാ ഽസ്തിതാമതാ. 24

| | |
|---|---|
| അന്യഥാ | = മററുവിധത്തിലായിരുന്നാൽ = ശബ്ദാദിപ്രതീതി നിർവിഷ യമായിരുന്നാൽ |
| ദ്വയനാശതഃ | = ദ്വയ (=പ്രതീതിവൈചിത്ര്യ) ത്തിനു് നാശം ( = അഭാവം) ഉണ്ടാകേണ്ടിയിരിക്കുന്നതിനാൽ |
| വിജ്ഞപ്തേഃ | = വിജ്ഞപ്തിക്കു് = ശബ്ദാദി പ്രതീതിക്കു് |
| സനിമിത്തത്വം | = സവിഷയത്വം ഉണ്ടു് |
| സംക്ലേശസ്യ | = സംക്ലേശത്തിനു് = ദുഃഖത്തിനു് |
| ഉപലബ്ധേഃ ച | = ഉപലബ്ധിയുള്ളതുകൊണ്ടും = അനുഭവമുള്ളതുകൊണ്ടും |
| പരതന്ത്രാസ്തിതാ | = പരതന്ത്രത്തിനു് (= പരകീയശാ സ്ത്രത്തിനു വിഷയമായ ബാഹ്യാ ർത്ഥത്തിനു്) അസ്തിത്വം (ഉണ്ടെ ന്നുള്ള അവസ്ഥ) |
| മതാ | = സമ്മതമാകുന്നു. |

ഭാഷ്യം— മേൽപറഞ്ഞ അർത്ഥത്തിനുതന്നെ ഉറപ്പുവരുത്തു വാനാഗ്രഹിച്ചുകൊണ്ടു വീണ്ടും ആക്ഷേപിക്കുന്നു—പ്രജ്ഞപ്തി

എന്നു പറയുന്നതു പ്രജ്ഞാനം, അതായതു ശബ്ദാദിപ്രതീതിയാകുന്നു. നിമിത്തം = കാരണം. വിഷയമെന്ന സാരം. സനിമിത്തത്വം = സവിഷയത്വം. താനല്ലാതെ വേറേ വിഷയത്തോടുകൂടിയതാണെന്നുള്ളതു്. ശബ്ദാദിബോധം, ആ ബോധമല്ലാതെ, വേറേ വിഷയത്തോടുകൂടിയതാണെന്നു നാം പ്രതിജ്ഞചെയ്യുന്നു. നിർവിഷയമായിട്ടു ശബ്ദാദി പ്രതീതി ഉണ്ടായിരിക്കയില്ലതന്നെ. എന്തെന്നാൽ അതു സവിഷയമാകുന്നു. അതു നിർവിഷയമാണെന്നു പറയുന്ന പക്ഷം, ശബ്ദം, സ്പർശം, നീലം, പീതം ചുവപ്പു മുതലായവയുടെ പ്രതീതിയ്ക്കുള്ള വൈചിത്ര്യം ഇല്ലെന്നുവരണം. പ്രതീതിവൈചിത്ര്യം ഇല്ലെന്നു പറവാൻ സാധിക്കയുമില്ല; എന്തെന്നാൽ അതു പ്രത്യക്ഷമാകുന്നു. ഇങ്ങനെ പ്രതീതിവൈചിത്ര്യമാകുന്ന ഭേദം കാണുന്നതിനാൽ, ജ്ഞാനത്തിനു പുറമേ, അന്യശാസ്ത്രങ്ങൾകൊണ്ടു സിദ്ധിക്കുന്ന ബാഹ്യപദാർത്ഥങ്ങൾ ഉണ്ടെന്നുതന്നെയാണു വിചാരിക്കേണ്ടതു്. പ്രകാശമാത്രസ്വരൂപമായ പ്രതീതിയ്ക്കു് നീലം, മഞ്ഞ മുതലായ പുറമേയുള്ള ആലംബനത്തിൻെറ വൈചിത്ര്യം കൂടാതെ, സ്വഭാവഭേദത്താൽതന്നെ വൈചിത്ര്യം സംഭവിക്കയില്ലല്ലോ. നീലം മുതലായ ഉപാധികളെ ആശ്രയിക്കാതെ സ്ഫടികത്തിനെന്നപോലേ, ബാഹ്യാലംബനങ്ങളുടെ വൈചിത്ര്യംകൂടാതെ പ്രതീതിയ്ക്കു്, വൈചിത്ര്യമുണ്ടാവുക എന്നതു യുക്തിയ്ക്കു ചേരുന്നതല്ലെന്നഭിപ്രായം. എന്നുതന്നെയുമല്ല പരതന്ത്രാശ്രയമായ, ജ്ഞാനത്തിനു പുറമേയുള്ള ബാഹ്യപദാർത്ഥങ്ങൾ വാസ്തവത്തിൽ ഉണ്ടെന്നുള്ളതിലേയ്ക്കു് ഇനിയും ന്യായമുണ്ടു്. അതു ദുഃഖത്തിൻെറ അനുഭവമാണു്. തീപൊള്ളുക മുതലായതുകൊണ്ടുള്ള ദുഃഖം നമുക്കു് അനുഭവപ്പെടുന്നുണ്ടല്ലോ. ജ്ഞാനത്തിനു പുറമേ, ദാഹാദിനിമിത്തമായ അഗ്നി മുതലായ ബാഹ്യപദാർത്ഥങ്ങൾ വാസ്തവത്തിലില്ലെങ്കിൽ ദാഹാദിദുഃഖം അനുഭവപ്പെടാൻ പാടില്ല. എന്നാൽ അനുഭവപ്പെടുന്നുണ്ടുതാനും. അതുകൊണ്ടു് ബാഹ്യമായ പദാർത്ഥം ഉണ്ടെന്നുതന്നെ നാം വിചാരിക്കുന്നു. വെറും വിജ്ഞാനമേയുള്ളു എങ്കിൽ, ദുഃഖം അനുഭവപ്പെടുവാൻ ന്യായമില്ല. ചന്ദനലേപാദികളിൽ അതു് അനുഭവപ്പെടുന്നില്ലല്ലോ. 24

കാരികാ—

പ്രാജ്ഞപ്തേഃ സനിമിത്തത്വമിഷ്യതേ യുക്തിദർശനാൽ;
നിമിത്തസ്യാനിമിത്തത്വമിഷ്യതേ ഭൂതദർശനാത്. 25

| | |
|---|---|
| യുക്തിദർശനാത് | = യുക്തി കാണുകകൊണ്ടു് |
| വിജ്ഞപ്തേഃ | = വിജ്ഞപ്തിയ്ക്കു് = ശബ്ദാദി പ്രതീതിയ്ക്കു് |
| സനിമിത്തത്വം | = സവിഷയത്വം |
| ഇഷ്യതെ | = നിങ്ങളാൽ ഇച്ഛിക്കപ്പെടുന്നു. |
| ഭൂതദർശനാത് | = പരമാർത്ഥദർശനത്താൽ, |
| നിമിത്തസ്യ | = നിമിത്തമെന്നു നിങ്ങരം വിചാരിക്കുന്ന ഘടാദിക്കു് |
| അനിമിത്തത്വം | = നിമിത്തമില്ലായ്ക=വൈചിത്ര്യനിമിത്തത്വമില്ലായ്ക |
| ഇഷ്യതേ | = ഞങ്ങളാൽ ഇച്ഛിക്കപ്പെടുന്നു. |

ഭാഷ്യം—മുമ്പിലത്തെ കാരികയിൽ കാണിച്ച ആക്ഷേപത്തിനു സമാധാനം പറയാം. പ്രതീതിവൈചിത്ര്യം, ദുഃഖാനുഭവം ഇവയാകുന്ന യുക്തി കാണുകകൊണ്ടു പ്രതീതി സനിമിത്തമാണെന്നു നിങ്ങരം വിചാരിക്കുന്നതു ശരിതന്നെ. എന്നാൽ യുക്തിദർശനം വസ്തു അങ്ങിനെതന്നെയാണെന്നംഗീകരിക്കുന്നതിനു കാരണമാണെന്നു നിങ്ങരം ഉറപ്പിച്ചുപറയുക! പറഞ്ഞാൽ എന്താണെന്നു ചോദിക്കയാണെങ്കിൽ പറയാം. വിജ്ഞാനത്തിനു നിമിത്തമെന്നു നിങ്ങരം വിചാരിക്കുന്ന ഘടം മുതലായവ വാസ്തവത്തിൽ വിജ്ഞാനത്തിന്റെ വൈചിത്ര്യത്തിനു നിമിത്തമല്ലെന്നു് പരമാർത്ഥദർശനത്താൽ ഞങ്ങരം അറിയുന്നു. വാസ്തവമായ മുത്തിന്റെ രൂപം കണ്ടാൽ അതല്ലാതെ അശ്വത്തിൽനിന്നു വേറേയായി മഹിഷമുള്ളതുപോലെ, വേറെ ഘടമോ, തന്തുക്കളല്ലാതെ വേറെ പടമോ ഇല്ലല്ലോ. തന്തുക്കളുടെ അവയവങ്ങളായ നാരുകരംക്കു പുറമേ തന്തുക്കളുമില്ലല്ലോ. ഇങ്ങനെ ഉത്തരോത്തരം പരമാർത്ഥത്തെ കാണുമ്പോരം, ശബ്ദവും പ്രതീതിയും ഇല്ലാതാകുന്നതുവരെ, നിമിത്തമുള്ളതായി നാം കാണുന്നില്ല. അഥവാ നിങ്ങരം ഘടാദിക്കു പ്രതീതിവൈചിത്ര്യനിമിത്തത്വം കാണു

ന്നതു രജ്ജു മുതലായതിൽ സർപ്പാദികളെ കാണുന്നതുപോലെ അയഥാർത്ഥ ദർശനമാകുന്നു. ഇപ്രകാരം ഭ്രാന്തി ദർശനവിഷയമായതുകൊണ്ട് നിങ്ങൾ നിമിത്തമെന്നു വിചാരിക്കുന്നതു വാസ്തവത്തിൽ നിമിത്തമല്ല; എന്തെന്നാൽ ഭ്രാന്തിയില്ലാത്തപ്പോൾ അതില്ല, സുഷുപ്തനും, സമാധിയിലിരിക്കുന്നവനും, മുക്തനും ഭ്രാന്തിദർശനമില്ലായ്കയാൽ, ആത്മാവിനു പുറമേ ബാഹ്യപദാർത്ഥമൊന്നും അനുഭവപ്പെടുന്നില്ലല്ലോ. ഒരു ഭ്രാന്തനു ശരിയെന്നുതോന്നിയതു ഭ്രാന്തില്ലാത്തവനും അതുപോലെതന്നെ തോന്നണമെന്നുണ്ടോ? ഇതുകൊണ്ട് പ്രതീതിവൈചിത്ര്യവും ദുഃഖാനുഭവവുംകൊണ്ട് ബാഹ്യപദാർത്ഥങ്ങൾ വാസ്തവത്തിൽ ഉള്ളവയാണെന്നുള്ള വാദത്തെ നിരാകരിച്ചിരിക്കുന്നു. 'അഥവാ' എന്നുമുതലുള്ള വ്യാഖ്യാനം കാരികയുടെ നാലാംപാദത്തിന്റെ അവസാനത്തിൽ, '**അഭൂതദർശ**നാത്'' എന്നു പദച്ഛേദംചെയ്തുകൊണ്ടുള്ളതാണ്. 25

കാരിക—ചിത്തം ന സംസ്പൃശത്യർത്ഥം
നാർത്ഥാഭാസം തഥൈവച
അഭൂതോഹിയതശ്ചാർത്ഥോ
നാർത്ഥാഭാസസ്തതഃ പൃഥക്. 26

| | |
|---|---|
| ചിത്തം | = ചിത്തം |
| അർത്ഥം | = അർത്ഥത്തെ = ബാഹ്യാലംബന വിഷയമായ പദാർത്ഥത്തെ |
| ന സംസ്പൃശതി | = സ്പർശിക്കുന്നില്ല. |
| തഥാ ഏവ | = അതുപോലെതന്നെ |
| അർത്ഥാഭാസം ച | = അർത്ഥാഭാസത്തേയും |
| ന | = സ്പർശിക്കുന്നില്ല. |
| യത് | = എന്തെന്നാൽ |
| അർത്ഥഃ | = അർത്ഥം = ശബ്ദം മുതലായ ബാഹ്യപദാർത്ഥം |
| അഭൂതഃഹി | = അഭൂതമാണല്ലോ, അപരമാർത്ഥമാണല്ലോ. |
| അർത്ഥാഭാസഃ | = അർത്ഥാഭാസം |
| തതഃ | = അതിൽനിന്ന് = ചിത്തത്തിൽ നിന്ന് |
| ന പൃഥക് | = വേറെയുമല്ല. |

ഭാഷ്യം—ബാഹ്യമായ നിമിത്തമില്ലാത്തതുകൊണ്ടു്, ചിത്തം ബാഹ്യാലംബനവിഷയമായ പദാർത്ഥത്തെ സ്പർശിക്കുന്നില്ല. സ്വപ്നത്തിലേ ചിത്തംപോലെ ചിത്തമായതുകൊണ്ടു് അർത്ഥാഭാസത്തേയും സ്പർശിക്കുന്നില്ല. എന്തെന്നാൽ സ്വപ്നത്തിൽ കാണുന്ന പദാർത്ഥങ്ങളെപ്പോലെതന്നെ ജാഗരിതത്തിൽ കാണുന്ന പദാർത്ഥങ്ങളും വാസ്തവത്തിലുള്ളവയല്ല. എന്നുമാത്രമല്ല, അവ പ്രതീതിക്കു ആലംബനങ്ങളാണെന്നു തോന്നുന്നതു ഭ്രമമാണെന്നു മുമ്പു പറയുകയും ചെയ്തിട്ടുണ്ടു്. അർത്ഥാഭാസം ചിത്തത്തിൽനിന്നു വേറേയല്ലതാനും. എന്തെന്നാൽ സ്വപ്നത്തിലെന്നപോലെ ചിത്തംതന്നെയാണെല്ലോ ഘടം മുതലായ പദാർത്ഥങ്ങളെപ്പോലെ ഭാസിക്കുന്നതു്, 26

കാരിക—

നിമിത്തം ന സദാ ചിത്തം സംസ്പൃശത്യധ്വസു ത്രിഷു
അനിമിത്തോവിപര്യാസഃ കഥം തസ്യഭവിഷ്യതി? 27

| | | |
|---|---|---|
| ത്രിഷു അദ്ധ്വസു | = | ഭൂതഭവിഷ്യദ്വർത്തമാനങ്ങളായ മൂന്നു മാർഗ്ഗങ്ങളിലും |
| ചിത്തം | = | ചിത്തം |
| സദാ | = | ഒരിക്കലും |
| നിമിത്തം | = | നിമിത്തത്തെ = വിഷയത്തെ |
| ന സ്പൃശേത് | = | സ്പർശിക്കയില്ല |
| തസ്യ | = | അതിന്നു് = ആ ചിത്തത്തിനു് |
| അനിമിത്തഃ | = | നിമിത്തംകൂടാതെ |
| വിപര്യാസഃ | = | വിപര്യാസം = ഭ്രാന്തി |
| കഥം | = | എങ്ങനെ |
| ഭവിഷ്യതി | = | ഉണ്ടാകും? |

ഭാഷ്യം—പൂർവപക്ഷം—ഘടം മുതലായതില്ലാത്തപ്പോഴാണു ചിത്തം ഘടാദിരൂപത്തിൽ ഭാസിക്കുന്നതെങ്കിൽ, അതു ചിത്തത്തിൻെറ മാററമാണു്. അപ്പോൾ മാററമില്ലായ്ക എവിടെയെങ്കിലുമുള്ളതായി പറയേണ്ടിവരും.

സമാധാനം—അതീതം, അനാഗതം, വർത്തമാനം എന്ന മൂന്നു വഴികളിലും ചിത്തം ഒരിക്കലും വിഷയത്തെ സ്പർശിക്ക

യില്ല. എപ്പോഴെങ്കിലും എവിടെയെങ്കിലും ചിത്തം വിഷയത്തെ സ്പർശിക്കുമായിരുന്നെങ്കിൽ അതു പരമാർത്ഥത്തിൽ ശരിയായ ജ്ഞാനമെന്നും, അതിനെയപേക്ഷിച്ചു്, ഘടമില്ലാത്തപ്പോഴം ഘടം മുതലായതിൻെറ പ്രതീതി മാററമാണെന്നും പറയാമായിരുന്നു. എന്നാൽ, ചിത്തം അങ്ങനെ അർത്ഥത്തെ സ്പർശിക്കുക എന്നുള്ളതൊരിക്കലുമില്ല. അതിനാൽ ആ ചിത്തത്തിനു നിമിത്തംകൂടാതെ മാററമുണ്ടാകുന്നതെങ്ങനെ? ചിത്തത്തിനു ഒരിക്കലും മാററമുണ്ടാകുന്നില്ലെന്നഭിപ്രായം. ഘടം മുതലായ നിമിത്തമില്ലാത്തപ്പോഴം അതുപോലെ ഭാസിക്കുകയെന്നുള്ളതുതന്നെയാണു ചിത്തത്തിൻെറ സ്വഭാവം. 27

കാരിക—

തസ്മാന്ന ജായതേ ചിത്തം ചിത്ത ദൃശ്യാ ന ജായതേ
തസ്യ പശ്യന്തി യേ ജാതിം ഖേ വൈ പശ്യന്തി തേ പദം. 28

| | | |
|---|---|---|
| തസ്മാത് | = | അതിനാൽ |
| ചിത്തം ന ജായതേ | = | ചിത്തം ജനിക്കുന്നില്ല |
| ചിത്തദൃശ്യം | = | ചിത്തത്തിനു ദൃശ്യമായുള്ള ഘടാദി |
| ന ജായതേ | = | ജനിക്കുന്നില്ല. |
| തസ്യ | = | അതിനു = ആ ചിത്തത്തിനു് |
| ജാതിം | = | ജാതിയെ = ഉൽപത്തിയേ |
| യേ | = | എവർ |
| പശ്യന്തി | = | കാണുന്നുവോ |
| തേ | = | അവർ |
| ഖേ | = | ആകാശത്തിൽ |
| പദം | = | കാലടിയെ |
| പശ്യന്തി | = | കാണുന്നു. |

ഭാഷ്യം—"പ്രജ്ഞപ്തേഃസനിമിത്തത്വം" എന്നുള്ളതുമുതൽ ഇതേവരെയുള്ള ബാഹ്യാർത്ഥവാദിയുടെ പക്ഷത്തെ പ്രതിഷേധിക്കുന്ന വിജ്ഞാനവാദിയായ ബൗദ്ധൻെറ വചനത്തെ ആചാര്യൻ അനുമോദിച്ചിരിക്കുന്നു. ഇനി അതിനെത്തന്നെ ഹേതുവാക്കി അവൻെറ പക്ഷത്തെ നിഷേധിക്കുന്നതിനായിട്ടു്, 'തസ്മാത്' ഇത്യാദി പറയുന്നു.—ഘടം മുതലായതു് ഇല്ലാത്തപ്പോഴംതന്നെ ചിത്തം ഘടാദിരൂപത്തിൽ ഭാസിക്കു

മെന്നുള്ളതു വിജ്ഞാനവാദി സമ്മതിച്ചിരിക്കുന്നതുകൊണ്ടു് അതു നാമും അനുമോദിക്കുന്നു; എന്തെന്നാൽ അതു പരമാർത്ഥമാണെന്നു കാണുന്നു. അതിനാൽ ആ ചിത്തത്തിനും ജന്മമില്ലാതിരിക്കെത്തന്നെ അതു ജനിക്കുന്നതായിത്തോന്നുക എന്നുള്ളതു യുക്തിയുക്തമായിരിക്കുന്നു. അതിനാൽ ചിത്തത്താൽ ദർശിക്കപ്പെടുന്നതു ജനിക്കുന്നില്ലാത്തതുപോലെ, ചിത്തവും ജനിക്കുന്നില്ല. ചിത്തത്തിനു ജന്മവും, ക്ഷണികത്വം, ദുഃഖിത്വം, ശൂന്യത്വം, അനാത്മത്വം മുതലായതും കാണുകയും, ആ ചിത്തംകൊണ്ടുതന്നെ ദർശിപ്പാനശക്യമായ ചിത്തസ്വരൂപത്തെ ദർശിക്കയുംചെയ്യുന്ന വിജ്ഞാനവാദികൾ, ആകാശത്തിൽ പക്ഷി മുതലായവയുടെ കാലടികളെ കാണുകയാണു ചെയ്യുന്നതു്. അതിനാൽ അവർ മററു ദ്വൈതികളെക്കാളും ഏററവും കൂടുതൽ സാഹസികന്മാരാകുന്നു. സർവശൂന്യതയെ ദർശിച്ചുകൊണ്ടുതന്നെ ഇരുന്നിട്ടും തങ്ങളുടെ ദർശനവും ശൂന്യമാണെന്നു പ്രതിജ്ഞചെയ്യുന്ന ശൂന്യവാദികൾ അതിലും സാഹസികതരന്മാരാകുന്നു. അവർ ആകാശത്തെ പിടിച്ചെടുക്കുന്നതിനും ഇച്ഛിക്കുന്നവരാണു്. 28

കാരിക —

അജാതം ജായതേ യസ്മാദജാതിഃ പ്രകൃതിസ്തതഃ
പ്രകൃതേരന്യഥാഭാവോ ന കഥഞ്ചിദ് ഭവിഷ്യതി. 29

| | |
|---|---|
| യസ്മാത് | = യാതൊരുകാരണത്താൽ |
| അജാതം | = ജനിക്കാത്തതു = ബ്രഹ്മംതന്നെയായ ചിത്തം |
| ജായതേ | = ജനിക്കുന്നുവോ = ജനിക്കുന്നു എന്നു വാദികൾ കല്പിക്കുന്നുവോ |
| തതഃ | = അതിനാൽ |
| അജാതിഃ | = ജനനമില്ലായ്ക |
| പ്രകൃതിഃ | = അതിന്റെ പ്രകൃതിയാകുന്നു |
| പ്രകൃതേഃ | = ജനനമില്ലായ്ക എന്നുള്ള പ്രകൃതിക്കു് |
| അന്യഥാഭാവഃ | = അന്യഥാഭാവം = മാററം |

| | |
|---|---|
| കഥഞ്ചിത് | = ഒരുവിധത്തിലും |
| ന ഭവിഷ്യതി | = ഉണ്ടാകയില്ല. |

ഭാഷ്യം—മേൽപറഞ്ഞ ഹേതുക്കളാൽ ബ്രഹ്മം ജനനമില്ലാത്തതും ഏകവുമാണെന്നു സിദ്ധിച്ചിരിക്കുന്നു. ബ്രഹ്മം കൂടസ്ഥവും അദ്വിതീയവുമാണെന്നു് ആദിയിൽ പ്രതിജ്ഞ ചെയ്തിട്ടുള്ളതിന്റെ ഫലത്തെ ഉപസംഹരിക്കുന്നതിനായിട്ടാണു് ഈ ശ്ലോകം ജനനമില്ലാത്ത ബ്രഹ്മംതന്നെയായ ചിത്തമാണു ജനിക്കുന്നു എന്നു വാദികൾ കല്പിക്കുന്നതു്. അതിനാൽ ജനനമില്ലായ്ക അതിന്റെ പ്രകൃതിയാകുന്നു. ജന്മമില്ലായ്ക എന്നുള്ള പ്രകൃതിയ്ക്കു മാററം (ജന്മം) ഒരുവിധത്തിലുമുണ്ടാകയില്ല. 29

കാരികാ—

അനാദേരന്തവത്ത്വം ച സംസാരസ്യ ന സേത്സ്യതി
അനന്തതാ ചാऽऽദിമതോ മോക്ഷസ്യ ന ഭവിഷ്യതി 30

| | |
|---|---|
| അനാദേഃ | = ആദിയില്ലാത്ത |
| സംസാരസ്യ | = സംസാരത്തിനു് |
| അന്തവത്ത്വം ച | = അന്തവത്ത്വവും = അവസാനവും |
| ന സേത്സ്യതി | = സിദ്ധിക്കയില്ല |
| ആദിമതഃ | = ആദിയുള്ള |
| മോക്ഷസ്യ | = മോക്ഷത്തിനു് |
| അനന്തതാ ച | = അനന്തതയും = അവസാനമില്ലായ്കയും |
| ന ഭവിഷ്യതി | = ഉണ്ടാകയില്ല. |

ഭാഷ്യം—ആത്മാവിനു ബന്ധവും മോക്ഷവും വാസ്തവത്തിലുള്ളവയാണെന്നു വാദിക്കുന്നവക്കു വേറൊരു ദോഷവുമുണ്ടു്. ആദിയില്ലാത്ത സംസാരത്തിനു്, സമാപ്തിയുണ്ടെന്നു യുക്തികൊണ്ടു സിദ്ധിക്കാതെപോകും. ആദിയില്ലാതെ അന്തമുള്ളതായി ഒരു പദാർത്ഥവും ലോകത്തിൽ കാണപ്പെട്ടിട്ടില്ല. ബീജാങ്കുരങ്ങൾക്ക തമ്മിൽ ഇടവിടാതെയുള്ള സംബന്ധത്തിനു് അവസാനമില്ലായ്ക കണ്ടിട്ടുണ്ടെന്നു പറകയാണെങ്കിൽ, അതു ശരിയല്ല. അവിടെ ഒററവസ്തുവില്ലാത്തതിനാൽ

ആ ദൃഷ്ടാന്തത്തെ മുമ്പേതന്നെ നിരസിച്ചിട്ടുണ്ടു്. വിജ്ഞാന പ്രാപ്തി കാലത്തിൽ ഉണ്ടാകുന്ന ആദിയുള്ള മോക്ഷത്തിനു് അനന്തത്വവും ഉണ്ടാകയില്ല. ആദിയുള്ള ഘടാദികളിൽ അനന്തത്വം കാണുന്നില്ലല്ലോ. മോക്ഷമെന്നുള്ളതു് ഘടാദി കളുടെ നാശംപോലേ ഭാവപദാർത്ഥമല്ലാത്തതായതുകൊണ്ടു് ആദിയുണ്ടെങ്കിലും അനന്തത്വമുണ്ടാവാമെന്നു പറകയാണെ ങ്കിൽ, മോക്ഷം പരമാർത്ഥത്തിൽ ഉള്ളതാണെന്നുള്ള പ്രതി ജ്ഞയ്ക്കു ഹാനിവരും. അസത്തായതുകൊണ്ടുതന്നെ ശശവിഷാ ണത്തിനെന്നപോലേ, മോക്ഷത്തിനും ആദിമത്ത്വമില്ലെന്നും വരും. 30

കാരിക—

ആദാവന്തേച യന്നാസ്തി വർത്തമാനേ ƒപി തത്തഥാ
വിതഥൈഃ സദൃശാഃ സന്തോ ƒ വിതഥാ ഇവ ലക്ഷിതാഃ 31
സപ്രയോജനതാ തേഷാം സ്വപ്നേ വിപ്രതിപദ്യതേ
തസ്മാദാദ്യന്തവത്ത്വേന മിഥ്യൈവ ഖലുതേ സ്മൃതാഃ 32

| | |
|---|---|
| യത് | = യാതൊന്നു് |
| ആദൗ | = ആദിയിലും |
| അന്തേച | = അവസാനത്തിലും |
| ന അസ്തി | = ഇല്ലയോ, |
| തത് | = അതു് |
| വർത്തമാനേ അപി | = വർത്തമാനത്തിലും |
| തഥാ | = അതുപോലേതന്നെ |
| വിതഥൈഃ | = വിതഥങ്ങളോടു് = അസത്യങ്ങളായ മരുമരീചികാദികളോടു |
| സദൃശാഃ സന്തഃ | = സദൃശങ്ങളായിരുന്നിട്ടും, |
| അവിതഥാഃ ഇവ | = സത്യങ്ങളായിട്ടുള്ളവ എന്നപോലെ |
| ലക്ഷിതാഃ | = മൂഢന്മാരായ അനാത്മജ്ഞന്മാരാൽ കാണപ്പെടുന്നു. |
| തേഷാം | = അവയ്ക്കുള്ള = ആ ഭാവങ്ങൾക്കുള്ള |
| സപ്രയോജനതാ | = പ്രയോജനത്തോടു കൂടിയതെന്നുള്ള അവസ്ഥ |
| സ്വപ്നേ | = സ്വപ്നത്തിൽ |

| | |
|---|---|
| വിപ്രതിപദ്യതേ | = വിപരീതമായി അനുഭവപ്പെടുന്നു. |
| തസ്മാത് | = അതിനാൽ |
| തേ | = അവ |
| ആദ്യന്തവത്ത്വേന | = ആദിയും അന്തവുമുള്ളവയായതുകൊണ്ടു് |
| മിഥ്യാ ഏവ | = മിഥ്യ എന്നുതന്നെ |
| സ്മൃതാഃ ഖലു | = സ്മരിക്കപ്പെട്ടിരിക്കുന്നു. |

സാരം—മോക്ഷത്തിനു് ആദിയും അന്തവും ഉണ്ടെന്നു വസ്സുകയാണെങ്കിൽ എന്താണു് ദോഷമെന്നു പറയുന്നു:— ആദിയിലും അന്തത്തിലുമില്ലാത്തതു് വർത്തമാനത്തിലുമില്ല. മോക്ഷം മുതലായവ കാനൽജലം മുതലായതുപോലെ ആദ്യന്തങ്ങളുള്ളവയായതുകൊണ്ടു് പരമാർത്ഥത്തിലുള്ളവയല്ല. അവ അസത്യങ്ങളായ മരുമരീചികാദികളോടു് തുല്യങ്ങളാണെങ്കിലും, വിചാരമില്ലാത്ത മൂഢന്മാർ അവയെ പരമാർത്ഥങ്ങളെപ്പോലെ വിചാരിക്കുന്നു. കാനൽജലം മുതലായവസ്സു് സ്നാനം, പാനം മുതലായ പ്രയോജനങ്ങളൊന്നും അനുഭവപ്പെടുന്നില്ലെന്നും, എന്നാൽ, മോക്ഷം മുതലായവസ്സു്, സുഖാദിപ്രാപ്തിയാകുന്ന പ്രയോജനം അനുഭവപ്പെടുന്നുണ്ടെന്നും അതിനാൽ മോക്ഷാദികൾ കാനൽജലം മുതലായവപോലെ അസത്യങ്ങളല്ലെന്നും വാദിക്കുകയാണെങ്കിൽ പറയാം:—ആ മോക്ഷാദികൾക്കുള്ള സപ്രയോജനത്വം സ്വപ്നത്തിൽ കാണുന്നില്ല. അതിനാൽ, ആദിയുമന്തവുമുള്ളവയായതുകൊണ്ടു് അവ അസത്യങ്ങൾതന്നെ എന്നു വിചാരിക്കപ്പെട്ടിരിക്കുന്നു. വൈതഥ്യപ്രകരണത്തിൽ വ്യാഖ്യാനിച്ചിട്ടുള്ള ഈ ശ്ലോകങ്ങൾ, സംസാരവും മോക്ഷവും വാസ്തവത്തിലില്ലെന്നു കാണിക്കുന്നതിനായിട്ടാണു് ഇവിടെ പറഞ്ഞതു്.

കാരിക—

സർവേധർമ്മാമൃഷാസ്വപ്നേ കായസ്യാന്തർന്നിദർശനാത്
സംവൃതേ ƒ സ്മിൻപ്രദേശേ വൈ ഭൂതാനാം ദർശനം കുതഃ? 33

| | |
|---|---|
| സ്വപ്നേ | = സ്വപ്നത്തിൽ |
| കായസ്യ അന്തഃ | = ശരീരത്തിന്റെ ഉള്ളിൽ |

| | |
|---|---|
| നിദർശനാത് | = കാണുന്നതുകൊണ്ടു്, |
| സർവേധർമ്മാഃ | = എല്ലാ ധർമ്മങ്ങളും |
| മൃഷാ | = മിഥ്യയാകുന്നു. |
| സംവൃതേ | = സംവൃതമായ = ഇടുങ്ങിയ |
| അസ്മിൻപ്രദേശേ | = ഈ പ്രദേശത്തിൽ |
| ഭൂതാനാം | = ഭൂതങ്ങളുടെ = പരമാർത്ഥത്തിലുള്ള വസ്തുക്കളുടെ |
| ദർശനം | = കാഴ്ച |
| കുതഃ | = എവിടെ സംഭവിക്കുന്നു? |

ഭാഷ്യം—''നിമിത്തസ്യാനിമിത്തത്വമിഷ്യതേ ഭൂതദർശനാത്''' എന്നു മുമ്പു പറഞ്ഞതിനെ താഴെ പറയുന്ന ശ്ലോകങ്ങളെക്കൊണ്ടു് വിസ്തരിച്ചു പറയുന്നു.

സാരം—എന്നുമാത്രമല്ല, ഏതുകൊണ്ടാണോ സ്വപ്നം മിഥ്യയാണെന്നു വിചാരിക്കുന്നതു്, ആ ഹേതു ജാഗരിതത്തിലും തുല്യമായതുകൊണ്ടു്, ജന്മം മുതലായതൊന്നുമില്ലാത്ത ചൈതന്യം (ബോധം) മാത്രമേ പരമാർത്ഥമായിട്ടുള്ളു എന്നു സ്വീകരിക്കേണ്ടതാണെന്നു വിവക്ഷിച്ചു പറയുന്നു:— ശരീരത്തിനുള്ളിൽ കാണുന്നതുകൊണ്ടു്, സ്വപ്നത്തിൽ എല്ലാ ധർമ്മങ്ങളും മിഥ്യയാകുന്നു. ദേഹത്തിനുള്ളിൽ കാണുന്നതുകൊണ്ടു സ്വപ്നം മിഥ്യയാണെന്നു സമ്മതിക്കുന്നു എങ്കിൽ, വൈരാജദേഹത്തിൽ കാണുന്നതുകൊണ്ടു് എല്ലാ ജാഗരിതത്തിനും മിഥ്യാത്വം ദുർവ്വാരമാകുന്നു എന്നർത്ഥം. എന്നുമാത്രമല്ല യോഗ്യമായ സ്ഥലത്തല്ല കാണുന്നതെന്നുള്ളതുകൊണ്ടു സ്വപ്നം മിഥ്യയാണെന്നു സമ്മതിക്കുന്നപക്ഷം, അഖണ്ഡൈകരസവും അന്തര്യാമിയുമായ ബ്രഹ്മമാകുന്ന ഇടുങ്ങിയ പ്രദേശത്തിൽ, പരമാർത്ഥത്തിലുള്ള വസ്തുക്കളുടെ ദർശനം ഒരിക്കലുമുണ്ടാകയില്ല. എന്തെന്നാൽ ബ്രഹ്മം തീരെ ഇടയില്ലാത്തതാകുന്നു. 33

കാരിക—

നയുക്തം ദർശനം ഗത്വാ കാലസ്യാനിയമാദ് ഗതൗ
പ്രതിബുദ്ധശ്ച വൈ സർവസ്തസ്മിൻ ദേശേ ന വിദ്യതേ 34

| | |
|---|---|
| ഗതൗ | = ഗതിയിൽ = സ്വപ്നത്തിലുള്ള ദേശാന്തരഗതിയിൽ |
| കാലസ്യ | = കാലത്തിനു് |
| അനിയമാത് | = നിയമമില്ലാത്തതുകൊണ്ടു് |
| ഗത്വാ | = ഗമിച്ചിട്ടു = ദേശാന്തരത്തിൽപോയിട്ടു |
| ദർശനം | = കാണുകയെന്നുള്ളതു, |
| ന യുക്തം | = യുക്തമല്ല. |
| പ്രതിബുദ്ധഃ | = പ്രതിബുദ്ധനായ = സ്വപ്നം കണ്ടുകൊണ്ടിരിക്കുമ്പോൾ ഉണരുന്ന |
| സർവഃ | = ഒരുവനും |
| തസ്മിൻദേശേ | = ആ ദേശത്തിൽ = സ്വപ്നത്തിൽ താൻ സ്ഥിതിചെയ്തിരുന്ന ദേശത്തിൽ |
| ന വിദ്യതേ ച | = ഉണ്ടായിരിക്കുന്നുമില്ല, |

ഭാഷ്യം—ജാഗരിതത്തിൽ പോകേണ്ട സ്ഥലത്തിന്റെ അളവനുസരിച്ചു പോകുന്നതിനും വരുന്നതിനും വേണ്ടിവരുന്ന കാലത്തിനു സ്വപ്നത്തിൽ നിയമമില്ലാത്തതിനാൽ, സ്വപ്നം കാണുന്നതു ദേശാന്തരത്തിൽ പോയിട്ടല്ല.

സാരം—മുമ്പുപറഞ്ഞ അർത്ഥത്തെത്തന്നെ വിസ്തരിച്ചു പറയുന്നു:—സ്വപ്നത്തിൽ ദേശാന്തരഗമനത്തിനു കാലനിയമമില്ലാത്തതിനാൽ ദേശാന്തരത്തിൽ പോയിട്ടാണു സ്വപ്നം കാണുന്നതെന്നു വിചാരിപ്പാൻ പാടില്ല. അതുപോലെ മരണാനന്തരം അർച്ചിരാദിമാർഗ്ഗത്തിൽക്കൂടി പോയി ബ്രഹ്മത്തെ കാണുകയെന്നതും യുക്തമല്ല. എന്തെന്നാൽ ബ്രഹ്മദർശനത്തിനും കാലനിയമമില്ല. എന്നുമാത്രമല്ല, ഏതു ദേശത്തിൽ സ്ഥിതിചെയ്തുകൊണ്ടാണോ സ്വപ്നങ്ങളെക്കാണുന്നതു്, ആ ദേശത്തിൽ, ഉണരുമ്പോൾ ഉണ്ടായിരിക്കുന്നില്ലെന്നുള്ള കാരണത്താൽ സ്വപ്നം മിഥ്യയാണെന്നു വിചാരിക്കപ്പെടുന്നു. അതുപോലേ, ഏതു ദേശത്തിൽ സ്ഥിതിചെയ്തുകൊണ്ടാണോ സംസാരത്തെ അനുഭവിക്കുന്നതു്, ബ്രഹ്മജ്ഞാനത്തെ പ്രാപിച്ചവൻ, പരിപൂർണ്ണ ബ്രഹ്മരൂപത്തിൽ സ്ഥിതിചെയ്യുന്നതുകൊണ്ടു്, ആ ദേഹദേശത്തിൽ ഇല്ലാത്തതിനാൽ ജാഗരിതവും മിഥ്യയാണെന്നു വിചാരിക്കേണ്ടതാണു്. 34

കാരിക—

മിത്രാദ്യൈഃ സഹ സംമന്ത്ര്യ സംബുദ്ധോ ന പ്രപദ്യതേ
ഗൃഹീതം ചാപി യത്കിഞ്ചിത് പ്രതിബുദ്ധോ ന പശ്യതി. 35

| | |
|---|---|
| മിത്രാദ്യൈഃസഹ | = മിത്രങ്ങൾ മുതലായവരോടുകൂടി |
| സംമന്ത്ര്യ | = സംമന്ത്രണംചെയ്തിട്ടു്=ആലോചിച്ചിട്ടു |
| സംബുദ്ധഃ | = സംബുദ്ധനാകുമ്പോൾ=ഉണരുമ്പോൾ |
| ന പ്രപദ്യതേ | = ആലോചിച്ചതിനെ കൈക്കൊള്ളുന്നില്ല. |
| ഗൃഹീതം | = ഗൃഹീതമായ = ഗ്രഹിക്കപ്പെട്ട |
| യത് കിഞ്ചിത് അപി | = ഏതെങ്കിലും വസ്തുവിനേയും |
| പ്രതിബുദ്ധഃ | = പ്രതിബുദ്ധനാകുമ്പോൾ |
| ന പശ്യതി | = കാണുന്നില്ല. |

ഭാഷ്യം—സ്വപ്നത്തിൽ മിത്രങ്ങൾ മുതലായവരോടു് ആലോചിച്ചിട്ടു്, ഉണരുമ്പോൾ ആ ആലോചനയെത്തന്നെ കൈക്കൊള്ളുന്നില്ല. താൻ എടുത്ത സ്വർണ്ണം മുതലായതിനെ ലഭിക്കുന്നുമില്ല. സ്വപ്നത്തിൽ ദേശാന്തരത്തിൽ പോയവൻ ഉണരുമ്പോൾ അവിടെ എത്തിയിരിക്കുന്നതുമില്ല.

സാരം—എന്നുതന്നെയുമല്ല, സ്വപ്നത്തിൽ കാണുന്നതു് ഉണരുമ്പോൾ തെററിക്കാണുന്നതുകൊണ്ടു സ്വപ്നം അപ്രമാണമാണെന്നു വിചാരിക്കുന്നുണ്ടല്ലോ. അതുപോലെ, ജാഗ്രത്തിലും, നമുക്കു് ഉൽക്കൃഷ്ടമായ ശ്രേയസ്സിനെ സാധിക്കണമെന്നു്, തന്നെപ്പോലേയുള്ള ബ്രഹ്മവാദികളോടാലോചിച്ചിട്ടു്, അവിദ്യയാകുന്ന നിദ്രയിൽനിന്നുണരുമ്പോൾ, മുമ്പാലോചിച്ചപ്രകാരം ശ്രേയസ്സിനെ സാധിക്കണമെന്നു വിചാരിക്കുന്നില്ല. എന്തെന്നാൽ അപ്പോൾ അവനു്, എല്ലാം നിത്യമുക്തമാണെന്നു നിശ്ചയം വരുന്നു. അതിനാൽ മുമുക്ഷുതവും, ശ്രവണം, മനനം മുതലായതു ചെയ്യേണ്ടിയിരിക്കുന്നതും ഭ്രാന്തികൊണ്ടുതന്നെയാകുന്നു. എന്നുമാത്രമല്ല, സ്വപ്നത്തിലെന്നപോലേതന്നെ, ഗ്രഹിച്ചിട്ടുള്ള ഉപദേശം മുതലാ

യതിനേയും, അതുകൊണ്ടു സാധിക്കേണ്ട ഫലമില്ലാത്തതു കൊണ്ടു വിടുവാൻ കാണുന്നില്ല. അഥവാ ലോകദൃഷ്ട്യാ താൻ സ്വീകരിച്ച വസ്ത്രം അന്നം ജലം മുതലായതിനെ ഒന്നിനേയും 'ഞാൻ ഒന്നും ചെയ്യുന്നില്ല' എന്നുള്ള ബോധം ഉണ്ടായിട്ടുള്ള വിദ്വാൻ തൻേറതായി വിചാരിക്കുന്നില്ല. അതിനാൽ അതു് ആഭാസമാത്രമാകുന്നു. 35

കാരിക—

സ്വപ്നേചാവസ്തുകഃ കായഃ പൃഥഗന്യസ്യ ദർശനാത്
യഥാ കായസ്തഥാ സർവം ചിത്തദൃശ്യമവസ്തുകം. 36

| | | |
|---|---|---|
| അന്യസ്യ | = | മറെറാരു ശരീരത്തിൻെറ |
| പൃഥഗ് | = | വേറേ |
| ദർശനാത് | = | ദർശനത്താൽ |
| സ്വപ്നേ | = | സ്വപ്നത്തിൽ |
| കായഃ | = | കായം = ശരീരം |
| അവസ്തുകഃ | = | അവസ്തുകമാകുന്നു = അസത്യമാകുന്നു. |
| കായഃ യഥാ | = | കായം എങ്ങനെയോ, |
| തഥാ | = | അതുപോലേ |
| ചിത്തദൃശ്യം | = | ചിത്തത്താൽ ദർശിക്കപ്പെടുന്ന |
| സർവം | = | സർവവും |
| അവസ്തുകം | = | അപരമാർത്ഥമാകുന്നു. |

ഭാഷ്യം—സ്വപ്നത്തിൽ സഞ്ചരിക്കുന്നതായി കാണപ്പെടുന്ന ശരീരം പരമാർത്ഥമായിട്ടുള്ളതല്ല. എന്തെന്നാൽ, അതുകൂടാതെ ഒരു ശരീരം ഉറങ്ങുന്ന സ്ഥലത്തു വേറേ കാണുന്നു. സ്വപ്നദൃശ്യമായ ശരീരം അസത്തായിരിക്കുന്നതുപോലേതന്നെ, ജാഗരിതത്തിലും ചിത്തത്താൽ ദർശിക്കപ്പെടുന്നതായതുകൊണ്ടു് എല്ലാം അസത്താകുന്നു. സ്വപ്നത്തിനു സമമായതുകൊണ്ടു് ജാഗരിതവും അസത്താകുന്നു എന്നു പ്രകരണാർത്ഥം. 36

കാരിക—

ഗ്രഹണാജ്ജാഗരിതവത് തദ്ധേതുഃ സ്വപ്നഇഷ്യതേ,
തദ്ധേതുത്വാത്തു തസ്യൈവ സജ്ജാഗരിതമിഷ്യതേ. 37

| | | |
|---|---|---|
| ജാഗരിതവത് | = | ജാഗരിതത്തിനെന്നപോലേ |
| ഗ്രഹണാത് | = | ഗ്രഹണമുള്ളതുകൊണ്ടു് |
| സ്വപ്നഃ | = | സ്വപ്നം |
| തദ്ധേതുഃ | = | അതാ (ജാഗരിതമാ) കുന്ന ഹേതുവോടുകൂടിയതെന്നു് |
| ഇഷ്യതേ | = | വിചാരിക്കപ്പെടുന്നു. |
| തദ്ധേതുത്വാത്തു | = | സ്വപ്നം ആജാഗരിതമാകുന്ന ഹേതുവോടുകൂടിയതായതുകൊണ്ടു് |
| ജാഗരിതം | = | ജാഗ്രദവസ്ഥ |
| തസ്യ ഏവ | = | അവനുമാത്രം = സ്വപ്നംകാണുന്നവനുമാത്രം. |
| സത് | = | സത്തെന്നു |
| ഇഷ്യതേ | = | വിചാരിക്കപ്പെടുന്നു. |

ഭാഷ്യം—ജാഗ്രദവസ്ഥമിഥ്യയാണെന്നുള്ളതിലേക്കു വേറേയും ഹേതു പറയാം:—സ്വപ്നത്തിനും, ജാഗരിതത്തിനെന്നപോലേ ഗ്രാഹ്യമെന്നും ഗ്രാഹകമെന്നുമുള്ള രൂപത്തിൽ ഗ്രഹണമുള്ളതുകൊണ്ടു്, സ്വപ്നം ജാഗരിതത്തിൻെറ കാര്യമാണെന്നു ഗണിക്കപ്പെട്ടിരിക്കുന്നു. ജാഗരിതകാര്യമായ സ്വപ്നം കാണുന്നവനുമാത്രമേ ജാഗരിതം സത്തായിത്തോന്നുകയുള്ളൂ; മററുള്ളവർക്കു് അതു സ്വപ്നംപോലേ അസത്താകുന്നു. സ്വപ്നം സ്വപ്നദർശിക്കുമാത്രം സാധാരണവും പരമാർത്ഥവുമെന്നപോലേ അവഭാസിക്കുന്നതെങ്ങനെയോ, അതുപോലേ ജാഗരിതവും, സ്വപ്നത്തിനു കാരണമായതുകൊണ്ടു്, സർവസാധാരണവും പരമാർത്ഥവുമായ വസ്തുപോലേ അവഭാസിക്കുന്നു എന്നല്ലാതെ അതു വാസ്തവത്തിലുള്ള വസ്തുവല്ലെന്നഭിപ്രായം. 37

കാരിക—
ഉൽപാദസ്യാപ്രസിദ്ധത്വാദജം സർവമുദാഹൃതം
നച ഭൂതാദഭൂതസ്യ സംഭവോ ƒ സ്തി കഥഞ്ചന. 38

| | | |
|---|---|---|
| ഉൽപാദസ്യ അപ്രസിദ്ധത്വാത് | = | ഉൽപത്തി അപ്രസിദ്ധമായതുകൊണ്ടു്. |

സർവം = എല്ലാം
അജം = അജമായ ആത്മാവെന്നു്
ഉദാഹൃതം = വേദാന്തങ്ങളിൽ ഉദാഹരിക്കപ്പെട്ടിരിക്കുന്നു.
ഭൂതാത് = ഭൂതത്തിൽനിന്നു് = പരമാർത്ഥവസ്തുവിൽനിന്നു്.
കഥഞ്ചന = ഒരുവിധത്തിലും
അഭൂതസ്യ = അസത്തായ വസ്തുവിനു്
സംഭവഃ ച = സംഭവവും
ന അസ്തി = ഇല്ല.

ഭാഷ്യം—പൂർവപക്ഷം — ജാഗരിതവസ്ഥ സ്വപ്നത്തിനു കാരണമാണെങ്കിലും അസത്തല്ല. സ്വപ്നം ഏററവും അസ്ഥിരമാണു്; എന്നാൽ ജാഗരിതം സ്ഥിരമായിക്കാണപ്പെടുന്നു.

സമാധാനം—വാസ്തവംതന്നെ. അവിവേകികൾക്കു് ഇങ്ങനെ വരാം. എന്നാൽ വിവേകികൾക്കാകട്ടെ, ഒരു വസ്തുവിനും ഉൽപത്തി പ്രസിദ്ധമല്ലാത്തതിനാൽ "സബാഹ്യാഭ്യന്തരോഹ്യജഃ" എന്നിങ്ങനെ, എല്ലാം അജമായ ആത്മാവുതന്നെയാണെന്നു വേദാന്തങ്ങളിൽ പറഞ്ഞിട്ടുണ്ടു്. സത്തായ ജാഗരിതത്തിൽനിന്നു് അസത്തായ സ്വപ്നമുണ്ടാകുന്നു എന്നു നിങ്ങൾ വിചാരിക്കുന്നതും ശരിയല്ല; ലോകത്തിൽ വാസ്തവത്തിൽ ഉള്ള വസ്തുവിൽനിന്നു് അസത്തായ വസ്തു ഉണ്ടായിക്കണ്ടിട്ടില്ല. അസത്തായ ശശവിഷാണം മുതലായതിനു് ഒരുവിധത്തിലും സംഭവമില്ലല്ലോ. 38

കാരിക—

അസജ്ജാഗരിതേ ദൃഷ്ട്വാ സ്വപ്നേ പശ്യതിതന്മയഃ
അസത് സ്വപ്നേ ഽപി ദൃഷ്ട്വാച പ്രതിബുദ്ധോ
ന പശ്യതി 39

അസത് = അസത്തായ വസ്തുവിനെ
ജാഗരിതേ = ജാഗരിതത്തിൽ
ദൃഷ്ട്വാ = കണ്ടിട്ടു്

| | |
|---|---|
| തന്മയഃ | = തന്മയനായിട്ടു് = ആ അസത്തായ വസ്തുവിന്റെ വാസനയോടുകൂടിയവനായിട്ടു് |
| സ്വപ്നേ | = സ്വപ്നത്തിലും |
| പശ്യതി | = കാണുന്നു. |
| സ്വപ്നേ അപി | = സ്വപ്നത്തിലും |
| അസത് | = അസത്തായിട്ടുള്ളതിനെ |
| ദൃഷ്ട്വാ | = കണ്ടിട്ടു് |
| പ്രതിബുദ്ധഃ | = പ്രതിബുദ്ധനാകുമ്പോഠം = ഉണരുമ്പോഠം |
| ന പശ്യതി | = കാണുന്നില്ല. |

ഭാഷ്യം—പൂർവപക്ഷം—നിങ്ങഠംതന്നെയല്ലേ സ്വപ്നം ജാഗരിതകാര്യമാണെന്നു പറഞ്ഞതു്? പിന്നെ എങ്ങനെയാണു് ഉൽപത്തി അപ്രസിദ്ധമാണെന്നു പറയുന്നതു്?

സമാധാനം—അവിടെ ഏതുവിധത്തിലുള്ള കാര്യകാരണഭാവമാണു ഞങ്ങഠം അഭിപ്രായപ്പെടുന്നതെന്നു കേട്ടുകൊള്ളുക. ജാഗരിതത്തിൽ രജ്ജുസർപ്പംപോലെ വികല്പിതമായ വസ്തുവിനെക്കണ്ടിട്ടു്, അതിന്റെ വാസനയാൽ വാസിതനായിട്ടു്, സ്വപ്നത്തിലും ജാഗരിതത്തിലെന്നപോലേ ഗ്രാഹ്യമെന്നും ഗ്രാഹകമെന്നുമുള്ള രൂപത്തിൽ വികല്പിച്ചുകൊണ്ടു കാണുന്നു. അതുപോലേ സ്വപ്നത്തിലും അസത്തായിട്ടുള്ളതിനെ കണ്ടിട്ടു്, ഉണരുമ്പോഠം കാണുന്നില്ല. 'ച' എന്നുള്ള ശബ്ദംകൊണ്ടു്, അതുപോലേ ജാഗരിതത്തിൽ കണ്ടിട്ടു ചിലപ്പോഠം സ്വപ്നത്തിൽ കാണാതിരിക്കുന്നുമുണ്ടു് എന്നർത്ഥം. അതിനാൽ ജാഗരിതം സ്വപ്നത്തിനു കാരണമാണെന്നു പറയുന്നതു്, അതു പരമാർത്ഥത്തിലുള്ളതാണെന്നു വച്ചിട്ടല്ല. 39

കാരിക—
നാസ്ത്യസദ്ധേതുകമസത് സദസദ്ധേതുകം തഥാ
സച്ചസദ്ധേതുകം നാസ്തി സദ്ധേതുകമസത് കുതഃ? 40

| | |
|---|---|
| അസദ്ധേതുകം | = അസത്തു ഹേതുവായിട്ടുള്ള = അസത്തിൽനിന്നുണ്ടായ |

| | | |
|---|---|---|
| അസത് | = | അസത്ത് |
| ന അസ്തി | = | ഇല്ല. |
| തഥാ | = | അതുപോലെ |
| അസദ്ധേതുകം | = | അസത്തിൽനിന്നുണ്ടായ |
| സത് | = | സത്തും |
| (ന അസ്തി) | = | ഇല്ല. |
| സദ്ധേതുകം | = | സത്തിൽനിന്നുണ്ടായ |
| സത്ച | = | സത്തും |
| ന അസ്തി | = | ഇല്ല |
| സദ്ധേതുകം | = | സത്തിൽനിന്നുണ്ടായ |
| അസത് | = | അസത്ത് |
| കുതഃ | = | എവിടെ? |

ഭാഷ്യം—പരമാർത്ഥത്തിൽ ഒന്നിനും ഒരു പ്രകാരത്തിലും കാര്യകാരണഭാവം ഉണ്ടാകുവാൻ ന്യായമില്ല. എങ്ങനെ എന്നാൽ, അസത്തായ ശശവിഷാണം മുതലായതിൽനിന്ന് അസത്തായ ആകാശകുസുമം മുതലായതുണ്ടാകുന്നില്ല. അതുപോലെ അസത്തായ ശശവിഷാണാദിയിൽനിന്നു സത്തായ ഘടാദികാര്യവുമുണ്ടാകുന്നില്ല. സത്തായ ഘടാദി, സത്തായ മററു ഘടാദിയിൽനിന്നും ജനിക്കുന്നില്ല. സത്തിൽനിന്ന് അസത്ത് എവിടെ ഉണ്ടാകുന്നു? വേറൊരു വിധത്തിൽ കാര്യകാരണഭാവം സംഭവിക്കയില്ല, കല്പിക്കുവാനും കഴികയില്ല. അതിനാൽ, വിവേകികൾക്ക്, ഒന്നിനും കാര്യകാരണഭാവം സിദ്ധമല്ലെന്നഭിപ്രായം. 40

കാരിക—

വിപര്യാസാദ്യഥാ ജാഗ്രദ ചിന്ത്യാൻ ഭൂത്വവത് സ്പൃശേത്
തഥാ സ്വപ്നേ വിപര്യാസാദ്ധർമ്മാംസ്തത്രൈവ പശ്യതി 41

| | | |
|---|---|---|
| യഥാ | = | ഏതൊരുപ്രകാരം |
| ജാഗ്രത് | = | ജാഗ്രത്തിൽ |
| വിപര്യാസാത് | = | വിപര്യാസത്താൽ = അവിവേകത്താൽ |
| അചിന്ത്യാൻ | = | അചിന്ത്യങ്ങളായ (= ചിന്തിപ്പാൻ കഴിയാത്ത) പദാർത്ഥങ്ങളെ |

| | |
|---|---|
| ഭൂതവത് | = പരമാർത്ഥ വസ്തുക്കളെ എന്നപോലെ |
| സ്പൃശേത് | = സ്പർശിക്കുമോ |
| തഥാ | = അതുപോലെ |
| സ്വപ്നേ | = സ്വപ്നത്തിൽ |
| വിപര്യാസാത് | = വിപര്യാസത്താൽ = അവിവേകത്താൽ |
| തത്ര ഏവ | = അതിൽതന്നെ |
| ധർമ്മാൻ | = ധർമ്മങ്ങളെ = ആന മുതലായ പദാർത്ഥങ്ങളെ |
| പശ്യതി | = കാണുന്നു. |

ഭാഷ്യം—ജാഗ്രത്തും സ്വപ്നവും അസത്തുകളാണെങ്കിലും അവയ്ക്കുതമ്മിൽ കാര്യകാരണഭാവമുണ്ടായേക്കാമെന്നുള്ള ശങ്കയെ നീക്കുന്നതിനായി പിന്നെയും പറയുന്നു:—ജാഗ്രത്തിൽ അവിവേകത്താൽ, ചിന്തിപ്പാൻ കഴിയാത്ത രജ്ജുസർപ്പം മുതലായ പദാർത്ഥങ്ങളെ ഒരുവൻ പരമാർത്ഥവസ്തുക്കളെന്നപോലെ, സ്പർശിച്ചുകൊണ്ടിരിക്കുന്നതുപോലെ എങ്ങനെ വികല്പിക്കുന്നുവോ, അതുപോലെ സ്വപ്നത്തിൽ അവിവേകത്താൽ, ആന മുതലായ പദാർത്ഥങ്ങളെ, കണ്ടുകൊണ്ടിരിക്കുന്നതുപോലെ വികല്പിക്കുന്നു എന്നല്ലാതെ ആ പദാർത്ഥങ്ങൾ ജാഗരിതത്തിൽനിന്നുണ്ടാകുന്നില്ല. 41

കാരിക—

ഉപലംഭാത് സമാചാരാദസ്തിവസ്തുത്വവാദിനാം
ജാതിസ്തുദേശിതാബുദ്ധൈരജാതേസ്ത്രസതാംസദാ 42

| | |
|---|---|
| ഉപലംഭാത് | = ഉപലംഭത്താലും = അനുഭവത്താലും |
| സമാചാരാത് | = സമാചാരത്താലും = വർണ്ണാശ്രമാദിധർമ്മസമാചരണത്താലും |
| അസ്തിവസ്തുത്വവാദിനാം | = വസ്തുത്വം ഉണ്ടെന്നു വാദിക്കുന്നവരും |
| സദാ | = എല്ലായ്പ്പൊഴും |
| അജാതേഃ | = ജനനമില്ലാത്ത വസ്തുവിൽനിന്നു് |
| ത്രസതാം | = ഭയപ്പെടുന്നവരും ആയിട്ടുള്ളവർക്കു് |

| | | |
|---|---|---|
| ജാതിഃ | = | ജാതി=ഉല്പത്തി |
| ബുദ്ധൈഃ | = | ബുദ്ധന്മാരാൽ = അദ്വൈതവാദികളാൽ |
| ദേശിതാ | = | ഉപദേശിക്കപ്പെട്ടിരിക്കുന്നു. |

ഭാഷ്യം—പണ്ഡിതന്മാരായ അദ്വൈതവാദികൾ ഉൽപത്തിയെ ഉപദേശിച്ചിട്ടുള്ളതാകട്ടെ, അനുഭവംകൊണ്ടും വർണ്ണാശ്രമാദിധർമ്മസമാചാരംകൊണ്ടും ദ്വൈതത്തിനു വസ്തുഭാവം ഉണ്ടെന്നു് പിടിവിടാതെ വാദിക്കുന്നവരും ശ്രദ്ധയുള്ളവരുമായ മന്ദവിവേകികൾക്കു്, അദ്വയവസ്തുവിവേകരൂപമായ പ്രയോജനം സാധിക്കുന്നതിനുള്ള ഉപായമായിട്ടാണു്. അവർ, ആദ്യം അതിനെ ഗ്രഹിച്ചുകൊള്ളട്ടെ; വേദാന്തം അഭ്യസിക്കുമ്പോൾ തനിയേതന്നെ, അജവും അദ്വയവുമായ ആത്മാവിനെക്കുറിച്ചുള്ള വിവേകം ഉണ്ടാകും; എന്നുള്ള അഭിപ്രായത്തോടുകൂടിയാണു് അവർ അങ്ങനെ ഉൽപത്തിയെ ഉപദേശിക്കുന്നതു്, അല്ലാതെ അതു പരമാർത്ഥമാണെന്നു വച്ചിട്ടല്ല. അവിവേകികളായ ആ ശ്രോത്രിയന്മാർ സ്ഥൂലബുദ്ധികളായതുകൊണ്ടു്, ആത്മനാശത്തെ ഭയപ്പെട്ടുകൊണ്ടു്, ജനനമില്ലാത്ത വസ്തുവിൽനിന്നു് എപ്പോഴും ഭയപ്പെടുന്നു. അവക്കു വിവേകത്തിനുപായമായിട്ടാണു് ഉൽപത്തി ഉപദേശിച്ചിട്ടുള്ളതെന്നുള്ളതിലേക്കു് "ഉപായഃസോഽവതാരായ" എന്നു മുമ്പു പറഞ്ഞിട്ടുള്ള ഉപക്രമവും അനുകൂലമാണു്. 42

കാരിക—

അജാതേസ്ത്രസതാംതേഷാമുപലമ്ഭാദ്വിയന്തിയേ
ജാതിദോഷാ ന സേത്സ്യന്തിദോഷോഽപ്യല്പോഭവിഷ്യതി 43

| | | |
|---|---|---|
| യേ | = | എവർ |
| ഉപലമ്ഭാത് | = | അനുഭവത്താലും = സമാചാരത്താലും |
| വിയന്തി | = | വിരുദ്ധമായി പോകുന്നുവോ = ദ്വൈതമുണ്ടെന്നു വിചാരിക്കുന്നുവോ, |
| തേഷാം | = | അങ്ങനെയുള്ള, |
| അജാതേഃ | = | ജനനമില്ലാത്ത വസ്തുവിൽനിന്നു |
| ത്രസ്താം | = | ഭയപ്പെടുന്നവക്കു് |

| | |
|---|---|
| ജാതിദോഷാഃ | = ഉൽപത്തി ഉണ്ടെന്നു വിചാരിക്കുന്നതുകൊണ്ടുള്ള ദോഷങ്ങൾ |
| ന സേത്സ്യന്തി | = സിദ്ധിക്കയില്ല. |
| ദോഷഃ അപി | = ദോഷമുണ്ടായാൽത്തന്നെയും |
| അല്പഃഭവിഷ്യതി | = അല്പമായിരിക്കും. |

ഭാഷ്യം—ഇപ്രകാരം അനുഭവംകൊണ്ടും വർണ്ണാശ്രമാദി ധർമ്മസമാചാരംകൊണ്ടും, ജനനമില്ലാത്ത വസ്തുവിൽനിന്നു ഭയപ്പെട്ടു് അദ്വയമായ ആത്മാവിനു വിപരീതമായി ദ്വൈതമുണ്ടെന്നു വിചാരിക്കുന്നവരും, ശ്രദ്ധയുള്ളവരും, സന്മാർഗ്ഗത്തെ അവലംബിക്കുന്നവരും ആയിട്ടുള്ളവർക്കു്, ജനനത്തിൻെറ അനുഭവത്താൽ ഉള്ള ദോഷങ്ങൾ ഉണ്ടാകയില്ല. എന്തെന്നാൽ അവർ വിവേകമാർഗ്ഗത്തിലാണു പ്രവർത്തിക്കുന്നതു്. ദർശനം നേരേയാകാത്തതുകൊണ്ടു വല്ല ദോഷവുമുണ്ടായാൽതന്നെ, അതു അല്പമായിരിക്കയേ ഉള്ളൂ. 43

കാരിക—

ഉപലമ്ഭാൽസമാചാരാന്മായാഹസ്തീയഥോച്യതേ
ഉപലമ്ഭാൽസമാചാരാദസ്തി വസ്തു തഥോച്യതേ. 44

| | |
|---|---|
| ഉപലമ്ഭാത് | = ഹസ്തിയെപ്പോലെ അനുഭവപ്പെടുന്നതുകൊണ്ടും |
| സമാചാരാത് | = ഹസ്തിയെപ്പോലെ ബന്ധനം ആരോഹണം മുതലായ ധർമ്മങ്ങളുള്ളതായിക്കാണുന്നതുകൊണ്ടും |
| മായാഹസ്തീ | = മായാമയമായ ഹസ്തി |
| യഥാ | = ഏതു പ്രകാരത്തിൽ |
| ഉച്യതേ | = പറയപ്പെടുന്നുവോ, |
| തഥാ | = അതുപോലെ |
| ഉപലമ്ഭാത് | = അനുഭവത്താലും |
| സമാചാരാത് | = സമാചാരത്താലും |
| വസ്തു | = ദ്വൈതരൂപമായ വസ്തു |

| | | |
|---|---|---|
| അസ്തി ഇതി | = | ഉണ്ടെന്നു |
| ഉച്യതേ | = | പറയപ്പെടുന്നു. |

ഭാഷ്യം—ഉപലമ്ഭവും സമാചാരവും പ്രമാണമായതു കൊണ്ടു് ദ്വൈതരൂപമായ വസ്തു ഉണ്ടെന്നു വാദിക്കയാണെങ്കിൽ, അതു പാടില്ല. ഉപലമ്ഭത്തിനും സമാചാരത്തിനും വ്യഭിചാരം കാണുന്നുണ്ടു്. വ്യഭിചാരമെങ്ങനെയാണെന്നു പറയാം—മായാഹസ്തി അനുഭവപ്പെടുന്നുണ്ടല്ലോ. ബന്ധനം, ആരോഹണം മുതലായ ഹസ്തിയെ സംബന്ധിച്ച ധർമ്മങ്ങളെ ക്കൊണ്ടു് അതിനെ സമാചരിക്കയും, ഇല്ലാത്തതാണെങ്കിലും അതിനെ ഹസ്തി എന്നു പറകയും ചെയ്യാറുമുണ്ടു്. അതുപോലെയാണു്, പ്രത്യക്ഷാനുഭവത്താലും സമാചാരത്താലും ദ്വൈതരൂപമായ വസ്തു ഉണ്ടെന്നു പറയുന്നതു്. അതിനാൽ പ്രത്യക്ഷാനുഭവവും സമാചാരവും ദ്വൈതമുണ്ടെന്നുള്ളതിലേയ്ക്കു പ്രമാണമാകയില്ല. 44

കാരിക—

ജാത്യാഭാസം ചലാഭാസം വസ്ത്വാഭാസം തഥൈവച
അജാചലമവസ്തുത്വം വിജ്ഞാനം ശാന്തമദ്വയം. 45

| | | |
|---|---|---|
| ജാത്യാഭാസം | = | ജനനമുള്ളതെന്നപോലേ അവഭാസിക്കുന്നതു് |
| ചലാഭാസം | = | ഇളകുന്നതുപോലേ അവഭാസിക്കുന്നതും |
| തഥാ ഏവച | = | അതുപോലേതന്നെ |
| വസ്ത്വാഭാസം | = | ധർമ്മങ്ങൾ ഉള്ളതുപോലേ (ദ്രവ്യമെന്നതുപോലേ) അവഭാസിക്കുന്നതും, |
| അജാചലം | = | അജവും അചലവും |
| അവസ്തുത്വം | = | ദ്രവ്യമല്ലാത്തതും |
| ശാന്തം | = | ശാന്തവും |
| അദ്വയം | = | അദ്വയവുമായ |
| വിജ്ഞാനം | = | വിജ്ഞാനമാകുന്നു. |

ഭാഷ്യം—ജനനം മുതലായ അസൽ പദാർത്ഥങ്ങൾ ഉണ്ടെന്നു തോന്നുന്നതിനു് അടിസ്ഥാനമായ പരമാർത്ഥവസ്തു

പിന്നെ ഏതാണെന്നു പറയുന്നു:—ജനനമുള്ളതല്ലെങ്കിലും, 'ദേവദത്തൻ ജനിക്കുന്നു' എന്നതുപോലെ ജനിക്കുന്നതായി ത്തോന്നുന്നതു് ജാത്യാഭാസം. 'ദേവദത്തൻ ഗമിക്കുന്നു' എന്നതുപോലേ ചലിക്കുന്നതായിത്തോന്നുന്നതു ചലാഭാസം. 'ദേവദത്തൻ വെളുത്തവനും നീളമുള്ളവനുമാകുന്നു' എന്നുള്ളതു പോലേ ധർമ്മങ്ങളുള്ളതായിത്തോന്നുന്നതു വസ്ത്വാഭാസം. ഇങ്ങനെ, ദേവദത്തൻ ജനിക്കുന്നു, ഗമിക്കുന്നു, ഗൗരനാണു്, ദീർഘനാണു്.' എന്നുള്ള വിധത്തിൽ ജനനമുള്ളതായും ചലന മുള്ളതായും ധർമ്മങ്ങളുള്ളതായും (ദ്രവ്യമായും) തോന്നുന്ന പദാർത്ഥം, ജനനമില്ലാത്തതും, ചലനരഹിതവും, ദ്രവ്യമല്ലാ ത്തതും, ജനനാദികളില്ലാത്തതിനാൽ ശാന്തവും, അതുകൊണ്ടു തന്നെ അദ്വയവുമായ വിജ്ഞാനമാകുന്നു. 45

കാരിക—

ഏവം ന ജായതേ ചിത്തമേവം ധർമ്മാ അജാഃ സ്മൃതാഃ
ഏവമേവ വിജാനന്തോ ന പതന്തി വിപര്യയേ. 46

| | |
|---|---|
| ഏവം | = ഇങ്ങനെ = മേൽക്കാണിച്ച കാരണങ്ങളാൽ |
| ചിത്തം നജായതേ | = ചിത്തം ജനിക്കുന്നില്ല. |
| ഏവം | = ഇങ്ങനെ |
| ധർമ്മാഃ | = ധർമ്മങ്ങൾ = ആത്മാക്കൾ |
| അജാഃ | = അജങ്ങളെന്നു് = ജനനമില്ലാത്തവയെന്നു് |
| സ്മൃതാഃ | = സ്മരിക്കപ്പെട്ടിരിക്കുന്നു. |
| ഏവം ഏവ | = ഇപ്രകാരംതന്നെ |
| വിജാനന്തഃ | = അറിയുന്നവർ |
| വിപര്യയേ | = വിപര്യയത്തിൽ = അവിദ്യയാകുന്ന തമസ്സമുദ്രത്തിൽ |
| ന പതന്തി | = പതിക്കുന്നില്ല. |

ഭാഷ്യം—മേൽപറഞ്ഞ കാരണങ്ങളാൽ ചിത്തം ജനിക്കുന്നില്ല; അതിനാൽ ആത്മാക്കൾ ജനനമില്ലാത്തവയാകുന്നു എന്നു ബ്രഹ്മവിത്തുക്കൾ വിചാരിക്കുന്നു. ആത്മാക്കൾ എന്നു

ബഹുവചനം, അദ്വയമായ ആത്മാവിനു് ദേഹഭേദത്തെ അനുസരിച്ചു ഭേദമുള്ളതായി തോന്നുന്നതിനാൽ, ഉപചാരമായിപ്പറഞ്ഞതാണു്. ബാഹ്യങ്ങളായ ഏഷണകളെല്ലാമുപേക്ഷിച്ചു്, ജനനംമുതലായതൊന്നുമില്ലാത്തതും അദ്വയവുമായ ആത്മതത്ത്വത്തെ പറഞ്ഞപ്രകാരംതന്നെ അറിയുന്നവർ വീണ്ടും അവിദ്യയാകുന്ന അന്ധകാരസാഗരത്തിൽ പതിക്കയില്ല. ''തത്ര കോ മോഹഃ കഃ ശോക ഏകത്വമനുപശ്യതഃ'' ഇത്യാദി മന്ത്രവർണ്ണങ്ങൾ ഇതിലേക്കു പ്രമാണമാകുന്നു. 46

കാരിക—

ഋജുവക്രാദികാഭാസമലാതസ്പന്ദിതം യഥാ
ഗ്രഹണഗ്രാഹകാഭാസം വിജ്ഞാനസ്പന്ദിതം തഥാ. 47

| | | |
|---|---|---|
| അലാതസ്പന്ദിതം | = | കൊള്ളിയുടെ ചലനം |
| യഥാ | = | ഏതു പ്രകാരത്തിൽ |
| ഋജുവക്രാദികാഭാസം | = | ഋജുവക്രം മുതലായ വിധത്തിൽ തോന്നുന്നതായിരിക്കുന്നുവോ, |
| തഥാ | = | അതുപോലേ |
| വിജ്ഞാനസ്പന്ദിതം | = | വിജ്ഞാനത്തിനു് അവിദ്യകൊണ്ടു തോന്നുന്ന ചലനം, |
| ഗ്രഹണഗ്രാഹകാഭാസം | = | ഗ്രാഹ്യഗ്രാഹകരൂപത്തിൽ അവഭാസിക്കുന്നതായിരിക്കുന്നു. |

ഭാഷ്യം—മേൽപറഞ്ഞ പ്രകാരമുള്ള പരമാർത്ഥദർശനത്തെ വിസ്തരിച്ചു പറയാൻ പോകുന്നു:—ലോകത്തിൽ തീക്കൊള്ളിയുടെ ചലനം ഋജുവായും വക്രമായും ദീർഘമായും വൃത്തമായും മററും തോന്നുന്നതുപോലേയാണു, വിജ്ഞാനത്തിനു് അവിദ്യകൊണ്ടു തോന്നുന്ന സ്പന്ദനം, വിഷയമായിട്ടും വിഷയിയായിട്ടും അവഭാസിക്കുന്നതു്. വിജ്ഞാനത്തിനു് അവിദ്യകൊണ്ടല്ലാതെ വാസ്തവമായി സ്പന്ദനമുണ്ടാകുകയില്ല, എന്തെന്നാൽ വിജ്ഞാനം അചലമാണെന്നുള്ളതു് ''അജാചലമവസ്തുത്വം'' എന്നതുകൊണ്ടു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. 47

കാരിക—

അസ്പന്ദമാനമലാതമനാഭാസമജം യഥാ
അസ്പന്ദമാനം വിജ്ഞാനമനാഭാസമജം തഥാ. 48

| | |
|---|---|
| യഥാ | = ഏതുപ്രകാരം, |
| അസ്പന്ദമാനം | = സ്പന്ദിക്കാതെയിരിക്കുന്ന |
| അലാതം | = കൊള്ളി |
| അനാഭാസം | = ഋജ്വാദ്യാകാരത്തിൽ അവഭാസിക്കാത്തതും |
| അജം | = അജവുമായിരിക്കുന്നുവോ |
| തഥാ | = അതുപോലെ, |
| അസ്പന്ദമാനം | = അവിദ്യ അടങ്ങുമ്പോഠം സ്പന്ദിക്കാതിരിക്കുന്ന |
| വിജ്ഞാനം | = വിജ്ഞാനം |
| അനാഭാസം | = ജാത്യാദ്യാകൃതിയിൽ ഭാസിക്കാത്തതും |
| അജം | = അജവും = (അചലവും)ആയിരിക്കുന്നു. |

ഭാഷ്യം—മേൽ പറഞ്ഞ കൊള്ളിതന്നെ ചലിക്കാതിരിക്കുമ്പോഠം ഋജ്വാദ്യാകാരത്തിൽ ജനിക്കാതേയും ഭാസിക്കാതേയും ഇരിക്കുന്നതെങ്ങനെയോ, അതുപോലേ, അവിദ്യയാൽ സ്പന്ദിക്കുന്ന വിജ്ഞാനം, അവിദ്യ അടങ്ങുമ്പോഠം, ജാത്യാദ്യാകൃതിയിൽ ഭാസിക്കാതേയും ജനിക്കാതേയുമിരിക്കും. 48

കാരിക—

അലാതേ സ്പന്ദമാനേവൈ നാ ഽ ഽ ഭാസാ അന്യതോഭുവഃ
നതതോ ഽ ന്യത്രനിസ്പന്ദാന്നാലാതം പ്രവിശന്തിതേ. 49

| | |
|---|---|
| അലാതേ | = അലാതം = കൊള്ളി |
| സ്പന്ദമാനേ | = സ്പന്ദിച്ചുകൊണ്ടിരിക്കുമ്പോഠം ഉള്ള |
| ആഭാസാഃ | = ഋജു, വക്രം മുതലായ ആഭാസങ്ങഠം |

| | |
|---|---|
| ന അന്യതോഭുവഃ | = മറെറാന്നിൽനിന്നുണ്ടാകുന്നവയല്ല |
| നിഷ്പന്ദാത് | = നിഷ്പന്ദമായ = ചലിക്കാതിരിക്കുന്ന |
| തതഃ | = അതിൽനിന്നു് = ആ കൊള്ളിയിൽനിന്നു |
| അന്യത്ര | = വേറൊരിടത്തു് |
| നനിർഗ്ഗതാഃ | = പോകുന്നില്ല. |
| തേ | = അവ |
| അലാതം | = അലാതത്തിൽ |
| ന പ്രവിശന്തി | = പ്രവേശിക്കുന്നുമില്ല. |

ഭാഷ്യം—അതു മാത്രമല്ല. ചലിച്ചുകൊണ്ടിരിക്കുന്ന ആ കൊള്ളിയിൽതന്നെയുള്ള ഋജുവക്രാദ്യാഭാസങ്ങൾ മറെറാന്നിൽനിന്നുണ്ടായി അലാതത്തിൽ വന്നതല്ല; അലാതം ചലിക്കാതിരിക്കുമ്പോൾ അതിൽനിന്നു മറെറാന്നിലേക്കു പോകുന്നില്ല; സ്പന്ദിക്കാതിരിക്കുന്ന കൊള്ളിയിൽതന്നെ പ്രവേശിക്കുന്നുമില്ല.

കാരിക—

ന നിർഗ്ഗതാ അലാതാത്തേ ദ്രവ്യത്വാഭാവയോഗതഃ;
വിജ്ഞാനേഽപി തഥൈവസ്യുരാഭാസസ്യാവിശേഷതഃ. 50

| | |
|---|---|
| ദ്രവ്യത്വാഭാവയോഗതഃ | = ദ്രവ്യത്വാഭാവരൂപമായ യോഗത്താ(യുക്തിയാ)ൽ |
| തേ | = അവ |
| അലാതാത് | = അലാതത്തിൽനിന്നു് |
| ന നിർഗ്ഗതാഃ | = പുറപ്പെട്ടവയല്ല |
| ആഭാസസ്യ | = ആഭാസത്തിനു് |
| അവിശേഷിതഃ | = വിശേഷമില്ലാത്തതുകൊണ്ടു് = തുല്യമായതുകൊണ്ടു് |
| വിജ്ഞാനേഽപി | = വിജ്ഞാനത്തിലും |
| തഥാ ഏവ | = അതുപോലേതന്നെ |
| സ്യുഃ | = ആയിരിക്കും |

ഭാഷ്യം—ആ വക ആഭാസങ്ങൾ, ഗൃഹം മുതലായവപോലേ ദ്രവ്യമല്ലാത്തതുകൊണ്ടു് അലാതത്തിൽനിന്നു പുറപ്പെ

ടുന്നവയല്ല. ദ്രവ്യമല്ലാത്തതിന്ന (വസ്തുവല്ലാത്തതിന്നു്) പ്രവേശവും നിർഗ്ഗമവുമുണ്ടാകയില്ല; അവ വസ്തുവിന്നുമാത്രമേ ഉണ്ടാകയുള്ളൂ. ആഭാസം തുല്യമായതുകൊണ്ടു ജാതി മുതലായ (ഉൽപത്തി മുതലായ) ആഭാസങ്ങരം അതുപോലേ വിജ്ഞാനത്തിൽനിന്നു പുറപ്പെട്ടവയുമല്ല. 50

കാരിക—

വിജ്ഞാനേസ്പന്ദമാനേ വൈ നാ ∫ ഭാസാ അന്യതോഭുവഃ
ന തതോ ∫ ന്യത്ര നിസ്പാന്ദാന്ന വിജ്ഞാനം വിശന്തി തേ. 51

ന നിർഗ്ഗതാസ്തേ വിജ്ഞാനാദ് ദ്രവ്യത്വാഭാവയോഗതഃ
കാര്യ്യകാരണതാ ഭാവാദ്യതോ ∫ ചിന്ത്യാഃ സദൈവ തേ. 52

| | | |
|---|---|---|
| വിജ്ഞാനേ | = | വിജ്ഞാനം |
| സ്പന്ദമാനേ | = | സ്പന്ദിച്ചുകൊണ്ടിരിക്കുമ്പോരം ഉള്ള |
| ആഭാസാഃ | = | ജാത്യാദ്യാഭാസങ്ങരം |
| ന അന്യതോഭുവഃ | = | മറെറാന്നിൽനിന്നുണ്ടായവയല്ല |
| തേ | = | അവ |
| നിഷ്പന്ദാത് | = | നിഷ്പന്ദമായ = സ്പന്ദനമില്ലാതായിത്തീരുന്ന |
| തതഃ | = | അതിൽനിന്നു് = ആ വിജ്ഞാനത്തിൽനിന്നു |
| അന്യത്ര | = | മറെറാരിടത്തു് |
| ന നിർഗ്ഗച്ഛന്തി | = | പോകുന്നില്ല. |
| വിജ്ഞാനം | = | വിജ്ഞാനത്തിൽ |
| ന വിശന്തി | = | പ്രവേശിക്കുന്നുമില്ല. |
| ദ്രവ്യത്വാഭാവയോഗതഃ | = | ദ്രവ്യമല്ലായ്ക എന്ന യുക്തിയാൽ |
| തേ | = | അവ |
| വിജ്ഞാനാത് | = | വിജ്ഞാനത്തിൽനിന്നു |
| ന നിർഗ്ഗതാഃ | = | നിർഗ്ഗമിക്കുന്നവയല്ല. |
| യതഃ | = | എന്തെന്നാൽ |
| തേ | = | അവ |

| | |
|---|---|
| കാര്യ്യകാരണതാഭാവാത് | = കാര്യ്യകാരണഭാവമില്ലാത്തതു കൊണ്ടു് |
| സദാ | = എപ്പോഴും |
| അചിന്ത്യാഃ ഏവ | = അചിന്ത്യങ്ങൾതന്നെയാകുന്നു. |

ഭാഷ്യം—വിജ്ഞാനത്തിന്നു എല്ലാം കൊള്ളിയോടു സമമാകുന്നു. എന്നാൻ ഒരിക്കലും ചലിക്കാതിരിക്ക എന്നുള്ള ഒരു വിശേഷംമാത്രം വിജ്ഞാനത്തിന്നുണ്ടു്. അചലമായ വിജ്ഞാനത്തിൽ ഉൽപത്തി മുതലായവ ഉണ്ടെന്നു തോന്നുന്നതു് എന്തുകൊണ്ടെന്നു ചോദിച്ചാൽ, വിജ്ഞാനത്തിന്നും ആവക ആഭാസങ്ങൾക്കും തമ്മിൽ കാര്യ്യകാരണഭാവം വരുന്നതിന്നു ന്യായമില്ലാത്തതുകൊണ്ടു് അവ എപ്പോഴും അചിന്ത്യങ്ങൾതന്നെയാകുന്നു. ഋജു എന്നും മററും തോന്നുന്നതു വാസ്തവമല്ലാതിരിക്കെ വെറും കൊള്ളിയിൽ ഋജു എന്നും മററുമുള്ള ബോധം ഉണ്ടാകുന്നതായിക്കാണുന്നതുപോലേ, ഉൽപത്തി മുതലായവ അസത്തുകളായിത്തന്നെ ഇരിക്കുമ്പോൾത്തന്നെ വെറും വിജ്ഞാനത്തിൽ ഉൽപത്തി മുതലായവ ഉണ്ടെന്നു തോന്നുന്നതാകയാൽ അതു മിഥ്യതന്നെ എന്നു് ആകെയുള്ള അർത്ഥം. 51. 52.

കാരിക—

ദ്രവ്യംദ്രവ്യസ്യ ഹേതുഃസ്യാദന്യദന്യസ്യചൈവഹി
ദ്രവ്യത്വമന്യഭാവോവാ ധർമ്മാണാം നോപപദ്യതേ. 53

| | |
|---|---|
| അന്യദ് ദ്രവ്യം | = വേറേ ഒരു ദ്രവ്യം |
| അന്യസ്യദ്രവ്യസ്യഏവഹി | = വേറൊരു ദ്രവ്യത്തിന്നുമാത്രമാണല്ലോ |
| ഹേതുഃ സ്യാത്. | = ഹേതുവായിത്തീരുന്നതു്. |
| ദ്രവ്യത്വം | = ദ്രവ്യത്വമാകട്ടെ- |
| അന്യഭാവഃ വാ | = അന്യത്വമാകട്ടെ, |
| ധർമ്മാണാം | = ധർമ്മങ്ങൾക്കു് = ആത്മാക്കൾക്കു് |
| ന ഉപപദ്യതേ | = ഉപപന്നമാകുന്നില്ല. |

ഭാഷ്യം—ആത്മതത്ത്വം ഏകവും ജനനമില്ലാത്തതുമാണെന്നിരിക്കെ, അതിൽ കാര്യ്യകാരണഭാവം കല്പിക്കുന്നവ

രുടെ അഭിപ്രായത്തിലും ഒരു ദ്രവ്യം വേറേ ഒരു ദ്രവ്യത്തിനു കാരണമാകുന്നതല്ലാതെ, അതു് അതിനുതന്നെ കാരണമാകയില്ല. ദ്രവ്യമല്ലാത്ത ഒന്നു സ്വാതന്ത്ര്യേണ ഒന്നിനു കാരണമായി ലോകത്തിൽ കണ്ടിട്ടില്ല. ആത്മാക്കാംക്ക ദ്രവ്യത്വമോ അന്യത്വമോ വരുവാൻ തരമില്ല. അങ്ങനെ വരുമായിരുന്നെങ്കിൽ മററൊന്നിനു കാര്യമോ കാരണമോ ആകുമെന്നു പറയാമായിരുന്നു. അദ്രവ്യവും അനന്യവുമായതുകൊണ്ടു് ആത്മാവു് ഒന്നിനും കാരണവും കാര്യവുമല്ലെന്നഭിപ്രായം. 53

കാരിക—

ഏവം ന ചിത്തജാ ധർമ്മാശ്ചിത്തം വാ ഽപി ന ധർമ്മജം
ഏവം ഹേതുഫലാജാതിം പ്രവിശന്തി മനീഷിണഃ 54

| | |
|---|---|
| ഏവം | = ഇങ്ങനെ |
| ധർമ്മാഃ | = ധർമ്മങ്ങരം = ബാഹ്യധർമ്മങ്ങരം |
| ന ചിത്തജാഃ | = ചിത്തത്തിൽനിന്നു ജനിക്കുന്നവയല്ല. |
| ചിത്തം | = ചിത്തം |
| ധർമ്മജംഅപിന | = ബാഹ്യധർമ്മങ്ങളിൽനിന്നു ജനിക്കുന്നതുമല്ല. |
| ഏവം | = ഇപ്രകാരം |
| ഹേതുഫലജാതിം | = ഹേതുവിന്നും ഫലത്തിനും അനുല്പത്തിയേ |
| മനീഷിണഃ | = മനീഷികരം = ബ്രഹ്മവിത്തുകരം |
| പ്രവിശന്തി | = നിശ്ചയിക്കുന്നു. |

ഭാഷ്യം—മേൽപറഞ്ഞ ഹേതുക്കളെക്കൊണ്ടു് ആത്മവിജ്ഞാനസ്വരൂപംതന്നെയാണു ചിത്തമെന്നുള്ളതുകൊണ്ടു്, ബാഹ്യധർമ്മങ്ങരം ചിത്തത്തിൽനിന്നു ജനിക്കുന്നവയല്ല. ചിത്തം ബാഹ്യധർമ്മങ്ങളിൽനിന്നു ജനിക്കുന്നതുമല്ല. എന്തെന്നാൽ എല്ലാ ധർമ്മങ്ങളും വിജ്ഞാനസ്വരൂപത്തിന്റെ ആഭാസങ്ങരം മാത്രമാകുന്നു. ഇപ്രകാരം ഹേതുവിൽനിന്നു ഫലമുണ്ടാകുന്നില്ല, ഫലത്തിൽനിന്നു ഹേതുവും ഉണ്ടാകുന്നില്ല, എന്നതുകൊണ്ടു ഹേതുഫലങ്ങരംക്ക ഉൽപത്തിയില്ലെന്നു ബ്രഹ്മവിത്തുകരം വിചാരിക്കുന്നു. ഉൽപത്തി ഇല്ലാത്ത

തിനാൽ അവ ഇല്ലെന്നു് അവർ നിശ്ചയിച്ചിരിക്കുന്നു എന്നു സാരം. 54

കാരിക—

യാവദ്ധേതുഫലാവേശസ്താവദ്ധേതുഫലോദ്ഭവഃ
ക്ഷീണേഹേതുഫലാവേശേനാസ്തിഹേതുഫലോദ്ഭവഃ 55

| | |
|---|---|
| യാവത് | = എത്രവരെ |
| ഹേതുഫലാവേശഃ | = ഹേതു ഫലങ്ങളിൽ ആഗ്രഹം ഉണ്ടോ, |
| താവത് | = അത്രവരെ |
| ഹേതുഫലോദ്ഭവഃ | = ഹേതുഫലങ്ങൾക്കു ഉദ്ഭവം ഉണ്ടായിരിക്കും |
| ഹേതുഫലാവേശേ | = ഹേതുഫലങ്ങളിലുള്ള ആവേശം |
| ക്ഷീണേ | = ക്ഷീണമാകുമ്പോൾ |
| ഹേതുഫലോദ്ഭവഃ | = ഹേതുഫലങ്ങളുടെ ഉദ്ഭവം |
| ന അസ്തി | = ഇല്ല. |

ഭാഷ്യം—ഹേതുഫലങ്ങൾക്കു്, ഉൽപത്തി ഇല്ലെങ്കിൽ അവയിൽ അഭിനിവേശമുള്ളവക്കു് എന്താണുണ്ടാകുന്നതെന്നു പറയുന്നു:—"ഞാൻ കർത്താവാണു്; ധർമ്മവും അധർമ്മവും എനിക്കാണു്; കാലാന്തരത്തിൽ ഏതെങ്കിലും പ്രാണികളുടെ കൂട്ടത്തിൽ ജനിച്ചു്, ഞാൻ, ആ ധർമ്മാധർമ്മങ്ങളുടെ ഫലത്തെ അനുഭവിക്കും" എന്നിങ്ങനെ ഹേതുഫലങ്ങളിലുള്ള ആവേശമുള്ളിടത്തോളംകാലം ധർമ്മാധർമ്മങ്ങളും അവയുടെ ഫലങ്ങളും നിൽക്കാതെ പ്രവത്തിച്ചുകൊണ്ടിരിക്കും. എന്നാൽ മന്ത്രം, ഔഷധം ഇവയുടെ വീര്യത്താൽ ഗ്രഹാവേശം നീങ്ങുന്നതുപോലെ, മേൽപറഞ്ഞ അദ്വൈതദർശനത്താൽ, അവിദ്യകൊണ്ടുണ്ടാകുന്ന ഹേതു ഫലാവേശം നീങ്ങുമ്പോൾ ഹേതുഫലങ്ങൾ ഉത്ഭവിക്കയില്ല. 55

കാരിക—

യാവദ്ധേതുഫലാവേശഃ സംസാരസ്താവദായതഃ;
ക്ഷീണേ ഹേതുഫലാവേശേ സംസാരം ന പ്രപദ്യതേ. 56

| | |
|---|---|
| യാവത് | = എത്രവരേ |
| ഹേതുഫലാവേശഃ | = ഹേതുഫലങ്ങളിലുള്ള ആഗ്രഹം ഉണ്ടോ, |

| | | |
|---|---|---|
| താവത് | = | അതുവരേ |
| സംസാരഃ | = | സംസാരം |
| ആയതഃ | = | ആയതമായിരിക്കുന്നു. |
| ഹേതുഫലാവേശേ | = | ഹേതുഫലങ്ങളിലുള്ള ആഗ്രഹം. |
| സംസാരം | = | സംസാരത്തെ |
| ന പ്രപദ്യതേ | = | പ്രാപിക്കുന്നില്ല. |

ഭാഷ്യം—ഹേതുഫലങ്ങൾ ഉത്ഭവിക്കയാണെങ്കിൽ അപ്പോൾ ദോഷമെന്താണെന്നു പറയുന്നു:—സമ്യഗ്ദർശനംകൊണ്ടു ഹേതുഫലങ്ങളിലുള്ള ആഗ്രഹം നിവർത്തിക്കാതിരിക്കുന്നിടത്തോളംകാലം സംസാരം നീണ്ടുനിൽക്കും. ഹേതുഫലങ്ങളിലുള്ള ആവേശം ക്ഷയിച്ചാൽ പിന്നെ സംസാരത്തെ പ്രാപിക്കയില്ല. 56

കാരിക—

സംവൃത്യാജായതേസർവം; ശാശ്വതം നാസ്തിതേന വൈ;
സദ്ഭാവേനഹ്യജം സർവമുച്ഛേദസ്തേന നാസ്തി വൈ. 57

| | | |
|---|---|---|
| സർവം | = | സർവവും |
| സംവൃത്യാ | = | സംവൃതികൊണ്ടു് = അവിദ്യാവിഷയമായ ലൗകികവ്യവഹാരംകൊണ്ടു് |
| ജായതേ | = | ജനിക്കുന്നു. |
| തേന | = | അതുകൊണ്ടു |
| ശാശ്വതം | = | അവിദ്യാവിഷയത്തിൽ ശാശ്വതമായിട്ടുള്ളതു് |
| ന അസ്തി വൈ | = | ഇല്ല. |
| സദ്ഭാവേന | = | പരമാർത്ഥത്തിൽ സത്തെന്ന നിലയിൽ |
| സർവം | = | എല്ലാം |
| അജം | = | അജമാകുന്നു. |
| തേന | = | അതുകൊണ്ടു = ജനനമില്ലാത്തതുകൊണ്ടു്. |
| ഉച്ഛേദഃ | = | ഉച്ഛേദം |
| ന അസ്തി വൈ | = | ഇല്ല |

ഭാഷ്യം—അജമായ ആത്മാവല്ലാതെ വേറെ ഒന്നുമില്ലെന്നല്ലേ തീർച്ചയായിപ്പറഞ്ഞതു്? ആ സ്ഥിതിക്കു ഹേതുഫലങ്ങളും സംസാരവും ഉണ്ടാകുകയും നശിക്കയും ചെയ്യുന്നു എന്നു നിങ്ങൾ പറയുന്നതെങ്ങനെ? എന്നു ചോദിക്കയാണെങ്കിൽ കേട്ടുകൊള്ളുക:—അവിദ്യാവിഷയമായ ലൗകികവ്യവഹാരത്തിനു സംവൃതി എന്നു പറയുന്നു; അതുകൊണ്ടു സർവവും ജനിക്കുന്നു. അതിനാൽ അവിദ്യാവിഷയത്തിൽ ശാശ്വതമായി ഒന്നുമില്ല. അതുകൊണ്ടാണു് ഉൽപത്തി വിനാശലക്ഷണമായ സംസാരം നീണ്ടുനിൽക്കുന്നു എന്നു പറയുന്നതു്. പരമാർത്ഥസത്തെന്നുള്ള നിലയിലാകട്ടെ, എല്ലാം ആത്മാവായതുകൊണ്ടു അജമാകുന്നു. ഇങ്ങനെ ജനനമില്ലാത്തതായതുകൊണ്ടു ഹേതുഫലാദിയായ ഒന്നിനും ഉച്ഛേദമില്ല. 57

കാരിക—

ധർമ്മാ യ ഇതി ജായന്തേ ജായന്തേ തേ ന തത്ത്വതഃ
ജന്മ മായോപമം തേഷാം സാ ച മായാ ന വിദ്യതേ 58

| | |
|---|---|
| യേ ധർമ്മാഃ | = ഏതു ധർമ്മങ്ങളാണോ |
| ഇതി | = ഇപ്രകാരം |
| ജായന്തേ | = ജനിക്കുന്നതു്=ജനിക്കുന്നു എന്നു കല്പിക്കപ്പെടുന്നതു്, |
| തേ | = അവ |
| തത്ത്വതഃ | = പരമാർത്ഥത്തിൽ |
| ന ജായന്തേ | = ജനിക്കുന്നില്ല. |
| തേഷാം | = അവയുടെ |
| ജന്മ | = ജന്മം |
| മായോപമം | = മായകൊണ്ടു ജനിക്കുന്നതിനു തുല്യമാകുന്നു, |
| സാ മായാ | = ആ മായ |
| ന വിദ്യതേ ച | = വാസ്തവത്തിൽ ഇല്ലതാനും |

ഭാഷ്യം—ഇപ്രകാരമുള്ള സംവൃതിയാൽ ജനിക്കുന്നതായി കല്പിക്കപ്പെടുന്ന ആത്മാക്കളും മററു ധർമ്മങ്ങളും വാസ്തവത്തിൽ ജനിക്കുന്നില്ല. അവ സംവൃതികൊണ്ടു ജനിക്കുന്നതേ ഉള്ളു എന്നു സാരം. മേൽപറഞ്ഞ ധർമ്മങ്ങൾ അങ്ങനെ

സംവൃതികൊണ്ടു ജനിക്കുന്നതു മായകൊണ്ടു ജനിക്കുന്നതിനു തുല്യമാകുന്നു. മായ എന്നു പറയുന്നതു പരമാർത്ഥ വസ്തുവല്ല താനും. അതു് ഇല്ലാത്തതിന്റെ പേരാണെന്നു സാരം. 58

കാരിക—

യഥാമായാമയാദ്ബീജാജ്ജായതേതന്മയോऽങ്കുരഃ
നാസൗനിത്യോനചോച്ഛേദീതദ്വദ്ധർമ്മേഷുയോജനാ 59

| | | |
|---|---|---|
| യഥാ | = | ഏതുപ്രകാരത്തിലാണോ, |
| മായാമയാത് | = | മായാമയമായ |
| ബീജാത് | = | ബീജത്തിൽനിന്നു് |
| തന്മയഃ | = | തന്മയമായ = മായാമയമായ |
| അങ്കുരഃ | = | അങ്കുരം |
| ജായതേ | = | ജനിക്കുന്നതും, |
| അസൗ | = | ഇതു് |
| ന നിത്യഃ | = | നിത്യമല്ലാതേയും |
| ന ച ഉച്ഛേദീ | = | ഉച്ഛേദമുള്ളതല്ലാതേയും ഇരിക്കുന്നതും, |
| തദ്വത് | = | അതുപോലേയാണു് |
| ധർമ്മേഷു | = | ധർമ്മങ്ങളിലും |
| യോജനാ | = | യുക്തി. |

ഭാഷ്യം—ആ ധർമ്മങ്ങളുടെ ജന്മം മായോപമമാണെന്നു പറഞ്ഞതു് എങ്ങനെയാണെന്നു പറയുന്നു:—മായാമയമായ മാങ്ങയണ്ടി മുതലായതിൽനിന്നു് മായാമയമായ അങ്കുരം ഉണ്ടാകുന്നുണ്ടല്ലോ. ഈ അങ്കുരം നിത്യവുമല്ല, നാശമുള്ളതുമല്ല; എന്തെന്നാൽ, അതു പരമാർത്ഥമല്ല. അതുപോലേയാണു് ധർമ്മങ്ങളിലും യുക്തി. പരമാർത്ഥത്തിൽ, ധർമ്മങ്ങൾക്കു്, ജന്മത്തിനാകട്ടെ നാശത്തിനാകട്ടെ യുക്തിയില്ല എന്നു സാരം. 59

കാരിക—

നാജേഷുസർവധർമ്മേഷു ശാശ്വതാശാശ്വതാഭിധാ;
യത്ര വർണ്ണാ ന വർത്തന്തേ വിവേക സ്തത്രനോച്യതേ. 60

| | |
|---|---|
| അജേഷു | = അജങ്ങളായിരിക്കുന്ന |
| സർവധർമ്മേഷു | = എല്ലാ ധർമ്മങ്ങളിലും = എല്ലാ ആത്മാക്കളിലും |
| ശാശ്വതാശാശ്വതാഭിധാ | = ശാശ്വതമെന്നും അശാശ്വതമെന്നുമുള്ള അഭിധാനം |
| ന | = ഇല്ല = പ്രവർത്തിക്കുന്നില്ല. |
| യത്ര | = എവിടെ |
| വർണ്ണാഃ | = വർണ്ണങ്ങൾ = ശബ്ദങ്ങൾ |
| ന വർത്തന്തേ | = പ്രവർത്തിക്കുന്നില്ലയോ; |
| തത്ര | = അവിടെ |
| വിവേകഃ | = വിവേകം = ഇതു് ഇന്നവിധമാണെന്നുള്ള വേർതിരിവു് |
| ന ഉച്യതേ | = പറയപ്പെടുന്നില്ല. |

ഭാഷ്യം—പരമാർത്ഥത്തിലാകട്ടെ, അജങ്ങളും, നിത്യവും ഏകരസവുമായ വിജ്ഞപ്തി മാത്രമാകുന്ന സത്തയോടുകൂടിയവയുമായ ആത്മാക്കളിൽ ശാശ്വതമെന്നും അശാശ്വതമെന്നുമുള്ള അഭിധാനം പ്രവർത്തിക്കുന്നില്ല. അർത്ഥങ്ങളെ വർണ്ണിക്കുന്നവ = വർണ്ണങ്ങൾ = ശബ്ദങ്ങൾ. എവിടെ ശബ്ദങ്ങൾ പ്രവർത്തിക്കുന്നില്ലയോ, എതിനെ പ്രകാശിപ്പിക്കുന്നതിനു ശബ്ദങ്ങൾ പ്രവർത്തിക്കുന്നില്ലയോ അങ്ങനെയുള്ള ആത്മാക്കളിൽ, നിത്യമെന്നും അനിത്യമെന്നും മററും ഇന്നവിധത്തിലുള്ളതെന്നുള്ള വേർതിരിവു പറവാൻ സാധിക്കയില്ല. "യതോ വാചോനിവർത്തന്തേ" (പരമാർത്ഥവസ്തുവിൽ നിന്നു വാക്കുകൾ പിന്തിരിഞ്ഞുപോരുന്നു) എന്നു ശ്രുതിയുണ്ടു്. 61

കാരിക—

യഥാസ്വപ്നേ ദ്വയാഭാസം ചിത്തം ചലതി മായയാ
തഥാ ജാഗ്രദ് ദ്വയാഭാസം ചിത്തം ചലതി മായയാ. 61

അദ്വയം ച ദ്വയാഭാസം ചിത്തം സ്വപ്നേ ന സംശയഃ
അദ്വയം ച ദ്വയാഭാസം തഥാജാഗ്രന്ന സംശയഃ 62

| | |
|---|---|
| യഥാ | = ഏതൊരുപ്രകാരത്തിൽ |
| ചിത്തം | = ചിത്തം |

| | |
|---|---|
| സ്വപ്നേ | = സ്വപ്നത്തിൽ |
| മായയാ | = മായകൊണ്ടു് |
| ദ്വയാഭാസം | = രണ്ടെന്നുതോന്നുന്നവിധത്തിൽ |
| ചലതി | = ചലിക്കുന്നുവോ, |
| തഥാ | = അതുപോലേ |
| ജാഗ്രത് | = ജാഗ്രത്തിലും |
| ചിത്തം | = ചിത്തം = മനസ്സ് |
| മായയാ | = മായകൊണ്ടു് |
| ദ്വയാഭാസം | = ഗ്രാഹ്യമെന്നും ഗ്രാഹകമെന്നുമുള്ള രൂപത്തിൽ രണ്ടെന്നുതോന്നത്തക്ക വിധത്തിൽ. |
| ചലതി | = ചലിക്കുന്നു. |
| ചിത്തം | = ചിത്തം |
| സ്വപ്നേ | = സ്വപ്നത്തിൽ |
| അദ്വയം | = ഏകവും |
| ദ്വയാഭാസം ച | = രണ്ടെന്നു തോന്നുന്നതുമാകുന്നു; |
| സംശയഃ ന | = സംശയമില്ല. |
| തഥാ | = അതുപോലെ |
| ജാഗ്രത് | = ജാഗ്രത്തിലും |
| ചിത്തം | = മനസ്സ് |
| അദ്വയം | = അദ്വയവും |
| ദ്വയാഭാസം ച | = ഗ്രാഹ്യഗ്രാഹകരൂപത്തിൽ പലതെന്നു തോന്നുന്നതുമാകുന്നു. |
| സംശയഃന | = സംശയമില്ല. |

ഭാഷ്യം—പരമാർത്ഥത്തിൽ അദ്വയവും വിജ്ഞാനമാത്രവും ആയ വസ്തുവിനു വ്യാഖ്യാതാക്കൾ പറയുന്ന വാഗ്ഗോചരത്വം മനസ്സിന്റെ സ്പന്ദനം മാത്രമാകുന്നു; പരമാർത്ഥത്തിൽ ഉള്ളതല്ല എന്നു പറയുന്നു.

സാരം—ആത്മാവു ശബ്ദങ്ങൾക്കു് അഗോചരമാണെങ്കിൽ ഇതിനെ വ്യാഖ്യാതാക്കൾ, ശബ്ദങ്ങളെക്കൊണ്ടു തന്നെ പ്രതിപാദിക്കാവുന്നതായിക്കരുതുന്നതെങ്ങനെ എന്നു് ആശങ്കിച്ചിട്ടു്, പ്രതിപാദ്യപ്രതിപാദകരൂപമായ ദ്വൈതം

മുഴുവനും ചിത്തസ്പന്ദനം മാത്രവും, വിചാരിച്ചു നോക്കുമ്പോൾ സുന്ദരമല്ലാത്തതുമാകുന്നു എന്നു സമാധാനം പറയുന്നതിനായിട്ടാണു്, മുമ്പേ വ്യാഖ്യാനിച്ച ഈ ശ്ലോകങ്ങളെ വീണ്ടും ഇവിടെ എടുത്തു പറഞ്ഞതു്. 61–62

കാരിക—

**സ്വപ്നദൃക് പ്രചരൻസ്വപ്നേ ദിക്ഷുവൈ ദശസു സ്ഥിതാൻ**
**അണ്ഡജാൻ സ്വേദജാൻ വാപി ജീവാൻപശ്യതിയാൻസദാ 63**
**സ്വപ്നദൃക്ചിത്തദൃശ്യാസ്തേ ന വിദ്യന്തേ തതഃ പൃഥക്**
**തഥാ തദ്ദൃശ്യമേവേദം സ്വപ്നദൃക്ചിത്തമിഷ്യതേ. 64**

| | |
|---|---|
| സ്വപ്നദൃക് | = സ്വപ്നം കാണുന്നവൻ |
| സ്വപ്നേ | = സ്വപ്നത്തിൽ = സ്വപ്നസ്ഥാനത്തിൽ |
| പ്രചരൻ | = സഞ്ചരിച്ചുകൊണ്ടു് |
| ദശസു ദിക്ഷു | = പത്തു ദിക്കുകളിലും |
| സ്ഥിതാൻ | = സ്ഥിതിചെയ്യുന്ന |
| അണ്ഡജാൻ | = അണ്ഡജങ്ങളോ |
| സ്വേദജാൻ വാ അപി | = സ്വേദജങ്ങളോ ആയ |
| യാൻജീവാൻ | = ഏതു ജീവങ്ങളെ |
| സദാ | = എപ്പോഴും |
| പശ്യതി | = കാണുന്നുവോ, |
| സ്വപ്നദൃക്ചിത്തദൃശ്യാഃ | = സ്വപ്നംകാണുന്നവന്റെ ചിത്തത്താൽ കാണപ്പെടുന്നവയായ |
| തേ | = അവ |
| തതഃപൃഥക് | = അതിൽനിന്നുവേറെയായി |
| ന വിദ്യന്തേ | = ഇല്ല. |
| തഥാ | = അതുപോലെ |
| ഇദംസ്വപ്നദൃക്ചിത്തം | = ഈ സ്വപ്നദർശിയുടെ ചിത്തം |
| തദ്ദൃശ്യം ഏവ | = അവനാൽ (സ്വപ്നദർശിയാൽ) കാണപ്പെടുന്നതുമാത്രമാകുന്നു എന്നു് |
| ഇഷ്യതേ | = വിചാരിക്കപ്പെടുന്നു. |

ഭാഷ്യം—വാഗ്ഗോചരമായ ദ്വൈതമില്ലെന്നുള്ളതിലേക്കു് ഇനിയും കാരണം പറയുന്നു—സ്വപ്നം കാണുന്നവൻ സ്വപ്നസ്ഥാനത്തിൽ സഞ്ചരിച്ചുകൊണ്ടു പത്തുദിക്കിലും എപ്പോഴും കാണുന്ന അണ്ഡജങ്ങളോ സ്വേദജങ്ങളോ ആയ ജീവങ്ങൾ സ്വപ്നദർശിയുടെ ചിത്തത്താൽ കാണപ്പെടുന്നവയാകുന്നു. സ്വപ്നദർശിയുടെ ചിത്തത്തിൽനിന്നു വേറെയായി അവയ്ക്കു സത്ത ഇല്ല. ചിത്തംതന്നെ അനേകജീവഭേദങ്ങളുടെ ആകൃതിയിൽ വികല്പിക്കപ്പെടുകയാണു്. അതുപോലെ ആ സ്വപ്നദർശിയുടെ ചിത്തവും, ആ സ്വപ്നദർശിയാൽ കാണപ്പെടുന്നതാകുന്നു. സ്വപ്നദർശിക്കപ്പുറമേ ചിത്തമെന്നൊന്നില്ലെന്നർത്ഥം. 63—64

കാരിക—

ചരൻ ജാഗരിതേ ജാഗ്രദ്ദിക്ഷുവൈ ദശസു സ്ഥിതാൻ
അണ്ഡജാൻ സ്വേദജാൻ വാപിജീവാൻപശ്യതിയാൻസദാ 65

ജാഗ്രച്ചിത്തേക്ഷണീയാസ്തേ ന വിദ്യന്തേ തതഃ പൃഥക്
തഥാതദ്ദൃശ്യമേവേദം ജാഗ്രതശ്ചിത്തമിഷ്യതേ 66

| | | |
|---|---|---|
| ജാഗ്രത് | = | ഉണർന്നിരിക്കുന്നവൻ |
| ജാഗരിതേ | = | ജാഗരിതത്തിൽ |
| ചരൻ | = | സഞ്ചരിച്ചുകൊണ്ടു |
| ദശസുദിക്ഷു | = | പത്തുദിക്കുകളിലും |
| സ്ഥിതാൻ | = | സ്ഥിതിചെയ്യുന്ന |
| അണ്ഡജാൻ | = | അണ്ഡജങ്ങളോ |
| സ്വേദജാൻ വാ അപി | = | സ്വേദജങ്ങളോ ആയ |
| യാൻജീവാൻ | = | ഏതു ജീവങ്ങളെ |
| സദാ | = | എപ്പൊഴും |
| പശ്യതി | = | കാണുന്നുവോ, |
| ജാഗ്രച്ചിത്തേക്ഷണീയാഃ | = | ജാഗ്രദവസ്ഥയിലിരിക്കുന്നവൻെറ ചിത്തത്താൽ കാണപ്പെടുന്നവയായ |
| തേ | = | അവ |
| തതഃ | = | അതിൽനിന്നു് |
| പൃഥക് | = | വേറേയായി |
| ന വിദ്യന്തേ | = | ഇല്ല. |

| | |
|---|---|
| തഥാ | = അതുപോലേ |
| ഇദം ജാഗ്രതഃ ചിത്തം | = ഈ ജാഗ്രത്തായിരിക്കുന്നവൻെറ ചിത്തവും |
| തദ്ദൃശ്യം ഏവ | = ആ ജാഗ്രദവസ്ഥയിലിരിക്കുന്ന പുരുഷനാൽ കാണപ്പെടുന്നതാകുന്നു. |

ഭാഷ്യം—ജാഗ്രദവസ്ഥയിൽ ഇരിക്കുന്നവനാൽ കാണപ്പെടുന്ന ജീവങ്ങാം അവൻെറ ചിത്തത്താൽ കാണപ്പെടുന്നവയാകയാൽ അവൻെറ ചിത്തത്തിൽനിന്നു വേറേയല്ല. സ്വപ്നംകാണുന്നവൻെറ ചിത്തത്താൽ കാണപ്പെടുന്ന ജീവങ്ങളെപ്പോലേതന്നെയാണു് അവയും. ജീവങ്ങളെ കാണുകയാകുന്ന സ്വരൂപത്തോടുകൂടിയ ആ ചിത്തവും സ്വപ്നത്തിലേ ചിത്തംപോലേ ദ്രഷ്ടാവിനാൽ കാണപ്പെടുന്നതായതുകൊണ്ടു് ദ്രഷ്ടാവിൽനിന്നു വേറേയല്ല. ശിഷ്ടമുള്ളതിൻെറ അർത്ഥം മുമ്പു പറഞ്ഞതാണു്. 65—66

കാരിക—

ഉഭേഹ്യന്യോന്യദൃശ്യേ തേ കിംചിദസ്തീതി നോച്യതേ
ലക്ഷണാശൂന്യമുഭയം തന്മതേനൈവഗൃഹ്യതേ. 67

| | |
|---|---|
| തേ ഉഭേ | = അവ രണ്ടും = ജീവചിത്തങ്ങാം രണ്ടും |
| അന്യോന്യദൃശ്യേ | = അന്യോന്യം കാണപ്പെടുന്നവയാകുന്നു. |
| കിഞ്ചിത് | = ഒന്നും |
| അസ്തി ഇതി | = ഉണ്ടെന്നു് |
| ന ഉച്യതേ | = പറയപ്പെടുന്നില്ല. |
| ഉഭയം | = രണ്ടും = ചിത്തവും ചൈത്യവും |
| ലക്ഷണാശൂന്യം | = പ്രമാണശൂന്യമാകുന്നു. |
| തന്മതേന ഏവ | = തന്മതത്താൽതന്നെ = അതിനെപ്പററിയുള്ള അറിവുകൊണ്ടുമാത്രമേ |
| ഗൃഹ്യതേ | = ഗ്രഹിക്കപ്പെടുന്നുള്ളു. |

ഭാഷ്യം—ജീവങ്ങളും ചിത്തവും അന്യോന്യം അറിയപ്പെടുന്നവയാകുന്നു. ചിത്തമെന്നുള്ളതു് ജീവാദിവിഷയങ്ങ

ളുടെ അപേക്ഷയുള്ളതാകുന്നു. അതുപോലേ ജീവാദിദൃശ്യം ചിത്തത്തേ അപേക്ഷിച്ചുള്ളതുമാണു്. അതുകൊണ്ടാണു് അവ അന്യോന്യദൃശ്യങ്ങളെന്നു പറഞ്ഞതു്. ഇപ്രകാരം അന്യോന്യദൃശ്യങ്ങളായതുകൊണ്ടു്, അവയിൽ ഒന്നും ഇല്ലെന്നു പറയപ്പെടുന്നു. ചിത്തമോ ചിത്തദൃശ്യമോ ഏതാണു്, ഉള്ളതെന്നു വിവേകിയ്ക്കു പറയാവുന്നതു്? സ്വപ്നത്തിൽ, ഹസ്തിയോ ഹസ്തിജ്ഞാനമോ വാസ്തവത്തിൽ ഇല്ലല്ലോ. അതുപോലേ തന്നെയാണു് വിവേകികൾക്കു ഇവിടേയും. എങ്ങനെ എന്നാൽ, ചിത്തവും ചൈത്യവും രണ്ടും പ്രമാണശൂന്യമാകുന്നു. അതിനേപ്പററിയുള്ള അറിവുകൊണ്ടു്, അതുണ്ടെന്നു പറയുന്ന രീതിയിൽ മാത്രമേ അതു ഗ്രഹിക്കപ്പെടുന്നുള്ളു. ഘടത്തെപ്പററിയുള്ള ബോധം തള്ളിക്കളഞ്ഞാൽ ഘടഗ്രഹണമോ ഘടത്തേത്തള്ളിയാൽ ഘടബോധമോ ഇല്ലല്ലോ. അതിനാൽ അതിൽ പ്രമാണമെന്നും പ്രമേയമെന്നുമുള്ള ഭേദം കല്പിക്കുവാൻ സാധിക്കയില്ലെന്നു സാരം. 67

കാരിക —

യഥാസ്വപ്നമയോ ജീവോ ജായതേ മ്രിയതേ ഽപി ച
തഥാജീവാ അമീ സർവേ ഭവന്തി ന ഭവന്തി ച. 68

യഥാമായാമയോ ജീവോ ജായതേ മ്രിയതേ ഽപി ച
തഥാജീവാ അമീ സർവേ ഭവന്തി ന ഭവന്തി ച 69

യഥാനിർമ്മിതകോജീവോ ജായതേ മ്രിയതേ ഽപി വാ
തഥാജീവാ അമീ സർവേ ഭവന്തി ന ഭവന്തി ച. 70

യഥാ = യാതൊരു പ്രകാരമാണോ,
സ്വപ്നമയഃ = സ്വപ്നമയനായ
ജീവഃ = ജീവൻ
ജായതേ മ്രിയതേ അപിച = ജനിക്കയും മരിക്കയും ചെയ്യുന്നതു്,
തഥാ = അതുപോലേ
അമീ ജീവാഃ സർവേ = ഈ ജീവങ്ങളെല്ലാം
ഭവന്തി = ഉണ്ടാവുകയും
ന ഭവന്തി ച = ഇല്ലാതാവുകയും ചെയ്യുന്നു.
യഥാ = ഏതുപ്രകാരമാണോ,

| | |
|---|---|
| മായാമയഃ | = മായാമയമായ = മായാവിയാൽ ഉണ്ടാക്കപ്പെടുന്ന |
| ജീവഃ | = ജീവൻ |
| ജായതേ | = ജനിക്കുകയും |
| മ്രിയതേ അപിച | = മരിക്കയുംചെയ്യുന്നതു്, |
| തഥാ | = അതുപോലെ |
| അമീ ജീവാഃസർവേ | = ഈ ജീവങ്ങളെല്ലാം |
| ഭവന്തി | = ഉണ്ടാവുകയും |
| ന ഭവന്തി ച | = ഇല്ലാതാവുകയും ചെയ്യുന്നു. |
| യഥാ | = ഏതുപ്രകാരമാണോ |
| നിർമ്മിതകഃ | = നിർമ്മിതകമായ = മന്ത്രം ഔഷധി മുതലായവയാൽ നിഷ്പാദിതമായ |
| ജീവഃ | = ജീവൻ |
| ജായതേ | = ജനിക്കുകയും |
| മ്രിയതേ അപി ച | = മരിക്കയും ചെയ്യുന്നതു്. |
| തഥാ | = അതുപോലെ, |
| അമീ ജീവാഃ സർവേ | = ഈ ജീവങ്ങളെല്ലാം |
| ഭവന്തി | = ഉണ്ടാവുകയും |
| ന ഭവന്തി ച | = ഇല്ലാതാവുകയും ചെയ്യുന്നു. |

ഭാഷ്യം—സ്വപ്നമയമോ, മായാമയമോ മന്ത്രൗഷധ്യാദിയാൽ ഉണ്ടാക്കപ്പെടുന്നതോ ആയ അണ്ഡജാദികളായ ജീവങ്ങൾ ജനിക്കയും മരിക്കയും ചെയ്യുന്നതു് ഏതുപ്രകാരമോ, അതുപോലെതന്നെയാണു മനുഷ്യാദിലക്ഷണങ്ങളായ ജീവങ്ങളും ഉണ്ടാവുകയും ഇല്ലാതാവുകയും ചെയ്യുന്നതു്. അവയും വാസ്തവത്തിൽ ഇല്ലാത്തവയും ചിത്തവികല്പനാമാത്രങ്ങളുമാണെന്നു സാരം. 68–69–70

കാരിക—

ന കശ്ചിജ്ജായതേ ജീവഃ സംഭവോഽസ്യ ന വിദ്യതേ
ഏതത്തദുത്തമം സത്യം യത്ര കിഞ്ചിന്നജായതേ. 71

| | |
|---|---|
| കശ്ചിത് ജീവഃ | = ഒരു ജീവനും |
| ന ജായതേ | = ജനിക്കുന്നില്ല |
| അസ്യ | = ഈ ജീവനു് |

| | |
|---|---|
| സംഭവഃ | = സംഭവം = ഉൽപത്തി |
| ന വിദ്യതേ | = ഇല്ല. |
| യത്ര | = ഏതു സത്യത്തിലാണോ |
| കിഞ്ചിത് | = യാതൊന്നും |
| ന ജായതേ | = ജനിക്കുന്നില്ലാത്തതു, |
| തത് ഏതത് | = അങ്ങനെയുള്ള ഇതു |
| ഉത്തമം സത്യം | = ഏററവും ഉൽകൃഷ്ടമായ സത്യമാകുന്നു. |

ഭാഷ്യം—വ്യാവഹാരികസത്യവിഷയത്തിൽ ജീവങ്ങളുടെ ജനനമരണാദി, സ്വപ്നമായാദിമയങ്ങളായ ജീവങ്ങളുടെ ഉൽപത്തിവിനാശങ്ങളോടു തുല്യങ്ങളാണെന്നു പറഞ്ഞു. ഉത്തമമായ പരമാർത്ഥസത്യമാകട്ടെ, ഒരു ജീവനും ജനിക്കുന്നില്ല എന്നുള്ളതാണു്. ശിഷ്ടമുള്ളതിൻെറ അർത്ഥം മുമ്പു പറഞ്ഞിട്ടുണ്ടു്. 71

കാരിക—

ചിത്തസ്പന്ദിതമേവേദം ഗ്രാഹ്യഗ്രാഹകവദ്ദ്വയം
ചിത്തം നിർവിഷയം നിത്യമസങ്ഗം തേന കീർത്തിതം 72

| | |
|---|---|
| ഗ്രാഹ്യഗ്രാഹകവത് | = ഗ്രാഹ്യവും ഗ്രാഹകവും ഉള്ള. |
| ഇദം ദ്വയം | = ഈ ദ്വൈതം |
| ചിത്തസ്പന്ദിതം ഏവ | = ചിത്തത്തിൻെറ സ്പന്ദനംതന്നെ. |
| തേന | = അതുകൊണ്ടു |
| ചിത്തം | = ചിത്തം |
| നിർവിഷയം | = വിഷയമൊന്നുമില്ലാത്തതും |
| നിത്യം | = നിത്യവും |
| അസങ്ഗം | = സങ്ഗമില്ലാത്തതും ആണെന്നു്, |
| കീർത്തിതം | = കീർത്തിക്കപ്പെട്ടിരിക്കുന്നു. |

ഭാഷ്യം—ഗ്രാഹ്യമെന്നും ഗ്രാഹകമെന്നും (വിഷയമെന്നും വിഷയി എന്നും) ഭേദത്തോടുകൂടിയ ഈ ദ്വൈതം ചിത്തത്തിൻെറ സ്പന്ദനംമാത്രമാകുന്നു. ചിത്തമാകട്ടെ പരമാർത്ഥത്തിൽ ആത്മാവുതന്നെയാകയാൽ നിർവിഷയമാകുന്നു. അതിനാൽ അതു നിത്യമെന്നും അസങ്ഗമെന്നും പറയപ്പെ

ടുന്നു. "അസങ്ഗോഹ്യയം പുരുഷഃ" (ഈ പുരുഷൻ അസങ്ഗനാകുന്നു) എന്നു ശ്രുതിയുണ്ട്. വിഷയമുള്ളതിനാണല്ലോ വിഷയത്തിൽ സങ്ഗമുണ്ടാകുന്നതു്. നിർവിഷയമായതുകൊണ്ടു, ചിത്തം അസങ്ഗമാണെന്നു സാരം. 72

കാരിക—

യോ ഽസ്തി കല്പിതസംവൃത്യാ പരമാർത്ഥേന നാസ്ത്യസൗ
പരതന്ത്രാഭിസംവൃത്യാ സ്യാ ന്നാസ്തിപരമാർത്ഥതഃ 73

| | |
|---|---|
| യഃ | = യാതൊരു പദാർത്ഥം |
| കല്പിതസംവൃത്യാ | = കല്പിതമായ വ്യവഹാരംകൊണ്ടു് |
| അസ്തി | = ഉണ്ടോ, |
| അസൗ | = ഈ പദാർത്ഥം |
| പരമാർത്ഥേന | = പരമാർത്ഥമായിട്ടു് |
| ന അസ്തി | = ഇല്ല. |
| യഃ | = യാതൊരു പദാർത്ഥം |
| പരതന്ത്രാഭിസംവൃത്യാ | = മററു ശാസ്ത്രങ്ങളുടെ വ്യവഹാരമനുസരിച്ചു് |
| സ്യാത് | = ഉണ്ടായിരിക്കാമോ |
| സഃ | = അതും |
| പരമാർത്ഥതഃ | = പരമാർത്ഥത്തിൽ |
| ന അസ്തി | = ഇല്ല. |

ഭാഷ്യം—നിർവിഷയത്വംകൊണ്ടാണു ചിത്തത്തിനു് അസങ്ഗത്വം പറയുന്നതെങ്കിൽ, ചിത്തത്തിനു അസങ്ഗത്വം സംഭവിക്കയില്ല; എന്തെന്നാൽ, ശാസ്താവു്, ശാസ്ത്രം, ശിഷ്യൻ എന്നിങ്ങനെ തുടങ്ങിയുള്ള വിഷയങ്ങൾ ചിത്തത്തിനുണ്ടു്; എന്നൊരു പൂർവപക്ഷമുണ്ടാവാം. എന്നാൽ അതു ശരിയല്ല. പരമാർത്ഥ ജ്ഞാനത്തിനുപായമായി കല്പിക്കപ്പെടുന്ന വ്യവഹാരമനുസരിച്ചുള്ള ശാസ്ത്രം മുതലായ പദാർത്ഥം പരമാർത്ഥത്തിൽ ഇല്ല. "ജ്ഞാതേദ്വൈതം ന വിദ്യതേ" എന്നു മുമ്പു പറഞ്ഞിട്ടുമുണ്ടു്. മററു ശാസ്ത്രങ്ങളുടെ വ്യവഹാരമനുസരിച്ചുള്ള പദാർത്ഥവും പരമാർത്ഥത്തിൽ നിരൂപണം ചെയ്യുമ്പോൾ ഇല്ലെന്നുതന്നെ തെളിയും. അതി

നാൽ "അസങ്ഗ്ഗം തേന കീർത്തിതം" എന്നു പറഞ്ഞതു യുക്തംതന്നെ. 73

കാരിക—

അജഃ കല്പിതസംവൃത്യാ പരമാർത്ഥേന നാപ്യജഃ
പരതന്ത്രാഭി നിഷ്പത്ത്യാ സംവൃത്യാജായതേ തു സഃ 74

| | |
|---|---|
| അജഃ | = അജൻ എന്നു പറയുന്നതും |
| കല്പിതസംവൃത്യാ | = കല്പിതമായ വ്യവഹാരമനുസരിച്ചാകുന്നു. |
| പരമാർത്ഥേന | = പരമാർത്ഥത്തിൽ |
| അജഃ അപിന | = അജനുമല്ല |
| പരതന്ത്രാഭിനിഷ്പത്ത്യാ | = അന്യശാസ്ത്രങ്ങളുടെ സിദ്ധാന്തത്തെ അനുസരിച്ചു് |
| യഃ അജഃ ഇതിഉക്തഃ സഃ | = അജൻ എന്നു പറയപ്പെട്ടവൻ |
| സംവൃത്യാ | = സംവൃതികൊണ്ടു് = ലോകവ്യവഹാരമനുസരിച്ചു് |
| ജായതേ | = ജനിക്കുന്നു. |

ഭാഷ്യം—ശാസ്ത്രാദികൾ വ്യാവഹാരികങ്ങളാണെങ്കിൽ, അജൻ എന്നുള്ള കല്പനയും വ്യാവഹാരികമായിത്തീരുമല്ലോ എന്നാണെങ്കിൽ, വാസ്തവംതന്നെ. ശാസ്ത്രം മുതലായതിനാൽ കല്പിതമായ വ്യവഹാരംകൊണ്ടുതന്നെയാണു് അജൻ എന്നു പറയപ്പെടുന്നതു്. പരമാർത്ഥത്തിൽ അജനുമല്ല. എന്തെന്നാൽ, അന്യശാസ്ത്രസിദ്ധാന്തമനുസരിച്ചു് അജൻ എന്നു പറയപ്പെട്ടതാരോ, അവൻ, ലോകവ്യവഹാരമനുസരിച്ചു ജനിക്കുന്നു. അതിനാൽ, അജനെന്നുള്ള ഈ കല്പനയും പരമാർത്ഥവിഷയത്തിൽ പററുകയില്ല എന്നർത്ഥം. 74

കാരിക—

അഭൂതാഭിനിവേശോഽസ്തി ദ്വയം തത്ര ന വിദ്യതേ
ദ്വയാഭാവം സ ബുദ്ധ്വൈവ നിർന്നിമിത്തോന ജായതേ. 75

| | |
|---|---|
| അഭൂതാഭിനിവേശഃ | = അഭൂതമായ ദ്വൈതത്തിൽ ഉള്ള അഭിനിവേശം |

| | |
|---|---|
| അസ്തി | = ഉണ്ടു്. |
| തത്ര | = അതിൽ, |
| ദ്വയം | = ദ്വൈതം |
| ന വിദ്യതേ | = ഇല്ലതാനും. |
| ദ്വയാഭാവം | = ദ്വൈതമില്ലെന്നുള്ളതിനെ |
| ബുദ്ധ്വാ ഏവ | = അറിഞ്ഞിട്ടുതന്നെ |
| നിർന്നിമിത്തഃ | = ജനനനിമിത്തമില്ലാതായിത്തീ ന്നവൻ |
| ന ജായതേ | = ജനിക്കുന്നില്ല. |

ഭാഷ്യം—പരമാർത്ഥമല്ലാത്ത ദ്വൈതത്തിൽ ആഗ്രഹം മാത്രം ഉണ്ടു് ദ്വൈതം ഇല്ല. ഈ മിഥ്യാഭിനിവേശം മാത്രമാണു ജന്മത്തിനു കാരണം. അതിനാൽ മിഥ്യയായ ദ്വൈതത്തിലുള്ള അഭിനിവേശം നീങ്ങിയവൻ ജനിക്കുന്നില്ല.

കാരിക—

യദാ ന ലഭതേ ഹേതൂനുത്തമാധമമധ്യമാൻ

തദാ ന ജായതേ ചിത്തം ഹേത്വഭാവേ ഫലം കുതഃ 76

| | |
|---|---|
| യദാ | = എപ്പോഠം |
| ഉത്തമാധമമധ്യമാൻ | = ഉത്തമങ്ങളോ അധമങ്ങളോ മധ്യമങ്ങളോ ആയ |
| ഹേതൂൻ | = ഹേതുക്കളെ |
| ന ലഭതേ | = ലഭിക്കുന്നില്ലയോ = കാണുന്നില്ലയോ, |
| തദാ | = അപ്പോഠം |
| ചിത്തം | = ചിത്തം |
| ന ജായതേ | = ജനിക്കുന്നില്ല. |
| ഹേത്വഭാവേ | = ഹേതു ഇല്ലാതായാൽ |
| ഫലം കുതഃ | = ഫലം എവിടെ? |

ഭാഷ്യം—വർണ്ണാശ്രമങ്ങഠംക്കു വിധിക്കപ്പെട്ടിട്ടുള്ളവയും, ദേവത്വാദിപ്രാപ്തിക്കു ഹേതുക്കളും, ഫലേച്ഛ ഇല്ലാത്തവർ അനുഷ്ഠിക്കുന്നവയുമായ കേവലധർമ്മങ്ങഠം ഉത്തമങ്ങളാകുന്നു. മനുഷ്യത്വം മുതലായവയെ പ്രാപിക്കുന്നതിനു പ്രയോജനപ്പെടുന്ന അധർമ്മം കലർന്ന ധർമ്മങ്ങഠം മധ്യമങ്ങഠം; തിര്യ്ഗാദി

യോനികളെ പ്രാപിക്കുന്നതിനു നിമിത്തങ്ങളും, അധർമ്മരൂപങ്ങളുമായ പ്രവൃത്തി വിശേഷങ്ങൾ അധമങ്ങൾ; എപ്പോഴാണോ സർവകല്പനാരഹിതമായ ആത്മതത്ത്വം ഒന്നുമാത്രമേ ഉള്ളു എന്നും രണ്ടാമതൊരു പദാർത്ഥമില്ലെന്നും അറിഞ്ഞു്, ബാലന്മാർ കാണുന്ന ഗഗനമലത്തെ വിവേകി കാണാതിരിക്കുന്നതുപോലേ, ഉത്തമമദ്ധ്യമാധമങ്ങളായ മേൽപറഞ്ഞ അവിദ്യാപരികല്പിതങ്ങളായ ധർമ്മങ്ങളെ കാണാതിരിക്കുന്നതു്, അപ്പോൾ ചിത്തം, ഉത്തമമദ്ധ്യമാധമങ്ങളായ ഫലങ്ങൾ എന്ന നിലയിൽ ദേവാദ്യാകൃതിയിൽ ജനിക്കുന്നില്ല. വിത്തില്ലാതിരുന്നാൽ സസ്യാദി ഉണ്ടാകാത്തതുപോലേ, ഹേതുവില്ലാതിരുന്നാൽ ഫലവുമുണ്ടാകയില്ല. 76

കാരിക—

അനിമിത്തസ്യ ചിത്തസ്യ യാ ƒ നുൽപത്തിഃ സമാ ƒ ദ്വയാ
അജാതസ്യൈവസർവസ്യ ചിത്തദൃശ്യംഹി തദ്യതഃ 77

| | |
|---|---|
| അനിമിത്തസ്യ | = ഉൽപത്തിനിമിത്തങ്ങളായ ധർമ്മാധർമ്മങ്ങളില്ലാത്തതും |
| സർവസ്യ | = സർവമായിട്ടുള്ളതും |
| അജാതസ്യ ഏവ | = മുമ്പും ജനിച്ചിട്ടില്ലാത്തതും ആയ |
| ചിത്തസ്യ | = ചിത്തത്തിൻെറ |
| അനുൽപത്തിഃ | = മോക്ഷമെന്നു പറയുന്ന ഉൽപത്തിയില്ലായ്മ |
| യാ | = ഏതാണോ, |
| സാ | = അതു്, |
| സമാ | = എല്ലാ അവസ്ഥകളിലും സമമായിട്ടുള്ളതും, |
| അദ്വയാ ച | = ദ്വൈതമില്ലാത്തതുമാകുന്നു, |
| യതഃ | = എന്തെന്നാൽ |
| തത് | = അതു = ദ്വൈതവും ജന്മവും |
| ചിത്തദൃശ്യംഹി | = ചിത്തത്താൽ ദർശിക്കപ്പെടുന്നതാണല്ലോ. |

ഭാഷ്യം—ഹേതുവില്ലാതാകുമ്പോൾ ചിത്തം ജനിക്കയില്ലെന്നാണല്ലോ പറഞ്ഞതു്. ചിത്തത്തിൻെറ ആ അനുല്പത്തി

എങ്ങനെയുള്ളതാണെന്നു പറയുന്നു:- പരമാർത്ഥദർശനം കൊണ്ടു് ധർമ്മാധർമ്മങ്ങളെന്നു പറയുന്ന ഉത്പത്തിനിമി ത്തത്തെ നിരസിച്ചിട്ടുള്ളതും, അതിനുമുമ്പും ജനിച്ചിട്ടില്ലാ ത്തതും അഭയവുമായ ചിത്തത്തിനുള്ള മോക്ഷമെന്നു പറയുന്ന ഉത്പത്തിയില്ലായ്മ, എല്ലാ അവസ്ഥകളിലും സമമായിട്ടു ള്ളതും ദ്വൈതമില്ലാത്തതുമാകുന്നു. എന്തെന്നാൽ വിജ്ഞാനമു ണ്ടാകുന്നതിനുമുമ്പും, ആ ദ്വൈതവും ജന്മവും ചിത്തത്താൽ ദർശിക്കപ്പെടുന്നതാകുന്നു. അതിനാലാണു് ജനിക്കാത്തതും അഭയവുമായ ചിത്തത്തിന്റെ അനുൽപത്തി, എപ്പോഴും ഒരുപോലെയുള്ളതാണെന്നു പറഞ്ഞതു്. ചിലപ്പോൾ ഉണ്ടാ യിരിക്കയും ചിലപ്പോൾ ഇല്ലാതിരിക്കയും ചെയ്യാതെ എപ്പോഴും ഒരേവിധത്തിലിരിക്കുന്നതാണെന്നർത്ഥം. 77

കാരിക—

ബുദ്ധ്വാ ഽ നിമിത്തതാം സത്യാം ഹേതും പൃഥഗനാപ്നുവൻ
വീതശോകം തഥാ ഽ കാമമഭയം പദമശ്നുതേ. 78

| | | |
|---|---|---|
| സത്യാം | = | സത്യമായ = പരമാർത്ഥമായ |
| അനിമിത്തതാം | = | നിമിത്തശൂന്യതയേ |
| ബുദ്ധ്വാ | = | അറിഞ്ഞിട്ടു് |
| പൃഥക് | = | വേറേ |
| ഹേതും | = | ഹേതുവിനെ |
| അനാപ്നുവൻ | = | സ്വീകരിക്കാതിരിക്കുന്നവൻ |
| വീതശോകം | = | ശോകമില്ലാത്തതും |
| തഥാ | = | അതുപോലെ |
| അകാമം | = | കാമമില്ലാത്തതും |
| അഭയം | = | ഭയമില്ലാത്തതുമായ |
| പദം | = | പദത്തെ |
| അശ്നുതേ | = | പ്രാപിക്കുന്നു. |

ഭാഷ്യം—മേൽപറഞ്ഞ ന്യായംകൊണ്ടു ജന്മനിമിത്ത മായ ദ്വൈതമില്ലായ്കയാൽ പരമാർത്ഥമായ നിമിത്തമില്ലാ യ്മയെ അറിയുകയും, ദേവാദിയോനിപ്രാപ്തിയ്ക്കുവേണ്ടി യുള്ള ധർമ്മം മുതലായ ഹേതുവിനെ വേറേ സ്വീകരിക്കാതി രിക്കുകയും ബാഹ്യങ്ങളായ ഏഷണകളെ ത്യജിക്കയും ചെയ്യു

ന്നവൻ, കാമം ശോകം മുതലായതൊന്നുമില്ലാത്തതും, അവിദ്യാരഹിതവും, ഭയശൂന്യവുമായ പദത്തെ പ്രാപിക്കുന്നു. വീണ്ടും ജനിക്കുന്നില്ലെന്നർത്ഥം. 78

കാരിക—

അഭൂതാഭിനിവേശാദ്ധി സദൃശേതത്പ്രവർത്തതേ
വസ്ത്വഭാവം സബുദ്ധ്വൈവ നിസ്സംഗംവിനിവർത്തതേ. 79

| | |
|---|---|
| അഭൂതാഭിനിവേശാത് ഹി | = പരമാർത്ഥമല്ലാത്ത ദ്വയം ഉണ്ടെന്നുള്ള നിശ്ചയത്താലാണല്ലോ |
| തത് | = അതു് = ചിത്തം |
| സദൃശേ | = ആ അഭിനിവേശത്തിനനുരൂപമായ വിഷയത്തിൽ |
| പ്രവർത്തതേ | = പ്രവർത്തിക്കുന്നതു് |
| സഃ | = അവൻ = സാധകൻ |
| വസ്ത്വഭാവം | = ആ ദ്വയരൂപമായ വസ്തു ഇല്ലെന്നുള്ളതിനെ |
| ബുദ്ധ്വാ ഏവ | = അറിയുമ്പോഴംതന്നെ |
| നിഃ സങ്ഗം | = നിസ്സങ്ഗമായിട്ടു് = നിരപേക്ഷമായിട്ടു് |
| നിവർത്തതേ | = ചിത്തം ആ അഭിനിവേശത്തിന്റെ വിഷയത്തിൽനിന്നു പിൻവാങ്ങുന്നു. |

ഭാഷ്യം—അസത്തായ ദ്വയം ഉണ്ടെന്നുള്ള നിശ്ചയമാണു് അഭൂതാഭിനിവേശം. അവിദ്യാവ്യാമോഹരൂപമായ ആ അഭൂതാഭിനിവേശത്താലാണല്ലോ ആ അഭിനിവേശത്തിനനുരൂപമായ വിഷയത്തിൽ ചിത്തം പ്രവർത്തിക്കുന്നതു്. ആ ദ്വയരൂപമായ വസ്തു ഇല്ലാത്തതാണെന്നു സാധകനു ബോധം വന്നാലുടൻ ചിത്തം മറ്റൊന്നിന്റേയും അപേക്ഷയില്ലാത്തതായിത്തീർന്നിട്ടു് ആ അഭൂതാഭിനിവേശത്തിന്റെ വിഷയത്തിൽനിന്നു പിൻവാങ്ങുന്നു. 79

കാരിക—

നിവൃത്തസ്യാ പ്രവൃത്തസ്യ നിശ്ചലാഹിതദാസ്ഥിതിഃ
വിഷയഃ സഹി ബുദ്ധാനാം തത്സാമ്യമജമദ്വയം. 80

നിവൃത്തസ്യ = ദ്വൈതവിഷയത്തിൽനിന്നു നിവൃത്തവും
അപ്രവൃത്തസ്യ = മറ്റൊരു വിഷയത്തിൽ പ്രവർത്തിക്കാതിരിക്കുന്നതുമായ
ചിത്തസ്യ = ചിത്തത്തിന്റെ
തദാ = അപ്പോഴുള്ള
സ്ഥിതിഃ = നില
നിശ്ചലാ ഹി = നിശ്ചലമാണല്ലോ.
സഃ ഹി = അതുതന്നെയാണ്
ബുദ്ധാനാം = ബുദ്ധന്മാർക്ക് = പരമാർത്ഥദർശികൾക്ക്
വിഷയഃ = വിഷയം.
തത് = അത്
അജം = ജനനമില്ലാത്തതും
അദ്വയം = ദ്വൈതമില്ലാത്തതുമായ
സാമ്യം = പരമായ സാമ്യമാകുന്ന = നിർവിശേഷാവസ്ഥയാകുന്നു

ഭാഷ്യം—ദ്വൈതവിഷയത്തിൽനിന്നു പിൻവാങ്ങിയും മറ്റൊരു വിഷയത്തിൽ പ്രവർത്തിക്കാതെയുമിരിക്കുന്ന ചിത്തത്തിന്റെ അപ്പോഴുള്ള ബ്രഹ്മസ്വരൂപമായും നിശ്ചലമായുമുള്ള നിലയാണ്, പരമാർത്ഥദർശികൾക്കു വിഷയമായിട്ടുള്ളത്. അത് അദ്വയവിജ്ഞാനൈകരസഘനസ്വരൂപമാകുന്നു. അതിനാൽ അത് ജനനമില്ലാത്തതും അദ്വയവുമായ പരമ സാമ്യമാകുന്നു. 80

കാരിക—

അജമനിദ്രമസ്വപ്നം പ്രഭാതം ഭവതി സ്വയം
സകൃദ്വിഭാതോഹ്യേ വൈഷധർമ്മോധാതുസ്വഭാവതഃ 81

തത് = അത്
അജം = ജനനമില്ലാത്തതും

| | | |
|---|---|---|
| അനിദ്രം | = | നിദ്രയില്ലാത്തതും = പരമാർത്ഥമറിയായ്കയില്ലാത്തതും |
| അസ്വപ്നം | = | സ്വപ്നമില്ലാത്തതും = അന്യഥാ ഗ്രഹണമില്ലാത്തതും |
| സ്വയം പ്രഭാതം | = | തനിയേ പ്രകാശിക്കുന്നതും ആകുന്നു. |
| ഏഷഃ ധർമ്മഃ | = | ഈ ആത്മാവെന്നു പറയുന്ന ധർമ്മം |
| ധാതുസ്വഭാവതഃ | = | വസ്തുസ്വഭാവേന |
| സകൃദ്വിഭാതഃ | = | എപ്പോഴും പ്രകാശിച്ചുകൊണ്ടിരിക്കുന്നതാകുന്നു. |

ഭാഷ്യം—പരമാർത്ഥദർശികൾക്കു വിഷയമായിട്ടുള്ളതു് എങ്ങനെയുള്ളതാണെന്നു പിന്നെയും പറയുന്നു. അതിനു് ഉത്പത്തിയോ, തത്വഗ്രഹണാഭാവരൂപമായ നിദ്രയോ, അന്യഥാ ഗ്രഹണരൂപമായ സ്വപ്നമോ ഇല്ല. അതു തനിയേ പ്രകാശിക്കുന്നു. അതിനു പ്രകാശിക്കുന്നതിനു് ആദിത്യാദികളുടെ അപേക്ഷയില്ല എന്നർത്ഥം. ഇങ്ങനെയുള്ള ലക്ഷണങ്ങളോടുകൂടിയ ആത്മാവെന്നു പറയുന്ന ധർമ്മം, വസ്തുസ്വഭാവേനതന്നെ എപ്പോഴും പ്രകാശിച്ചുകൊണ്ടിരിക്കുന്നു.　　81

കാരിക —

സുഖമാവ്രിയതേ നിത്യം ദുഃഖം വിവ്രിയതേ സദാ
യസ്യകസ്യചധർമ്മസ്യ ഗ്രഹേണഭഗവാനസൗ　　82

| | | |
|---|---|---|
| യസ്യകസ്യച | = | ഏതെങ്കിലുമൊരു |
| ധർമ്മസ്യ | = | ധർമ്മത്തിൻെറ |
| ഗ്രഹേണ | = | ഗ്രഹത്താൽ = മിഥ്യാഗ്രഹണാവേശത്താൽ |
| നിത്യം | = | എപ്പോഴും |
| സുഖം | = | ആത്മതത്വസ്വരൂപമായ സുഖം |
| ആവ്രിയതേ | = | ആവരണം ചെയ്യപ്പെടുന്നു |
| സദാ | = | എപ്പോഴും |
| ദുഃഖം | = | ദുഃഖം |
| വിവ്രിയതേ | = | പ്രകടീകരിക്കപ്പെടുന്നു |

| | |
|---|---|
| അസൗ | = ഈ ആത്മാവ് |
| ഭഗവാൻ | = അദ്വയനായ ദേവനാകുന്നു. |

ഭാഷ്യം — ഇങ്ങനെയൊക്കെ പറഞ്ഞുകൊടുത്താലും ലൗകികന്മാർ പരമാർത്ഥതത്ത്വത്തെ ഗ്രഹിക്കാതിരിക്കുന്നതെന്തുകൊണ്ടെന്നു ചോദിക്കയാണെങ്കിൽ പറയാം:—ഏതെങ്കിലും ഒരു ദ്വൈതവസ്തുവിനെ തെററായി ഗ്രഹിക്കുന്നതിലുള്ള അഭിനിവേശത്താൽ സുഖം അനായാസേന ആച്ഛാദനംചെയ്യപ്പെടുന്നു. ദ്വൈതജ്ഞാനംകൊണ്ടുണ്ടാകുന്നതാണ് ഈ ആവരണം. അതിനാൽ അതിനു പ്രത്യേകം യത്നം ആവശ്യമില്ല. ദുഃഖം എപ്പോഴും പ്രകടീകരിക്കപ്പെടുകയും ചെയ്യുന്നു. എന്തെന്നാൽ, പരമാർത്ഥജ്ഞാനം ദുർല്ലഭമാകുന്നു. ഈ ആത്മാവ് അദ്വയനായ ദേവനാണ്. അതിനാൽ വേദാന്തങ്ങളും ആചാര്യന്മാരും പലവട്ടം പറഞ്ഞാലും അറിവാൻ പ്രയാസമാണെന്നു സാരം. ''ആശ്ചര്യോവക്താകുശലോഽസ്യലബ്ധാ'' (ആത്മാവിനെപ്പററി ശരിയായി പറഞ്ഞുകൊടുക്കുന്നവനും, പറഞ്ഞുകൊടുത്താലും ശരിയായി ഗ്രഹിക്കുന്നവനും, അപൂർവമാണു്) എന്നു ശ്രുതിയുണ്ട്. 82

കാരിക—

അസ്തി നാസ്ത്യസ്തിനാസ്തീതി നാസ്തി നാസ്തീതി വാ പുനഃ
ചലസ്ഥിരോ ഭയാഭാവൈരാവൃണോത്യേവബാലിശഃ 83

| | |
|---|---|
| ബാലിശഃ | = ബാലിശൻ = അവിവേകി |
| അസ്തി | = ഉണ്ടെന്നോ(ആത്മാവുണ്ടെന്നോ) |
| ന അസ്തി | = ഇല്ലെന്നോ |
| അസ്തി നാസ്തി ഇതി | = ഉണ്ടെന്നും ഇല്ലെന്നുമോ |
| പുനഃ നാസ്തി നാസ്തി ഇതിവാ | = പിന്നെ ഇല്ല ഇല്ല എന്നോ |
| ചലസ്ഥിരോഭയാഭാവൈഃ | = ചലം, സ്ഥിരം, ചലവും സ്ഥിരവും, അഭാവം ഇവയാൽ |
| ആവൃണോതി | = ഭഗവാനായ ആത്മാവിനെ ആവരണംചെയ്യുന്നു. |

ഭാഷ്യം—ഉണ്ടെന്നും ഇല്ലെന്നുംമററുമുള്ള സൂക്ഷ്മവിഷയങ്ങളായ പണ്ഡിതന്മാരുടെ അഭിനിവേശങ്ങൾപോലും ഭഗവാനായ പരമാത്മാവിനു് ആവരണങ്ങൾതന്നെ; പിന്നെ മൂഢ

ജനങ്ങളുടെ അഭിനിവേശങ്ങരം ആത്മാവിന്നു് ആവരണങ്ങളാണെന്നുള്ളതു പറയണമെന്നില്ലല്ലോ എന്നുള്ളതു കാണിക്കുന്നു:—വൈശേഷികാദികരം ആത്മാവുണ്ടെന്നു് അഭിപ്രായപ്പെടുന്നു. ഇല്ലെന്നാണു വൈനാശികന്റെ മതം. സദസദ്വാദിയായ ദിഗംബരന്റെ സിദ്ധാന്തം ആത്മാവുണ്ടെന്നുമില്ലെന്നുമാണു്. അത്യന്തശൂന്യവാദി ആത്മവില്ല, ഇല്ല, എന്നു വിചാരിക്കുന്നു. ഈ പക്ഷങ്ങളിൽ, ഉണ്ടെന്നുള്ള അഭിപ്രായത്തിൽ പ്രമാതാവു്, സുഖാദ്യാകൃതിയിൽ പരിണമിക്കുന്നതിനാൽ അനിത്യങ്ങളായ ഘടാദികളെക്കാരം വിലക്ഷണമായതുകൊണ്ടു്, വിശേഷങ്ങളോടുകൂടിയതും പരിണാമമുള്ളതുമാണെന്നുള്ള അർത്ഥത്തിൽ, ഉണ്ടെന്നുള്ള അവസ്ഥ ചലമാകുന്നു. പ്രമാതാവു്, ദേഹാദികളിൽനിന്നു വേറേയാണെങ്കിലും ബുദ്ധിയല്ലാതെ വേറേയില്ലെന്നുള്ള 'നാസ്തിഭാവം' (ഇല്ലെന്നുള്ള അവസ്ഥ), അതിന്റെ അഭാവത്തിനു വിശേഷമൊന്നുമില്ലാത്തതുകൊണ്ടു് സ്ഥിരമാകുന്നു. ഉണ്ടെന്നും ഇല്ലെന്നുമുള്ള അവസ്ഥ, ചലസ്ഥിരവിഷയമായതുകൊണ്ടു് അതിനെയാണു് ഉഭയമെന്നു പറഞ്ഞതു്. അഭാവമെന്നു പറയുന്നതു് അത്യന്താഭാവമാണു്. അസ്തിത്വം, നാസ്തിത്വം, അസ്തിനാസ്തിത്വം, നാസ്തിനാസ്തിത്വം എന്നു നാലുപ്രകാരത്തിലുമുള്ള മേൽപറഞ്ഞ ചലം, സ്ഥിരം, ഉഭയം, അഭാവം ഇവയാൽ ബാലിശന്മാരായ സദസദാദിവാദികളെല്ലാം ഭഗവാനായ പരമാത്മാവിനെ ആവരണംചെയ്കതന്നെയാണു്. പണ്ഡിതൻപോലും, പരമാർത്ഥതത്വത്തെ അറിയാത്തതിനാൽ ബാലിശനാണെങ്കിൽ സ്വഭാവേനതന്നെ മൂഢരായ ജനങ്ങളുടെ കഥ പിന്നേ പറയാനുണ്ടോ എന്നഭിപ്രായം. 83

കാരിക—

കോട്യശ്ചതസ്ര ഏതാസ്തു ഗ്രഹൈര്യാസാം സദാ ƒ ƒ വൃതഃ
ഭഗവാനാഭിരസ്പൃഷ്ടോ യേന ദൃഷ്ടഃ സ സർവദൃക്. 84

| | |
|---|---|
| യാസാം | = ഏതു കോടികളുടെ |
| ഗ്രഹൈഃ | = ഗ്രഹണങ്ങളാൽ = അഭിനിവേശവിശേഷങ്ങളാൽ |
| സദാ | = എപ്പോഴും |

ആവൃതഃ = ആത്മാവ് ആവൃതനായിരിക്കുന്നുവോ
താഃ ഏതാഃ കോട്യഃ = അങ്ങനെയുള്ള കോടികൾ
ചതസ്രഃ = നാലെണ്ണമുണ്ട്.
ആഭിഃ = ഇവയാൽ = അസ്തി, നാസ്തി, ഇത്യാദി നാലു കോടികളാൽ
അസ്പൃഷ്ടഃ = അസ്പൃഷ്ടനായ = സ്പർശിക്കപ്പെടാത്തവനായ
ഭഗവാൻ = ഭഗവാനായ പരമാത്മാവ്
യേന = ഏതു മുനിയാൽ
ദൃഷ്ടഃ = അറിയപ്പെട്ടിരിക്കുന്നുവോ
സഃ = അവൻ = ആ മുനി
സർവദൃക് = എല്ലാം അറിയുന്നവനാകുന്നു = പരമാർത്ഥ പണ്ഡിതനാകുന്നു.

ഭാഷ്യം—ഏതിനെ അറിഞ്ഞാലാണോ പണ്ഡിതൻ അബാലിശനായിത്തീരുന്നത്; ആ പരമാർത്ഥ തത്വം എങ്ങനെയുള്ളതാണെന്നു പറയുന്നു: 'അസ്തി' 'നാസ്തി' ഇത്യാദികളായ നാലുകോടികളെ പറഞ്ഞുവല്ലോ. ഇവ വൈശേഷികാദികളുടെ ശാസ്ത്രത്താൽ നിർണ്ണയിക്കപ്പെട്ടിട്ടുള്ളവയാണ്. ഈ കോടികളിലുള്ള അഭിനിവേശവിശേഷങ്ങളാൽ ആ വാദികൾക്കുതന്നെ ആത്മാവ് എപ്പോഴും ആവൃതനായിരിക്കുന്നു. അങ്ങനെയുള്ള 'അസ്തി' 'നാസ്തി' ഇത്യാദി വികല്പനകളോടു കൂടാത്ത, ഭഗവാനായ പരമാത്മാവ്—വേദാന്തങ്ങളിലെ ഉപനിഷൽപ്രസിദ്ധനായ ആ പുരുഷൻ—ഏതു മുനിയാൽ അറിയപ്പെടുന്നുവോ, അവൻ സർവജ്ഞനാകുന്നു. പരമാർത്ഥ പണ്ഡിതനെന്നർത്ഥം. 84

കാരിക—

പ്രാപ്യസർവജ്ഞതാം കൃൽസ്നാം ബ്രാഹ്മണ്യം പദമദ്വയം
അനാപന്നാദിമദ്ധ്യാന്തം കിമതഃ പരമീഹതേ? 85

കൃൽസ്നാം = കൃൽസ്നമായ = പൂർണ്ണമായ
സർവജ്ഞതാം = സർവജ്ഞതയാകുന്ന,
അദ്വയം = അദ്വയവും = ദ്വൈതശൂന്യവും

| | |
|---|---|
| അനാപന്നാദിമദ്ധ്യാന്തം | = ആദിമദ്ധ്യാന്തങ്ങ(ഉല്പത്തിസ്ഥിതിനിലയങ്ങ) ളില്ലാത്തതും ആയ |
| ബ്രാഹ്മണ്യംപദം | = ബ്രാഹ്മണൻെറ പദത്തേ(നിലയേ) |
| പ്രാപ്യ | = പ്രാപിച്ചിട്ടു് |
| അതഃ പരം | = ഇതിനുമേൽ |
| കിം ഈഹതേ | = എന്തുചേഷ്ടിക്കുന്നു? = എന്തു പ്രവർത്തിക്കുന്നു? |

ഭാഷ്യം—മേൽ പറഞ്ഞപ്രകാരമുള്ള പൂർണ്ണമായ സർവജ്ഞത, ഉല്പത്തിസ്ഥിതിലയശൂന്യവും അദ്വയവുമായ ബ്രാഹ്മണൻെറ നിലയാകുന്നു. ബ്രഹ്മസാക്ഷാൽക്കാരം സിദ്ധിച്ചവൻ ശരിയായ ബ്രാഹ്മണനാകുന്നു എന്നു സാരം. ''സ ഏഷ നിത്യോമഹിമാ ബ്രാഹ്മണസ്യ'' (വിദ്യാഫലത്തെ പ്രാപിച്ച ബ്രഹ്മജ്ഞാനിയുടെ ഈ മാഹാത്മ്യം നിർവികാരമാകുന്നു. വൃദ്ധിക്ഷയങ്ങളില്ലാതെ ഏകരൂപമായിട്ടുള്ളതാകുന്നു)എന്നു ശ്രുതിയുണ്ടു്. അതിനെ പ്രാപിച്ചാൽ പിന്നെ എന്താണു ചേഷ്ടിക്കുന്നതു്? അവൻ കൃതകൃത്യനായിത്തീരുന്നതിനാൽ, പിന്നെ അവനു ചെയ്യേണ്ടതായി യാതൊന്നുമുണ്ടായിരിക്കയില്ലെന്നു സാരം. ''നൈവതസ്യ കൃതേനാർത്ഥഃ'' (അവനു കർമ്മംകൊണ്ടു യാതൊരു പ്രയോജനവുമില്ല) ഇത്യാദി സ്മൃതിയും ഇതിനനുകൂലമായിരിക്കുന്നു. 85

കാരിക—

വിപ്രാണാം വിനയോഹ്യേഷ ശമഃപ്രാകൃത ഉച്യതേ
ദമഃപ്രകൃതിദാന്തത്വാദേവം വിദ്വാൻ ശമംവ്രജേത്. 86

| | |
|---|---|
| ഏഷഃ | = ഇതു് = ആത്മസ്വരൂപത്തിലുള്ള സ്ഥിതി |
| വിപ്രാണാം | = വിപ്രരുടെ |
| വിനയഃ ഹി | = വിനയമാകുന്നു. |
| പ്രാകൃതഃ | = പ്രാകൃതമായ = പ്രകൃത്യാ ഉള്ള |
| ശമഃ | = ശമമെന്നും |
| ഉച്യതേ | = പറയപ്പെടുന്നു. |

| | |
|---|---|
| പ്രകൃതിദാന്തത്വാത് | = ബ്രഹ്മം പ്രകൃത്യാതന്നെ ദാന്തമായതുകൊണ്ടു് |
| ദമഃ | = ഇതു് അവന്റെ ദമവുമാകുന്നു |
| ഏവം വിദ്വാൻ | = ഇപ്രകാരം അറിയുന്നവൻ |
| ശമം | = ശമത്തെ = സ്വാഭാവികവും ബ്രഹ്മസ്വരൂപവുമായ ഉപശാന്തിയെ |
| വ്രജേത് | = പ്രാപിക്കുന്നു. |

ഭാഷ്യം—ഇപ്രകാരം ആത്മസ്വരൂപത്തിൽ സ്ഥിതിചെയ്യുന്നതു് ബ്രാഹ്മണർക്കു സ്വാഭാവികമായ വിനയമാകുന്നു. ഇതുതന്നെ സ്വാഭാവികമായ ശമമെന്നും പറയപ്പെടുന്നു. ബ്രഹ്മം സ്വഭാവേനതന്നെ ഉപശാന്തമായതുകൊണ്ടു് ദമവും ഇതുതന്നെ. ഇങ്ങിനെ മേൽ പറയപ്പെട്ടപ്രകാരമുള്ള സ്വഭാവോപശാന്തമായ ബ്രഹ്മത്തെ അറിയുന്നവൻ ശമത്തെ പ്രാപിക്കുന്നു.

സാരം—വിദ്വാനു് അഗ്നിഹോത്രാദികർമ്മങ്ങളൊന്നും ചെയ്യേണ്ട ആവശ്യമില്ലെന്നു പറഞ്ഞുവല്ലോ. എന്നാൽ അവനും വേദവിഹിതമായി കർത്തവ്യമുണ്ടെന്നുള്ള ആശങ്കയെ പരിഹരിക്കുന്നതിനായി പറയുന്നു:—ബ്രഹ്മവിത്തുകളായ ബ്രാഹ്മണൎക്കു് ഈ വിനയം സ്വാഭാവികമാണു്; നിയോഗംകൊണ്ടു് അനുഷ്ഠിക്കേണ്ടുന്നതല്ല. ശമവും നിയോഗത്താൽ ചെയ്യപ്പെടുന്നതല്ല; സ്വാഭാവികമാണു്. ദമവും സ്വഭാവസിദ്ധമായതുകൊണ്ടു നിയോഗത്തെ അപേക്ഷിക്കുന്നില്ല. ഇപ്രകാരം കൂടസ്ഥമായ ആത്മതത്വത്തെ അറിയുന്നവൻ യാതൊരു വികാരവുമില്ലാത്ത ബ്രഹ്മസ്വരൂപത്തിൽ സ്ഥിതിചെയ്യുന്നു എന്നു സാരം. 86

കാരിക—

സവസ്തു സോപലമ്ഭം ച ദ്വയംലൌകികമിഷ്യതേ
അവസ്തുസോപലമ്ഭം ച ശുദ്ധംലൌകികമിഷ്യതേ 87

| | |
|---|---|
| സവസ്തു | = വസ്തുവിനോടു (സംവൃത്തി എന്നു പറയുന്ന ബാഹ്യേന്ദ്രിയമൂലകമായ വ്യവഹാരത്തോടുകൂടിയതും) |
| സോപലമ്ഭം ച | = ഉപലംഭത്തോടു (അനുഭവത്തോടു) കൂടിയതും |

| | |
|---|---|
| ദ്വയം | = ശാസ്ത്രാദി സർവവ്യവഹാരങ്ങാംക്കും ആസ്പദവും ഗ്രാഹ്യഗ്രാഹകലക്ഷണവുമായ |
| ലൗകികം | = ലോകപ്രസിദ്ധമായ ജാഗരിതം |
| ഇഷ്യതേ | = വേദാന്തങ്ങളിൽ അംഗീകരിക്കപ്പെട്ടിരിക്കുന്നു. |
| അവസ്തു | = ബാഹ്യേന്ദ്രിയ പ്രയുക്തമായ വ്യവഹാരത്തോടു കൂടാത്തതും |
| അനുപലമ്ഭം | = അനുഭവത്തോടുകൂടാത്തതും ആയ |
| ശുദ്ധം ലൗകികം | = ശുദ്ധമായ ലൌകികവും = സ്വപ്നവും |
| ഇഷ്യതേ | = അംഗീകരിക്കപ്പെടുന്നു. |

ഭാഷ്യം—ഇപ്രകാരം അന്യോന്യവിരുദ്ധങ്ങളായതുകൊണ്ടു വൈശേഷികാദികളുടെ ദർശനങ്ങാം രാഗദ്വേഷാസ്പദങ്ങളും സംസാരകാരണങ്ങളുമാകുന്നു എന്നും അതിനാൽ അവ തെററായ ദർശനങ്ങളാണെന്നും അവയുടെ യുക്തികളെക്കൊണ്ടുതന്നെ കാണിച്ചിട്ടു്, മുമ്പു പറഞ്ഞ നാലുകോടികളുമില്ലാത്തതായതുകൊണ്ടു് രാഗാദിദോഷങ്ങാംക്കു് അനാസ്പദവും സ്വഭാവശാന്തവുമായ അദ്വൈതദർശനംതന്നെയാണു് ശരിയായ ദർശനമെന്നു പറഞ്ഞുപസംഹരിച്ചുകഴിഞ്ഞു. ഇനി ഇപ്പോാം സ്വന്തം പ്രക്രിയകളെ കാണിക്കുന്നതിനായിട്ടാരംഭിക്കുന്നു:—സംവൃത്തി എന്നു പറയുന്ന ബാഹ്യേന്ദ്രിയമൂലകമായ വ്യവഹാരമുള്ളതും, അനുഭവമുള്ളതും, ശാസ്ത്രാദിസർവവ്യവഹാരങ്ങാംക്കും ആസ്പദവും ഗ്രാഹ്യമെന്നും ഗ്രാഹകമെന്നും രണ്ടുവിധത്തിലുള്ള രൂപത്തോടുകൂടിയതുമായ ലൗകികം—ലോകപ്രസിദ്ധമായ ജാഗരിതം—വേദാന്തങ്ങളിൽ അങ്ഗീകരിക്കപ്പെടുന്നു. ഇപ്രകാരമുള്ളതിനെ വേദാന്തങ്ങളിൽ ജാഗരിതമെന്നു സ്വീകരിച്ചിരിക്കുന്നു എന്നർത്ഥം. ബാഹ്യേന്ദ്രിയ വ്യാപാരമൂലകമായ വ്യവഹാരമില്ലാത്തതും, വസ്തുവില്ലെങ്കിലും അനുഭവമുള്ളതും ആയ ശുദ്ധലൌകികവും—സ്ഥൂലമായ ജാഗരിതത്തിൽനിന്നു വേർതിരിഞ്ഞിരിക്കുന്ന സ്വപ്നവും—സർവപ്രാണിസാധാരണമായതുകൊണ്ടു് അങ്ഗീകരിക്കപ്പെടുന്നു.

സാരം—അന്യമതങ്ങളുടെ നിരാകരണം വഴിയായി ആത്മതത്ത്വത്തെ അവധാരണംചെയ്തുകഴിഞ്ഞു. ഇനി തങ്ങളുടെ പ്രക്രിയ അനുസരിച്ച് അവസ്ഥാത്രയത്തെ ഉപന്യസിച്ചും അതിനെ അവധാരണംചെയ്യാനായി ആദ്യം രണ്ടവസ്ഥകളെ ഉപന്യസിക്കുന്നു. ആദിത്യാദിദേവതകളുടെ സഹായത്തോടുകൂടി, ഇന്ദ്രിയങ്ങളെക്കൊണ്ട്, പ്രാതിഭാസികവും വ്യാവഹാരികവുമായ സ്ഥൂലപദാർത്ഥങ്ങളെ അനുഭവിക്കുന്നതു ജാഗരിതമാകുന്നു. ശാസ്ത്രാദിസർവവ്യവഹാരത്തിനും ആസ്പദമായിട്ടുള്ളതു് അതാണ്. അതു ലോകത്തിൽ പ്രസിദ്ധമായിരിക്കുന്നതുപോലേ, പരമ്പരയാജ്ഞാനോപായമെന്നനിലയിൽ വേദാന്തങ്ങളിലും പ്രസിദ്ധമാണ്. ബാഹ്യകരണങ്ങളെല്ലാം സ്വസ്വകൃത്യങ്ങളിൽനിന്നു വിരമിച്ചതിന്റെശേഷം, ജാഗരിതത്തിലെ വാസനയനുസരിച്ച്, മനസ്സ്, ആവക പദാർത്ഥങ്ങളുടെ ആകൃതിയിൽ അവഭാസിക്കുന്നതാണ് സ്വപ്നമെന്നു പറയുന്നതു്. സ്വപ്നത്തിൽ സംവൃത്തി എന്നു പറയുന്ന ബാഹ്യേന്ദ്രിയ വ്യാപാരമൂലകമായ വ്യവഹാരമോ സ്ഥൂലപദാർത്ഥമോ സംഭവിക്കയില്ല. ഇതു സ്ഥൂലമായ ജാഗരിതത്തിൽനിന്നു വേർതിരിഞ്ഞിരിക്കുന്നതുകൊണ്ടും സർവപ്രാണി സാധാരണമായതുകൊണ്ടും ശുദ്ധമായ ലൗകികമെന്നു പറയപ്പെടുന്നു. ഇതും വേദാന്തങ്ങളിൽ അംഗീകരിക്കപ്പെടുന്നു.

കാരിക—

അവസ്തവനുപലമ്ഭം ച ലോകോത്തര മിതിസ്മൃതം
ജ്ഞാനം ജ്ഞേയം ച വിജ്ഞേയം സദാബുദ്ധൈഃ
പ്രകീർത്തിതം 88

| | |
|---|---|
| അവസ്തു | = വസ്തു(ഗ്രഹിക്കപ്പെടുന്ന പദാർത്ഥം) ഇല്ലാത്തതും |
| അനുപലമ്ഭം ച | = ഉപലമ്ഭ (അനുഭവ)മില്ലാത്തതും |
| ലോകോത്തരം | = ലോകോത്തരം |
| ഇതി | = എന്നു് |
| സ്മൃതം | = സ്മരിക്കപ്പെട്ടിരിക്കുന്നു |
| ജ്ഞാനം, ജ്ഞേയം വിജ്ഞേയം ച | = ജ്ഞാനവും ജ്ഞേയവും വിജ്ഞേയവും |

| | |
|---|---|
| സദാ | = എപ്പോഴും |
| ബുദ്ധൈഃ | = ബുദ്ധന്മാരാൻ = പരമാർത്ഥദർശികളായ ബ്രഹ്മവിത്തുകളാൽ |
| പ്രകീർത്തിതം | = പ്രകീർത്തിതമായിരിക്കുന്നു. |

ഭാഷ്യം—ഗ്രാഹ്യം(സ്ഥൂലമോ സൂക്ഷ്മമോ) ആയ വസ്തുവും ഗ്രഹണവും (ഇന്ദ്രിയങ്ങളും പദാർത്ഥങ്ങളും തമ്മിലുള്ള സംബന്ധംകൊണ്ടുണ്ടാകുന്ന സ്ഥൂലപദാർത്ഥങ്ങളെ സംബന്ധിച്ച അനുഭവമാകട്ടെ, വാസനാത്മകമായ അനുഭവമാകട്ടെ) ഇല്ലാത്തതുമായ സുഷുപ്തം ലോകോത്തരമാകുന്നു; അതുകൊണ്ടുതന്നെ ലോകാതീതവുമാണു്. ഗ്രാഹ്യവും ഗ്രഹണവുമെന്ന വിഭാഗത്തോടുകൂടിയതാണല്ലോ ലോകം; അതില്ലാത്തതുകൊണ്ടാണു് ലോകാതീതമെന്നു പറഞ്ഞതു്; സർവപ്രവൃത്തിക്കും ബീജം ഈ സുഷുപ്തമെന്നു വിചാരിക്കപ്പെട്ടിരിക്കുന്നു. ലൌകികം, ശുദ്ധലൌകികം, ലോകോത്തരം എന്നിങ്ങനെ, ഉപായത്തോടുകൂടിയ പരമാർത്ഥതത്ത്വം മുറയ്ക്കു ഏതിനാൽ അറിയപ്പെടുന്നുവോ, അതു ജ്ഞാനം. ജ്ഞേയം ഈ ലൌകികാദികൾ മൂന്നുംതന്നെ. എന്തെന്നാൽ, ഇവയല്ലാതെ ജ്ഞേയമുണ്ടാവാൻ തരമില്ല. എല്ലാ താർക്കികന്മാരും കല്പിക്കുന്ന വസ്തുക്കൾ ഇവയിൽതന്നെ അന്തർഭവിക്കും. തുര്യമെന്നു പറയപ്പെടുന്നതും അജവുമായ പരമാർത്ഥസത്യമാകുന്നു വിജ്ഞേയം. ലൌകികം മുതൽ വിജ്ഞേയംവരെയുള്ള ഇതെല്ലാം പരമാർത്ഥദർശികളായ ബ്രഹ്മവിത്തുകൾ പ്രകീർത്തനം ചെയ്തിട്ടുണ്ടു്. 88

കാരിക—

ജ്ഞാനേ ച ത്രിവിധേ ജ്ഞേയേ ക്രമേണ വിദിതേ സ്വയം
സർവജ്ഞതാ ഹി സർവത്ര ഭവതീഹ മഹാധിയഃ 89

| | |
|---|---|
| ജ്ഞാനേ = ജ്ഞാനവും | = ലൌകികാദിവിഷയമായ ജ്ഞാനവും |
| ത്രിവിധേ ജ്ഞേയേ ച | = മൂന്നുവിധത്തിലുള്ള ജ്ഞേയവും |
| ക്രമേണ | = മുറയ്ക്കു് |

| | |
|---|---|
| വിദിതേ | = അറിയപ്പെട്ടമ്പോൾ, |
| മഹാധിയഃ | = മഹാ ബുദ്ധിയായുള്ളവന്ന് |
| ഇഹ | = ഈ ലോകത്തിൽ |
| സർവത്ര | = എപ്പോഴും |
| സ്വയം ഏവ | = ആത്മസ്വരൂപംതന്നെയായ |
| സർവജ്ഞതാ | = സർവജ്ഞനായുമിരിക്കുന്ന അവസ്ഥ. |
| ഭവതി | = ഉണ്ടാകുന്നു. |

ഭാഷ്യം—ലൌകികാദിവിഷയമായ ജ്ഞാനവും, ലൌകികം മുതലായ മൂന്നുവിധത്തിലുള്ള ജ്ഞേയവും, ആദ്യം സ്ഥൂലമായ ലൌകികം, അതില്ലാതായിട്ട പിന്നീട ശുദ്ധമായ ലൌകികം, അതില്ലാതായിപ്പിന്നെ ശുദ്ധമായ ലൌകികം അതുമില്ലാതായിട്ട ലോകോത്തരം—ഇങ്ങനെ മുറയ്ക്കറിയപ്പെട്ടതിൻെറശേഷം മൂന്നു സ്ഥാനങ്ങളുമില്ലാതെയായിട്ട്, തുര്യ്യവും അദ്വയവും അജവും അഭയവുമായുള്ള പരമാർത്ഥസത്യംഅറിയപ്പെട്ടമ്പോൾ, സർവലോകോൽക്കൃഷ്ടമായ വസ്തുവിൽ ബുദ്ധിയോടുകൂടിയിരിക്കയാൽ മഹാബുദ്ധിയായിട്ടുള്ളവന്, എപ്പോഴും, ആത്മസ്വരൂപംതന്നെയായ സർവജ്ഞത, അതായത്, സർവമായും ബോധസ്വരൂപനായുമിരിക്കുന്ന അവസ്ഥ, സിദ്ധിക്കുന്നു. ഒരിക്കൽ സ്വരൂപം അറിയപ്പെട്ടാൽ പിന്നെ അതിനു മാററമുണ്ടാകയില്ല. മററു താർക്കികന്മാക്കെന്നപോലെ, പരമാർത്ഥ ജ്ഞാനിക്കു്, ജ്ഞാനം ഉണ്ടാകയും നശിക്കയും ചെയ്കയില്ല. 89

കാരിക—

ഹേയജ്ഞേയാപ്യപാക്യാനി വിജ്ഞേയാന്യഗ്രയാണതഃ
തേഷാമന്യത്രവിജ്ഞേയാ ദുപലമ്ഭസ്ത്രിഷുസ്മൃതഃ 90

| | |
|---|---|
| ഹേയജ്ഞേയാപ്യപാക്യാനി | = ഹേയങ്ങൾ, ജ്ഞേയങ്ങൾ, ആപ്യങ്ങൾ, പാക്യങ്ങൾ ഇവനാലും, |
| അഗ്രയാണതഃ | = മുൻപേകൂട്ടി |
| വിജ്ഞേയാനി | = അറിയപ്പെടേണ്ടവയാകുന്നു, |
| തേഷാം | = അവയിൽ = ഹേയാദികളിൽ |

| | |
|---|---|
| വിജ്ഞേയാത് അന്യത്ര | = വിജ്ഞേയത്തെ (പരമാർത്ഥസത്യമായ ബ്രഹ്മത്തെ) ഒഴിച്ച് |
| ത്രിഷു | = മൂന്നിലും |
| ഉപലമ്ഭഃ | = ഉപലമ്ഭം = അവിദ്യാകല്പനമാത്രം എന്നു് |
| സ്മൃതഃ | = സ്മരിക്കപ്പെട്ടിരിക്കുന്നു. |

ഭാഷ്യം—ലൌകികം മുതലായവയെ ക്രമേണ നിർദ്ദേശിച്ചതുകൊണ്ടു് അവ പരമാർത്ഥത്തിൽ ഉള്ളവയാണെന്നു ശങ്കയുണ്ടാവരുതെന്നു വിചാരിച്ചു പറയുന്നു:—ലൌകികാദികളായ ജാഗരിതം, സ്വപ്നം, സുഷുപ്തം ഇവ മൂന്നും, രജ്ജുവിൽ സർപ്പമെന്നപോലെ ആത്മാവിൽ ഇല്ലാത്തവയായതുകൊണ്ടു് (ഹേയമാകുന്നു = ഉപേക്ഷിക്കപ്പെടേണ്ടവയാണു്.) മുൻപറഞ്ഞ 'അസ്തിനാസ്തി' ത്യാദിനാലുകോടികളില്ലാത്ത പരമാർത്ഥവസ്തു ജ്ഞേയമാ (അറിയപ്പെടേണ്ടതാ)കുന്നു. മൂന്നു ബാഹ്യൈഷണകളേയും ത്യജിച്ച ഭിക്ഷുവിനാൽ പ്രാപിക്കപ്പെടേണ്ടതായ പാണ്ഡിത്യം, ബാല്യം, മൌനം എന്ന സാധനങ്ങളാണു് ആപ്യങ്ങൾ. പാണ്ഡിത്യം എന്നുള്ളതു്, വേദാന്തതാൽപര്യാഭിജ്ഞതയും ശ്രവണവുമാകുന്നു. ദമ്ഭദർപ്പാഹങ്കാരാദികളില്ലായ്കയും യുക്തികൊണ്ടു ശ്രുത്യർത്ഥത്തെ അനുസന്ധാനം ചെയ്യുന്നതിനുള്ള സാമർത്ഥ്യവുമാണു ബാല്യം. നിദിധ്യാസനമെന്നു പറയുന്ന ജ്ഞാനാഭ്യാസമാകുന്നു മൌനം. പചിക്കപ്പെടേണ്ടവയും കഷായങ്ങൾ എന്നു പറയപ്പെടുന്നവയുമായ രാഗദ്വേഷമോഹാദി ദോഷങ്ങളാണു പാക്യങ്ങൾ. ഇപ്പറഞ്ഞ ഹേയാദികളെല്ലാം, പരമാർത്ഥദർശനത്തിനുള്ള ഉപായമെന്ന നിലയിൽ ഭിക്ഷുവിനാൽ മുമ്പേകൂട്ടി അറിയപ്പെടേണ്ടതാകുന്നു. ഈ ഹേയാദികളിൽ പരമാർത്ഥസത്യവും, വിജ്ഞേയവുമായ ബ്രഹ്മം ഒന്നൊഴിച്ച് ബാക്കിയുള്ള മൂന്നിലും—ഹേയം, ആപ്യം, പാക്യം എന്ന മൂന്നിലും—അവിദ്യനിമിത്തമുള്ള കല്പന മാത്രമേ ഉള്ളൂ; അവയ്ക്കു പരമാർത്ഥ സത്യത്വമില്ല; എന്നു ബ്രഹ്മവിത്തുകൾ വിചാരിക്കുന്നു. 90

കാരിക—

പ്രകൃത്യാ ऽ ऽകാശവത് ജ്ഞേയാഃ സർവേധർമ്മാ അനാദയഃ
വിദ്യതേ നഹി നാനാത്വം തേഷാം ക്വചന കിംചന 91

| | |
|---|---|
| സർവേ ധർമ്മാഃ | = എല്ലാ ധർമ്മങ്ങളും = എല്ലാ ആത്മാക്കളും |
| പ്രകൃത്യാ | = സ്വഭാവേന |
| ആകാശവത് | = ആകാശതുല്യങ്ങളും |
| അനാദയഃ | = അനാദികളും = നിത്യങ്ങളും ആണെന്നു് |
| ജ്ഞേയാഃ | = അറിയപ്പെടേണ്ടതാകുന്നു. |
| തേഷാം | = അവയ്ക്കു് |
| ക്വചന | = ഒരിടത്തും ഒരിക്കലും |
| കിംചന | = ഒട്ടും |
| നാനാത്വം | = ഭേദം |
| നഹിവിദ്യതേ | = ഇല്ലതന്നെ |

ഭാഷ്യം—പരമാർത്ഥത്തിൽ, എല്ലാ ആത്മാക്കളും, സൂക്ഷ്മത്വം, നിരവയവത്വം, നിരഞ്ജനത്വം, സർവഗതത്വം ഇവകൊണ്ടു്, ആകാശതുല്യങ്ങളും നിത്യങ്ങളുമാണെന്നു മുമുക്ഷുക്കൾ അറിയണം. ബഹുവചനം പറഞ്ഞതുകൊണ്ടു് ആത്മാക്കൾക്കു ഭേദമുണ്ടെന്നു ശങ്കിക്കേണ്ട, അവയ്ക്കു് ഒരിടത്തും ഒരിക്കലും ഒട്ടും ഭേദമില്ലതന്നെ. അവയെല്ലാമൊന്നുതന്നെ യെന്നു സാരം.

കാരിക—

ആദിബുദ്ധാഃപ്രകൃത്യൈവ സർവേ ധർമ്മാഃസുനിശ്ചിതാഃ
യസ്യൈവംഭവതി ക്ഷാന്തിഃ സോ ऽ മൃതത്വായകല്പതേ. 92

| | |
|---|---|
| സർവേധർമ്മാഃ | = എല്ലാ ആത്മാക്കളും |
| സുനിശ്ചിതാഃ | = നിത്യനിശ്ചിതസ്വരൂപങ്ങളായിട്ടു് |
| പ്രകൃത്യാ ഏവ | = പ്രകൃത്യാതന്നെ |
| ആദിബുദ്ധാഃ | = ആദിയിൽതന്നെ ബോധത്തിന്നു വിഷയമായിട്ടുള്ളവയാകുന്നു |

| | |
|---|---|
| യസ്യ | = ഏതു മുമുക്ഷുവിനു് |
| ഏവം | = ഇപ്രകാരം |
| ക്ഷാന്തിഃ | = ബോധവും നിശ്ചയവും ആവശ്യമില്ലായ്ക |
| ഭവതി | = ഉണ്ടാകുന്നുവോ |
| സഃ | = അവൻ |
| അമൃതത്വായ | = അമൃതത്വത്തിനു് = മോക്ഷത്തിനു് |
| കല്പതേ | = സമർത്ഥനായിത്തീരുന്നു. |

ഭാഷ്യം—ധർമ്മങ്ങൾ ജ്ഞേയങ്ങളാകുന്നതും സംവൃതി കൊണ്ടുമാത്രമാണു് എന്നു പറയുന്നു. നിത്യപ്രകാശസ്വരൂപനായ സൂര്യനെപ്പോലെ എല്ലാ ആത്മാക്കളും പ്രകൃത്യാതന്നെ നിത്യബോധസ്വരൂപരാകുന്നു. അവ നിത്യനിശ്ചയസ്വരൂപങ്ങളാകയാൽ അവയ്ക്കു നിശ്ചയമുണ്ടാക്കേണ്ട ആവശ്യവുമില്ല. ആത്മാക്കളുടെ രൂപം ഇങ്ങനെയാണോ അങ്ങനെയാണോ എന്നുള്ള സന്ദേഹത്തിനു വിഷയമല്ലാത്തതിനാൽ അതിന്റെ നിശ്ചയം വരുത്തേണ്ട ആവശ്യമില്ലെന്നു സാരം. സൂര്യൻ ഒരിക്കലും സ്വാർത്ഥമായോ പരാർത്ഥമായോ മററൊരു പ്രകാശത്തെ അപേക്ഷിക്കാത്തതുപോലെ ആത്മാവിൽ തനിക്കുവേണ്ടിയോ അന്യനുവേണ്ടിയോ ബോധവും നിശ്ചയവും ഉണ്ടാക്കേണ്ട ആവശ്യമില്ലാത്തതു് ഏതു മുമുക്ഷുവിനാണോ, അവൻ അമൃതത്വത്തിനു് — മോക്ഷത്തിനു് — സമർത്ഥനായിത്തീരുന്നു. 92

കാരിക—
ആദിശാന്താഹ്യനുൽപന്നാഃ പ്രകൃത്യൈവ സുനിർവൃതാഃ
സർവേ ധർമ്മാഃ സമാഭിന്നാ അജം സാമ്യം വിശാരദം. 93

| | |
|---|---|
| സർവേ ധർമ്മാഃ | = എല്ലാ ധർമ്മങ്ങളും |
| പ്രകൃത്യാ ഏവ | = പ്രകൃത്യാതന്നെ |
| ആദിശാന്താഃ | = നിത്യശാന്തങ്ങളും |
| സുനിർവൃതാഃ | = വേണ്ടുംവണ്ണം ഉപരതമായ സ്വഭാവത്തോടുകൂടിയവയും |
| സമാഭിന്നാഃ | = സമങ്ങളും ഭേദമില്ലാത്തവയും ആകുന്നു. |

വിശാരദം = ആത്മതത്ത്വം വിശുദ്ധവും
അജം = അജവും
സാമ്യം = സാമ്യരൂപവുമാകുന്നു.

ഭാഷ്യം—ശാന്തിയും ആത്മാവിൽ ഉണ്ടാക്കേണ്ട ആവശ്യമില്ലെന്നു പറയുന്നു—എല്ലാ ആത്മാക്കളും പ്രകൃത്യാതന്നെ നിത്യശാന്തങ്ങളും ഏററവും അടങ്ങിയ സ്വഭാവത്തോടുകൂടിയവയും സദാ ഏകരൂപങ്ങളും ഭേദമില്ലാത്തവയുമാകുന്നു. ആത്മതത്ത്വം വിശുദ്ധവും അജവും സാമ്യസ്വരൂപവുമാകുന്നു. അതിനാൽ ശാന്തിയോ മോക്ഷമോ ഉണ്ടാക്കേണ്ട ആവശ്യമില്ലെന്നു സാരം. നിത്യവും ഏകവുമായ സ്വഭാവത്തോടുകൂടിയ വസ്തുവിൽ, ഉണ്ടാക്കപ്പെടുന്ന യാതൊന്നും പ്രയോജനമുള്ളതായിരിക്കയില്ലല്ലോ.

കാരിക—

വൈശാരദ്യം തു വൈനാസ്തി ഭേദേവിചരതാം സദാ
ഭേദനിമ്നാഃ പൃഥഗ്വാദാസ്തസ്മാത്തേ കൃപണാഃ സ്മൃതാഃ 94

പൃഥഗ്വാദാഃ = വസ്തു പലതാണെന്നു വാദിക്കുന്നവർ = ദ്വൈതികൾ
ഭേദനിമ്നാഃ = ഭേദത്തെ ( = സംസാരത്തെ) അനുഗമിക്കുന്നവരാകുന്നു.
സദാ = എപ്പോഴും
ഭേദേ = ഭേദത്തിൽ
വിചരതാം = വിചരിക്കുന്നവർക്കു്
വൈശാരദ്യം = വിശുദ്ധി
ന അസ്തിവൈ = ഇല്ല.
തസ്മാത് = അതിനാൽ
തേ = അവർ
കൃപണാഃ = കൃപണന്മാർ എന്നു
സ്മൃതാഃ = സ്മരിക്കപ്പെട്ടിരിക്കുന്നു.

ഭാഷ്യം—മേൽപറഞ്ഞ പരമാർത്ഥതത്ത്വത്തെ അറിഞ്ഞിട്ടുള്ളവർതന്നെയാണു ലോകത്തിൽ അകൃപണന്മാർ; മററുള്ളവർ കൃപണന്മാരാകുന്നു എന്നു പറയുന്നു:—വസ്തു പലതാ

ണെന്നു വാദിക്കുന്നവർ സംസാരത്തെ അനുഗമിക്കുന്നവരാകുന്നു. എപ്പോഴും അവിദ്യാകല്പിതമായ ദ്വൈതമാർഗ്ഗത്തിൽ സഞ്ചരിക്കുന്ന അവർക്കു വിശുദ്ധി ഇല്ല. അതിനാൽ അവർ കൃപണന്മാർ—ക്ഷുദ്രന്മാർ—ആകുന്നു. 94

കാരിക—

അജേ സാമ്യേതു യേ കേചിദ് ഭവിഷ്യന്തിസുനിശ്ചിതാഃ
തേഹിലോകേ മഹാജ്ഞാനാസ്തച്ച ലോകോ ന ഗാഹതേ. 95

| | |
|---|---|
| കിംതു | = എന്നാൽ, |
| യേ കേചിത് | = ആരാണോ |
| അജേ | = അജമായ |
| സാമ്യേ | = സാമ്യത്തിൽ = സാമ്യസ്വരൂപമായ പരമാർത്ഥതത്ത്വത്തിൽ |
| സുനിശ്ചിതാഃ | = നല്ലവണ്ണം നിശ്ചയമുള്ളവരായിരിക്കുന്നതു്, |
| തേ ഹി | = അവർതന്നെയാണു് |
| ലോകേ | = ലോകത്തിൽ |
| മഹാജ്ഞാനാഃ | = നിരതിശയമായ വിഷയത്തോടു കൂടിയ ജ്ഞാനമുള്ളവർ |
| തത് | = അതിനെ = ആ പരമാർത്ഥതത്ത്വത്തെ |
| ലോകഃ | = ലോകം = സാമാന്യബുദ്ധിയോടു കൂടിയ മററു ലോകം |
| ന ഗാഹതേ ച | = വിഷയീകരിക്കുന്നുമില്ല. |

ഭാഷ്യം— അങ്ങനെയുള്ള ഈ പരമാർത്ഥതത്ത്വം, മഹാത്മാക്കളല്ലാത്തവരും അപണ്ഡിതന്മാരും, വേദാന്തത്തിനു പുറമേ നിൽക്കുന്നവരും, അല്പബുദ്ധികളുമായ ക്ഷുദ്രന്മാർക്കു് അറിയാൻ സാധിക്കയില്ല എന്നു പറയുന്നു:—സ്ത്രീകളോ പുരുഷന്മാരോ ആരായാലും, അജവും സാമ്യസ്വരൂപവുമായ പരമാർത്ഥതത്ത്വത്തെക്കുറിച്ചു്, ഇതു ഇന്നപ്രകാരംതന്നെയാണെന്നു നല്ല നിശ്ചയം വന്നിട്ടുള്ളവർതന്നെയാണു്, ലോകത്തിൽ നിരതിശയമായ തത്ത്വത്തെക്കുറിച്ചു ജ്ഞാനമുള്ളവർ; അങ്ങനെ അവർ അറിയുന്ന പരമാർത്ഥതത്ത്വത്തെ സാമാന്യബുദ്ധിയായ മററു ലോകം അറിയുകയില്ല.

‘‘സർവഭൂതാത്മ ഭൂതസ്യ സർവഭൂതഹിതസ്യ ച
ദേവാ അപിമാർഗ്ഗേമുഹ്യന്തി, അപദസ്യ മനീഷിണഃ
ശകുനീനാമിവാ ƒ ƒ കാശേ ഗതിർന്നൈവോപലഭ്യതേ’’

(ബ്രഹ്മാദിസ്തംബപര്യന്തങ്ങളായ എല്ലാ ഭൂതങ്ങളുടേയും ആത്മാവായ ബ്രഹ്മമായിത്തീർന്നിട്ടുള്ളവനും അതുകൊണ്ടു തന്നെ സർവഭൂതങ്ങൾക്കും പരമഹിതനും, പരമപ്രേമാസ്പദമായതുകൊണ്ടുതന്നെ പരമസുഖാത്മകനും, പ്രാപിക്കേണ്ടതായി പുരുഷാർത്ഥമൊന്നുമില്ലാത്തവനും ആയ വിദ്വാന്റെ മാർഗ്ഗത്തിൽ, പദമന്വേഷിച്ചു്, വിദ്യാവാന്മാരായ ദേവന്മാർ പോലും അറിയാതെ കുഴങ്ങുന്നു. എന്തെന്നാൽ ആകാശത്തിൽ പക്ഷികളുടെ ഗതി എങ്ങനെയോ, അതുപോലേ, ഗമിക്കേണ്ടതായി സ്ഥാനമൊന്നുമില്ലാത്തവനും പരിപൂർണ്ണനുമായ വിദ്വാന്റെ ഗതി, അറിയുവാൻ വിഷമമാകുന്നു) എന്നു സ്മൃതിയുണ്ടു്. 95

കാരികാ—

അജേഷ്വജമസംക്രാന്തം ധർമ്മേഷുജ്ഞാനമിഷ്യതേ;
യതോ ന ക്രമതേ ജ്ഞാനമസങ്ഗം തേന കീർത്തിതം. 96

| | |
|---|---|
| അജേഷു | = അജങ്ങളായ |
| ധർമ്മേഷു | = ധർമ്മങ്ങളിൽ |
| അജം | = അജവും |
| അസംക്രാന്തം | = മറ്റൊന്നിൽ സംക്രമിക്കാത്തതും ആയ |
| ജ്ഞാനം | = ജ്ഞാനം |
| ഇഷ്യതേ | = അംഗീകരിക്കപ്പെടുന്നു. |
| ജ്ഞാനം | = അജമായ ആ ജ്ഞാനം |
| യതഃ നക്രമതേതേന | = മറ്റൊന്നിൽ സംക്രമിക്കാത്തതുകൊണ്ടാണു് |
| അസംഗം | = സംഗമില്ലാത്തതെന്നു് = ആകാശതുല്യമെന്നു് |
| കീർത്തിതം | = പറയപ്പെട്ടതു്. |

ഭാഷ്യം—പരമാർത്ഥതത്ത്വത്തെ അറിയുന്നവർ മഹാജ്ഞാനന്മാരാണെന്നു പറഞ്ഞുവല്ലോ. വസ്തുപരിച്ഛേദമുണ്ടെങ്കിൽ ജ്ഞാനം മഹത്താകുന്നതെങ്ങനെയാണെന്നു പറയുന്നു:—അനുൽപന്നങ്ങളും അചലങ്ങളുമായ ആത്മാക്കളിൽ ഉള്ള ജ്ഞാനം സൂര്യനിൽ ചൂടും പ്രകാശവുമെന്നപോലെ അജവും അചലവുമാണെന്നും, അതുകൊണ്ടു് അതു മറെറാന്നിൽ സംക്രമിക്കാത്തതാണെന്നും അംഗീകരിക്കപ്പെട്ടിരിക്കുന്നു. മറെറാന്നിൽ സംക്രമിക്കാത്തതുകൊണ്ടാണു് അതു് അസംഗമാണെന്നു്—ആകാശതുല്യമാണെന്നു്—മുമ്പേ പറഞ്ഞതു്. 96

കാരിക—

അണുമാത്രേഽപി വൈധർമ്മ്യേ ജായമാനേഽവിപശ്ചിതഃ
അസംഗതാ സദാ നാസ്തി കിമുതാഽഽവരണച്യുതിഃ 97

| | |
|---|---|
| അണുമാത്രേ അപി വൈധർമ്മ്യേ | = അണുമാത്രമായ = അല്പമായ വൈധർമ്മ്യംപോലും |
| ജായമാനേ | = ഉണ്ടാകുന്നപക്ഷം, |
| അവിപശ്ചിതഃ | = അവിവേകിയ്ക്കു് |
| അസംഗതാ | = അസംഗത്വം |
| സദാ | = ഒരിക്കലും |
| ന അസ്തി | = ഉണ്ടാകയില്ല. |
| ആവരണച്യുതിഃ | = ആവരണനാശം = ബന്ധനാശം |
| കിമുത | = പിന്നെ പറയേണമോ? |

ഭാഷ്യം—മററു വാദികളുടെ മതമനുസരിച്ചു്, വസ്തുവിൽ, അകത്തോ പുറത്തോ അല്പമെങ്കിലും വൈധർമ്മ്യമുള്ളപക്ഷം, അവിവേകിക്കു് അസംഗത്വം ഒരിക്കലും ഉണ്ടാകയില്ല; പിന്നെ, ബന്ധനാശമുണ്ടാകയില്ലെന്നു പ്രത്യേകം പറയേണ്ടല്ലോ. 98

കാരിക—

അലബ്ധാവരണാഃ സർവേ ധർമ്മാഃ പ്രകൃതി നിർമ്മലാഃ
ആദൗ ബുദ്ധാ സ്തഥാ മുക്താ ബുദ്ധ്യന്ത ഇതി നായകാഃ 98

| | |
|---|---|
| സർവേ ധർമ്മാഃ | = എല്ലാ ധർമ്മങ്ങളും = എല്ലാ ആത്മാക്കളും |
| അലബ്ധാവരണാഃ | = ആവരണ(അവിദ്യാദിബന്ധന)മില്ലാത്തവയും |
| പ്രകൃതിനിർമ്മലാഃ | = സ്വഭാവേനതന്നെ ശുദ്ധങ്ങളും |
| ആദൗ | = ആദിയിൽ |
| ബുദ്ധാഃ | = ബുദ്ധങ്ങളും |
| തഥാ | = അതുപോലേ |
| മുക്താഃ | = മുക്തങ്ങളുമാകുന്നു. |
| ബുധ്യന്തേഇതി | = ബോധപ്പെടുന്നു എന്നുള്ളതു് |
| നായകാഃ | = നായകന്മാർ(ബോധിക്കുന്നതിനു സമർത്ഥന്മാർ)എന്നുള്ള അർത്ഥത്തിലാകുന്നു. |

ഭാഷ്യം—മററു മതക്കാർക്കു് ആവരണച്യുതി ഉണ്ടാകയില്ലെന്നു പറയുമ്പോഠം തങ്ങളുടെ സിദ്ധാന്തത്തിൽ ധർമ്മങ്ങഠംക്കു് ആവരണമുണ്ടെന്നു സ്വീകരിക്കുന്നതായി വന്നുകൂടുന്നതിനാൽ, അങ്ങനെ സ്വീകരിക്കുന്നില്ലെന്നു പറയുന്നു:— എല്ലാ ധർമ്മങ്ങളും, അവിദ്യാബന്ധനമില്ലാത്തവയും, നിത്യശുദ്ധബുദ്ധമുക്തസ്വഭാവങ്ങളും ആകുന്നു. എന്നാൽ പിന്നെ ആത്മാക്കഠം ബോധപ്പെടുന്നു എന്നു പറയുന്നതെങ്ങനെയാണെന്നു ചോദിക്കയാണെങ്കിൽ പറയാം: — അതിൻെറ അർത്ഥം ആത്മാക്കഠംക്കു ബോധമുണ്ടാകുന്നു എന്നല്ല; അറിയുന്നതിനു സമർത്ഥന്മാർ—ബോധശക്തിയുള്ള സ്വഭാവത്തോടുകൂടിയവർ എന്നുള്ള അർത്ഥമേ അതിനുള്ളു. നിത്യപ്രകാശസ്വരൂപനാണെങ്കിലും സൂര്യൻ പ്രകാശിക്കുന്നു എന്നും ഒരിക്കലും പോകുന്നവയല്ലെങ്കിലും പർവതങ്ങഠം നില്ക്കുന്നു എന്നും പറയാറുണ്ടല്ലോ. അതുകൊണ്ടു് പ്രകൃതി പ്രത്യയങ്ങഠം മുഖ്യങ്ങളായ ക്രിയയേയും കർത്താവിനേയും മാത്രമേ കുറിക്കൂ എന്നു നിയമമില്ലെന്നു സാരം. 98

കാരിക—

ക്രമതേ നഹി ബുദ്ധസ്യ ജ്ഞാനം ധർമ്മേഷു തായിനഃ

സർവേധർമ്മാസ്തഥാ; ജ്ഞാനം നൈതദ് ബുദ്ധേന ഭാഷിതം. 99

| | |
|---|---|
| തായിനഃ | = തായിയായ = പടർച്ചയുള്ള = ആകാശം പോലെ നിരന്തരനായ |
| ബുദ്ധസ്യ | = ബുദ്ധന്നു് = പരമാർത്ഥദർശിയ്ക്കു് |
| ധർമ്മേഷു | = ധർമ്മങ്ങളിലുള്ള |
| ജ്ഞാനം | = ജ്ഞാനം |
| നഹിക്രമതേ | = വിഷയാന്തരങ്ങളിൽ സംക്രമിക്കുന്നില്ല. |
| സർവേധർമ്മാഃ | = എല്ലാ ധർമ്മങ്ങളും = എല്ലാ ആത്മാക്കളും |
| തഥാ | = അതുപോലേതന്നെ = ജ്ഞാനംപോലേതന്നെ സംക്രമിക്കുന്നില്ല. |
| ഏതത് ജ്ഞാനം | = ജ്ഞാനമെന്നും ജ്ഞേയമെന്നും ജ്ഞാതാവെന്നുമുള്ള ഭേദമില്ലാത്ത അദ്വയമായ ഈ പരമാർത്ഥതത്ത്വം |
| ന ബുദ്ധേനഭാഷിതം | = ബുദ്ധനാൽ പറയപ്പെട്ടതല്ല. |

ഭാഷ്യം—ആത്മാവിനു മുഖ്യമായ ബോദ്ധ്യത്വം സംഭവിക്കാവുന്നതായിരിക്കുമ്പോൾ, അതുതന്നെ അംഗീകരിക്കാത്തതെന്താണെന്നു് ആശങ്കിച്ചു സമാധാനം പറയുന്നു:—ആകാശംപോലേ നിരന്തരനായ, അല്ലെങ്കിൽ പൂജയുള്ളവനോ, പ്രജ്ഞയുള്ളവനോ ആയ, പരമാർത്ഥ ദർശിക്കു്, സൂര്യ്യനിലുള്ള പ്രഭപോലേ ആത്മാക്കളിലുള്ള ജ്ഞാനം മററു വിഷയങ്ങളിൽ സംക്രമിക്കുന്നില്ല. അതുപോലേ ആത്മാക്കളും ആകാശതുല്യങ്ങളായതുകൊണ്ടു മറെറാരു വിഷയത്തിലും സംക്രമിക്കുന്നില്ല. ''ജ്ഞാനേ നാ ऽ ऽ കാശകല്പേന'' ഇത്യാദികൊണ്ടു് ആദ്യം പറഞ്ഞതുതന്നെയാണു്, ആകാശംപോലേ നിരന്തരനായ ബുദ്ധൻെറ ആകാശതുല്യമായ ഈ ജ്ഞാനം അവനല്ലാതെ വേറേയല്ലാത്തതുകൊണ്ടു മറെറാരു വിഷയത്തിലും സംക്രമിക്കുന്നില്ല എന്നും അതുപോലെതന്നെ ആണു് ആത്മാക്കളുമെന്നും ഇവിടെ പറഞ്ഞതു്. ആത്മതത്ത്വം, ആകാശംപോലെ അചലവും, അവിക്രിയവും, നിരവയവവും നിത്യവും അദ്വിതീയവും അസംഗവും അദൃശ്യവും അഗ്രാഹ്യവും വിശപ്പു മുതലായവയെ കടന്നതുമായ ബ്രഹ്മമാകുന്നു. ''നഹിദ്രഷ്ടുർദ്ദൃഷ്ടേർവിപരിലോപോ വിദ്യതേ'' (ദ്രഷ്ടാവിൻെറ ദർശനത്തിനു് നാശമില്ല) എന്നു ശ്രുതിയുണ്ടു്

ജ്ഞാനമെന്നും, ജ്ഞേയമെന്നും, ജ്ഞാതാവെന്നുമുള്ള ഭേദമില്ലാത്തതും അദ്വയവുമായ ഈ പരമാർത്ഥതത്ത്വം ബുദ്ധൻ പറഞ്ഞിട്ടുള്ളതല്ല. അദ്വയവസ്തുവിന്റെ സാമീപ്യമായ ബാഹ്യാർത്ഥനിരാകരണവും, ജ്ഞാനം മാത്രമേ ഉള്ളു എന്നുള്ള കല്പനയും പരമാർത്ഥദർശികളും പറഞ്ഞിട്ടുള്ളതാണെങ്കിലും, പരമാർത്ഥ തത്ത്വമായ ഈ അദ്വൈതം വേദാന്തങ്ങളിൽനിന്നുതന്നെ അറിയപ്പെടേണ്ടതാണെന്നർത്ഥം. 99

കാരിക—

ദുർദ്ദർശമതിഗമ്ഭീരമജംസാമ്യം വിശാരദം
ബുദ്ധ്വാ പദമനാനാത്വം നമസ്കുർമ്മോയഥാബലം 100

ഗൗഡപാദീയകാരികകൾ കഴിഞ്ഞു.

| | | |
|---|---|---|
| ദുർദ്ദശം | = | ദർശിപ്പാൻ പ്രയാസമുള്ളതും |
| അതിഗമ്ഭീരം | = | ഏററവും ദുഷ്പ്രവേശവും |
| അജം | = | ജനനമില്ലാത്തതും |
| സാമ്യം | = | സാമ്യസ്വരൂപവും |
| വിശാരദം | = | വിശുദ്ധവും |
| അനാനാത്വം | = | നാനാത്വമില്ലാത്തതുമായ |
| പദം | = | പദത്തെ |
| ബുദ്ധ്വാ | = | അറിഞ്ഞിട്ട് |
| യഥാബലം | = | യഥാശക്തി |
| നമസ്കുർമ്മഃ | = | നാം നമസ്കരിക്കുന്നു. |

ഭാഷ്യം—ശാസ്ത്രത്തിന്റെ ഒടുവിൽ, പരമാർത്ഥതത്ത്വത്തെ സ്തുതിക്കുന്നതിനായി അതിനു നമസ്കാരം പറയുന്നു:—ദർശിപ്പാൻ വളരെ പ്രയാസമുള്ളതും (''അസ്തി'' ''നാസ്തി'' ഇത്യാദി നാലുകോടികളുമില്ലാത്തതായതുകൊണ്ട് അറിവാൻ പ്രയാസമുള്ളതും) അതുകൊണ്ടുതന്നെ സമുദ്രംപോലേ ഗംഭീരവും അന്തഃകരണസംസ്കാരം സിദ്ധിച്ചിട്ടില്ലാത്തവർക്കു പ്രവേശിപ്പാൻ എളുപ്പമില്ലാത്തതും, ജനനമില്ലാത്തതും, സർവസാമ്യസ്വരൂപവും, വിശുദ്ധവും നാനാത്വമില്ലാത്തതുമായ പദത്തെ അറിഞ്ഞു്, അതായിത്തീൎന്നു്, അതു വ്യവഹാരത്തിനു വിഷയമല്ലെങ്കിലും, മായാശക്തിയെ അനുസരിച്ച് അതിനു വ്യവഹാരവിഷയത്വം കല്പിച്ച്, അതിനായി നാം യഥാശക്തി നമസ്കാരം ചെയ്യുന്നു. 100

## അലാതശാന്തിപ്രകരണം

ഭാഷ്യകാരൻെറ മംഗലശ്ലോകങ്ങരം:—

ശ്ലോ—അജമപി ജനിയോഗം പ്രാപദൈശ്വര്യയോഗാ-
ദഗതി ച ഗതിമത്താം പ്രാപദേകംഹ്യനേകം
വിവിധവിഷയധർമ്മഗ്രാഹിമുഗ്ദ്ധേക്ഷണാനാം
പ്രണതഭയവിഹംതൃബ്രഹ്മയത്തന്നതോ ഽസ്മി. 1

സാരം—യാതൊരു ബ്രഹ്മം, വാസ്തവത്തിൽ ജന്മാദി വികാരങ്ങളൊന്നുമില്ലാത്തതാണെങ്കിലും, തൻെറ ശക്തിയായ അനിർവാച്യാജ്ഞാനത്തിൻെറ വൈഭവമാകുന്ന യോഗത്താൽ, ആകാശാദികളായ കാര്യങ്ങളുടെ സ്വരൂപത്തിൽ ജന്മസംബന്ധമുള്ളതായിത്തീൎന്നു്, ജഗത്തിൻെറ നിദാനമെന്നുള്ള വ്യപദേശത്തോട്ടകൂടിയതായിരിക്കുന്നുവോ, അതുപോലേ, യാതൊന്നു്, കൂടസ്ഥവും വിഭുവുമായതുകൊണ്ടു് ഗതിയില്ലാതെ നിശ്ചലമായി സ്ഥിതിചെയ്യുന്നതാണെങ്കിലും ഗതിയോട്ടകൂടിയിരിക്കുന്ന അവസ്ഥയേ (ഗന്തവ്യമെന്നുള്ള അവസ്ഥയേ) പ്രാപിച്ചിരിക്കുന്നുവോ, യാതൊന്നു് വാസ്തവത്തിൽ സമസ്തഭേദങ്ങളും നീങ്ങിയതും ഏകരസവും അദ്വിതീയവുമാണെന്നു് ഉപനിഷത്തുകളാൽ സ്വീകരിക്കപ്പെടുന്നുണ്ടെങ്കിലും, വിവിധങ്ങളായ വിഷയധർമ്മങ്ങളെ ഗ്രഹിക്കുന്ന വിവേകശൂന്യമായ ദർശനത്തോട്ടകൂടിയവൎക്കു്, അനാദിയായ അവിദ്യനിമിത്തം ജീവാത്മാക്കളെന്നും ജഗദീശ്വരനെന്നും മററും അനേകമെന്നപോലേ തോന്നുന്നതായിരിക്കുന്നുവോ, തന്നിൽ വണക്കവും നിഷ്ഠയുമുള്ളവൎക്കു് അവിദ്യയും അതിൻെറ കാര്യവുമാകുന്ന ഭയത്തെ നശിപ്പിക്കുന്ന ആ ബ്രഹ്മത്തെ ഞാൻ നമസ്കരിക്കുന്നു. 1

ശ്ലോ—പ്രജ്ഞാവൈശാഖവേധക്ഷുഭിതജലനിധേർവേദ-
നാമ്നോ ഽന്തരസ്ഥം
ഭൂതാന്യാലോക്യമഗ്നാന്യവിരതജനനഗ്രാഹഘോരേസമുദ്രേ
കാരുണ്യാദുദ്ധധാരാമൃതമിദമമരൈർദുർല്ലഭം ഭൂതഹേതോ-
ര്യസ്തം പൂജ്യാഭിപൂജ്യം പരമഗുരുവരം
പാദപാതൈർന്നതോ ഽസ്മി 2

സാരം—ആരാണോ പ്രാണികളെ അനവരതമുള്ള ജനനമാകുന്ന ജലജന്തുക്കളാൽ ഭയങ്കരമായ സംസാരസമുദ്രത്തിൽ

മുങ്ങിയവരായിക്കണ്ടിട്ട്, കാരുണ്യത്താൽ, ആ ഭൂതങ്ങൾക്ക് ഉപകാരത്തിനായിട്ട്, വേദമാകുന്ന സമുദ്രത്തെ തന്റെ ബുദ്ധിയാകുന്ന മത്തിട്ട കടഞ്ഞു്, അതിന്റെ ഉള്ളിൽ ഇരുന്നതും ദേവന്മാർക്കപോലും ദുർല്ലഭവുമായ ഈ ജ്ഞാനാമൃതത്തെ ഉദ്ധരിച്ചതു്, പൂജ്യന്മാരായ ഗുരുക്കന്മാർക്കപോലും പൂജ്യനായ ഈ പരമഗുരുവരനെ ഞാൻ പലവട്ടം പാദങ്ങളിൽ പതിച്ച് നമസ്കരിക്കുന്നു. 2

ശ്ലോ—യൽപ്രജ്ഞാലോകഭാസാ പ്രതിഹതിമഗമൽ
സ്വാന്തമോഹാന്ധകാരോ
മജ്ജോന്മജ്ജച്ച ഘോരേഹ്യസകൃദുപജനോദന്വതി ത്രാസനേമേ
യൽപാദാവാശ്രിതാനാം ശ്രുതിശമവിനയപ്രാപ്തി
രഗ്ര്യാഹ്യമോഘാ
തൽപാദൌപാവനീയൗ ഭവഭയവിനുദൗ
സർവഭാവൈർന്നമസ്യേ. 3

ഭയങ്കരമായ സംസാരസമുദ്രത്തിൽ കൂടക്കൂടെ താഴുകയും പൊങ്ങുകയും ചെയ്യുന്ന, എന്റെ അന്തഃകരണത്തിലേ അവിവേകത്തിനു കാരണമായ അനാദ്യജ്ഞാനമാകുന്ന കൂരിരുട്ട്, ആരുടെ ബുദ്ധിയാകുന്ന വെളിച്ചത്തിന്റെ ദീപ്തികൊണ്ടു നശിച്ചുവോ, ആരുടെ പാദങ്ങളെ ആശ്രയിക്കുന്നവർക്ക്, ശ്രവണം, മനനം, നിദിധ്യാസനം, ശാന്തി, വിനയം ഇവ, ഒരിക്കലും ഇളക്കമില്ലാത്തവിധത്തിലും സഫലമായും സിദ്ധിക്കുമോ, അദ്ദേഹത്തിന്റെ സർവജഗൽപാവനങ്ങളായ പാദങ്ങളെ വാങ്മനഃകായങ്ങളെക്കൊണ്ട് ഞാൻ നമസ്കരിക്കുന്നു. 3

ഗോവിന്ദഭഗവൽപൂജ്യപാദശിഷ്യനും പരമഹംസപരിവ്രാജകാചാര്യനുമായ ശങ്കരഭഗവാന്റെ കൃതിയായ ഗൗഡപാദീയാഗമശാസ്ത്രവിവരണത്തിൽ അലാതശാന്തി എന്ന നാലാം പ്രകരണം കഴിഞ്ഞു.

ഗ്രന്ഥവും കഴിഞ്ഞു.



## മന്ത്രങ്ങളുടെ അനുക്രമണിക





# കാരികകളുടെ അനുക്രമണിക

# ശുദ്ധിപത്രം

| പേജ് | വരി | അശുദ്ധം | ശുദ്ധം |
|---|---|---|---|
| 2 | 3 | വിഷയങ്ങളേയും | വിഷയങ്ങളെയും |
| 4 | 3 | ആത്മതത്വ | ആത്മതത്ത്വ— |
| 4 | 10 | പോലേ | പോലെ |
| 5 | 14 | ത്രികാലതീതം | ത്രികാലാതീതം |
| 9 | 28 | സ്ഥിതിസ്സ് | സ്ഥിതിക്ക് |
| 11 | 12 | മൂർദ്ധാതെ | മൂർദ്ധാതേ |
| 11 | 27 | പ്രഥിവിയിൽ | പൃഥിവിയിൽ |
| 16 | 19 | സർവജ്ഞ | സർവജ്ഞഃ |
| 17 | 21 | അന്തഃപ്രാജ്ഞസ്തു | അന്തഃപ്രജ്ഞസ്തു |
| 19 | 16 | ആകാശേച തഥാ | ആകാശേച ഹൃദി |
| 20 | 7 | താല്പര്യം | താത്പര്യം |
| 27 | 9 | ഉല്പത്തി | ഉത്പത്തി |
| 30 | 22 | സ്വാഭാവോഽയം | സ്വഭാവോഽയം |
| 32 | 9 | നാന്തഃപ്രാജ്ഞം | നാന്തഃപ്രജ്ഞം |
| 33 | 13 | ഉല്പലാദി | ഉത്പലാദി |
| 39 | 13 | യാതൊരുലക്ഷണങ്ങളും | യാതൊരു ലക്ഷണവും |
| 56 | 11 | യസ്തുല്യഃ സാമാന്യം | യസ്തുല്യം സാമാന്യം |
| 58 | 3 | ശിവോഽദ്വൈതം | ശിവോഽദ്വൈതഃ |
| 69 | 21 | വിഥതങ്ങളോട് | വിതഥങ്ങളോട് |
| 72 | 21 | ദൃഷ്ഠാന്തമായി | ദൃഷ്ടാന്തമായി |
| 76 | 21 | വികരത്യോപരാൻ | വികരോത്യപരാൻ |
| 78 | 15 | ചിത്തപരിഛേദ്യം | ചിത്തപരിച്ഛേദ്യം |
| 79 | 22 | ഇന്ദ്രിയാന്തരെ | ഇന്ദ്രിയാന്തരേ |
| 81 | 25 | തദേവാനുപ്രവിശത | തദേവാനുപ്രവിശത് |
| 85 | 4 | ഇതിയത്ഏഷാ | ഇതിഏഷാ |
| 87 | 1 | ഭൂർലോകം | ഭൂലോകം |
| 90 | 5 | മഹത്തത്വം | മഹത്തത്ത്വം |
| 93 | 18 | അപൃധഗഭാവൈഃ | അപൃഥക്ഭാവൈഃ |
| 105 | 9 | സ്വാതന്ത്യം | സ്വാതന്ത്ര്യം |
| 107 | 7 | തേററായ ബോധം | തെററായ ബോധം |

| പേജ് | വരി | അശുദ്ധം | ശുദ്ധം |
|---|---|---|---|
| 109 | 19 | തത സത്യം | തത്സത്യം |
| 110 | 2 | സടഃസർവ്വേഷു | സമം സർവ്വേഷു |
| 117 | 30 | പ്രധാന പരമാർത്ഥമായി | പ്രധാനം പരമാർത്ഥമായ |
| 118 | 14 | സ്വരൂപത്തിൽതന്നെ | സ്വരൂപത്തിൽത്തന്നെ |
| ,, | 32 | ഒന്നുതന്നെയാണെല്ലോ | ഒന്നുതന്നെയാണല്ലോ |
| 126 | 3 | ദ്വയോ ദ്വയോഃ | ദ്വയോർദ്വയോഃ |
| 136 | 26 | നിൽക്കുന്ന | നില്ക്കുന്ന |
| 139 | 20 | അഗ്നിഷ്ക്ക് | അഗ്നിക്ക് |
| 158 | 10 | പരഃ പരഃ | പരതഃ പരഃ |
| 159 | 7 | ബ്രപ്മത്തിൽ | ബ്രഹ്മത്തിൽ |
| ,, | 25 | ഗാർഗ്ഗ്യാവിദിത്വാ | ഗാർഗ്ഗ്യവിദിത്വാ |
| 164 | 4 | സകാഷായത്തെ | സകഷായത്തെ |
| ,, | 5 | മനസ ,നെ | മനസ്സിനെ |
| ,, | 23 | നിസംഗഃ | നിഃസംഗഃ (നിസ്സംഗഃ) |
| 178 | 13 | കാരണം | കാരണം വൈ |
| 181 | 19 | ആത്മൈവാഭൂത | ആത്മൈവാഭൂത് |
| 184 | 25 | ഹേതോ | ഹേതോഃ |
| 187 | 4 | പ്രത്യക്ഷമാണെല്ലോ | പ്രത്യക്ഷമാണല്ലോ |
| 190 | 13 | തസ്യഹാദിന്ന | തസ്യഹ്യാദിന്ന |
| 193 | 1 | പ്രാജ്ഞത്വേഃ | പ്രജ്ഞത്വേഃ |
| ,, | 6 | ഇഷ്യതെ | ഇഷ്യതേ |
| 195 | 18 | ന സ്പൃശേത് | ന സ്പൃശതി |
| 196 | 11 | ദൃശ്യാ | ദൃശ്യം |
| 199 | 13 | തസ്മാദാദ്യന്തവത്ത്വേന | തസ്മാദാദ്യന്തവത്ത്വേന |
| 202 | 8 | സവഃ | സർവ്വഃ വൈ |
| 210 | 29 | ത്രസ്താം | ത്രസതാം |
| 216 | 13 | കൊള്ളിയിൽതന്നെ | കൊള്ളിയിൽത്തന്നെ |
| ,, | 22 | അവിശേഷിതഃ | അവിശേഷതഃ |
| 217 | 7 | നിസ്പാന്ദാന്ന | നിസ്പന്ദാന്ന |
| 219 | 17 | ഹേതുഫലജാതിം | ഹേതുഫലാജാതിം |
| 221 | 4 | ഹേതുഫലാവേശേ | ഹേതുഫലാവേശേക്ഷീണേ |
| 228 | 3 | തദ്ദൃശ്യം ഏവ | തദ്ദൃശ്യം ഏവ ഇഷ്യതേ |
| ,, | 17 | അന്ന്യോന്യ ദൃശ്യേ | അന്യോന്യ ദൃശ്യേ. |
| 229 | 20 | മ്രിയതേ / പിവാ | മ്രിയതേ / പിച |
| 258 | 10 | ദർദൃശം | ദർദർശം |



## ഞങ്ങളുടെ പ്രസിദ്ധീകരണങ്ങൾ

| | | |
|---|---|---|
| ഭഗവദ്ഗീത | — | 5—00 |
| തത്ത്വബോധം | — | 2—00 |
| ഞാനാര് | — | 2—00 |
| വിഗ്രഹാരാധന | — | 6—00 |
| നിത്യകർമ്മചന്ദ്രിക | — | 6—00 |
| ദേവീസ്തോത്രരത്നത്രയം | — | 6—00 |
| ശ്യാമളാദണ്ഡകം | — | 6—00 |
| പ്രസ്ഥാനഭേദം | — | 2—00 |
| അഷ്ടാവക്രഗീത | — | 6—00 |
| ദത്താത്രേയാവധൂതഗീത | — | 4—00 |
| ഈശാവാസ്യോപനിഷത്ത് | — | 5—00 |
| ഗൃഹസ്ഥാശ്രമ ധർമ്മം | — | 2—00 |
| ശിവസഹസ്രനാമം | — | 3—00 |
| വിഷ്ണുസഹസ്രനാമം | — | 4—00 |
| How To be Happy (?) | — | 2—00 |
| കേനോപനിഷത്ത് | — | 15—00 |
| മാണ്ഡൂക്യോപനിഷത്ത് | — | 35—00 |

സദാനന്ദ പ്രസ്, സദാനന്ദപുരം.